# ജാതകാദേശം



പ്രസാധകന്മാർ

പഞ്ചാംഗം പുസ്തകശാല

കുന്നംകുളം

# ജാതകാദേശം

## (ഭാഷാവ്യാഖ്യാനം)




വ്യാഖ്യാതാ:

പണ്ഡിതരാജൻ

**കാണിപ്പയ്യൂർ ശങ്കരൻ നമ്പൂതിരിപ്പാട്**






പ്രസാധകന്മാർ:

**പഞ്ചാംഗം പുസ്തകശാല,**

**കുന്നംകുളം.**

# അവതാരിക

അപാരമായികിടക്കുന്ന ജ്യോതിശ്ശാസ്ത്രത്തെ 'പ്രമാണം' എന്നും, 'ഫലം' എന്നും രണ്ടു ഭാഗമായിട്ടാണു പൂർവ്വാചാര്യന്മാർ വേർതിരിച്ചിരിയ്ക്കുന്നതു്. ഇവയെത്തന്നെയാണു് യഥാക്രമം ക്രിയാഭാഗം എന്നും ഫലഭാഗം എന്നും പറയുന്നതു്. പ്രമാണമായ ഈ ക്രിയാഭാഗത്തെ 'ഗണിതം' എന്നും 'ഗോളം' എന്നും രണ്ടു ഭാഗമാക്കിയും വേർതിരിച്ചിട്ടുണ്ടു്. ഭൂമിയുടെ സ്വരൂപം അതിൻെറ ആകർഷണശക്തി മുതലായ ഗഹനസംഗതികളാണു് ഗോളത്തിൽ പ്രതിപാദിയ്ക്കുന്നതു്. 'ഗണിതം' പ്രസിദ്ധമാണല്ലോ.

ഫലഭാഗത്തേയും നാലു ഭാഗമാക്കി വേർതിരിച്ചിട്ടുണ്ടു്. അതു്, 1. ജാതകം, 2. നിമിത്തം, 3. പ്രശ്നം 4. മുഹൂർത്തം ഇങ്ങനെയാകുന്നു. ഭാവിഫലത്തെ സൂചിപ്പിയ്ക്കുന്ന ശകുനം, കൊള്ളിമീൻ (ഉൽക) മുതലായവയാണു് നിമിത്തസ്കന്ധത്തിൽ പ്രതിപാദിയ്ക്കുന്നതു്. ബാക്കി മൂന്നുസ്കന്ധങ്ങളുടേയും സ്വരൂപം ഇന്നതെന്നു് അവയുടെ പേരുകൊണ്ടുതന്നെ എല്ലാവർക്കും അറിയുകയും ചെയ്യാം. ഇവയിൽ ജാതകവിഷയമായിട്ടുള്ളതാണു് പ്രകൃതഗ്രന്ഥം എന്നു് പറയേണ്ടതുമില്ലല്ലോ.

ഈ പുസ്തകം ഉണ്ടാക്കിയതു് "പുതുമനച്ചോമാതിരി" ആകുന്നു. ഇദ്ദേഹത്തിൻെറ ജ്യോതിഷവിഷയത്തിലുള്ള പാണ്ഡിത്യം അവാച്യമാകുന്നു. തീവണ്ടി, ഓട്ടുകമ്പനി, എണ്ണച്ചക്കു് മുതലായി ഇന്നു് ഇവിടങ്ങളിൽ കാണുന്ന യന്ത്രങ്ങളെല്ലാം വാർത്തെടുക്കുന്ന വലിയ യന്ത്രങ്ങൾ വിദേശങ്ങളിലുണ്ടല്ലോ. അതുപോലെ സാധാരണ ജോത്സ്യന്മാർക്കു ഗണിയ്ക്കുവാനുള്ള സാധനങ്ങളായ ഗുണകാരം, ഹാരകം, ജ്യാവു് മുതലായവയെല്ലാം ഉണ്ടാക്കുവാനുള്ള വഴികളെക്കാ

ണിയ്ക്കുന്ന 'കരണപദ്ധതി' എന്നൊരു ഗ്രന്ഥം ഈ ചോമാതിരി ഉണ്ടാക്കിയിട്ടുണ്ട്. ഇതുകൊണ്ടു് അദ്ദേഹത്തിന്നു് ഗണിതത്തിൽക്കൂടി എത്ര പാണ്ഡിത്യമുണ്ടെന്നു് ഊഹിയ്ക്കാമല്ലോ. ഇനിയും വല്ല ഗ്രന്ഥങ്ങളും ഇദ്ദേഹം ഉണ്ടാക്കിയിട്ടുണ്ടോ എന്നറിവായിട്ടില്ല; അന്വേഷിച്ചിട്ടുമില്ല. ഇദ്ദേഹം ഏകദേശം 250 കൊല്ലങ്ങൾക്കുമുമ്പു് ജീവിച്ചിരുന്നു എന്നാണു് ഊഹിച്ചിട്ടുള്ളതു്. ഇദ്ദേഹത്തിൻെറ ഇല്ലം കൊച്ചിശ്ശീമ തലപ്പിള്ളിത്താലൂക്കിലാകുന്നു; ഈ വംശം ഇന്നും നിലനിന്നുവരുന്നുമുണ്ട്.

'ജാതകാദേശം' എന്ന പ്രകൃതഗ്രന്ഥം അദ്ദേഹത്തിൻെറ സ്വന്തം കവിതയല്ല. പ്രശ്നമാർഗ്ഗം, തച്ചുശാസ്ത്രത്തിലെ ഒരു ഉത്തമഗ്രന്ഥമായ 'ശില്പിരത്നം' മുതലായവയെപ്പോലെ പലേ ഗ്രന്ഥങ്ങളിൽനിന്നും അതാതു് പ്രകരണത്തിന്നു യോജിച്ച പ്രമാണങ്ങളെ തിരഞ്ഞെടുത്തു് കൂട്ടിച്ചേർത്തു് നിർമ്മിയ്ക്കുകയാണു് ചെയ്തിരിയ്ക്കുന്നതു്. അതാണു് പലേ സ്ഥലത്തും ശ്ലോകം മുഴുവനുമാകാതെ, അർദ്ധശ്ലോകമായി എഴുതേണ്ടിവന്നിരിയ്ക്കുന്നതു്. അദ്ദേഹം സ്വീകരിച്ചിരിയ്ക്കുന്ന പ്രമാണഗ്രന്ഥങ്ങൾ, ശ്രീപതി, വരാഹമിഹിരൻ മുതലായ ആചാര്യന്മാരുടേയുമാകുന്നു, എങ്കിലും പലേ സ്ഥലത്തും അദ്ദേഹം സ്വന്തമായി ഉണ്ടാക്കിയ ശ്ലോകങ്ങളേയും ചേർത്തിട്ടുണ്ട്. ''ഭാവവിചാരം'' എന്ന പ്രൌഢമായ പത്താമദ്ധ്യായവും, ''മിശ്രപ്രകരണം'' എന്ന പതിനാറാമദ്ധ്യായവും ഒട്ടുമിയ്ക്കതും അദ്ദേഹത്തിൻെറ സ്വന്തം കൃതിയുമാകുന്നു.

ഒന്നുരണ്ടു് കയ്യെഴുത്തുകോപ്പികൾ പരിശോധിച്ചു. പക്ഷേ അവയിലെല്ലാം ശ്ലോകങ്ങൾക്കു് നമ്പറുകൂടി ചേർക്കാതെയാണു് എഴുതിയിരിയ്ക്കുന്നതു്. ഗ്രന്ഥാക്ഷരത്തിൽ മൂലം

മാത്രമായി അച്ചടിച്ച ഒരു പുസ്തകം കാണുകയുണ്ടായി. അതു് അബദ്ധകലുഷിതമാണെങ്കിലും, പ്രകരണങ്ങളെ വേർതിരിച്ചാണു് ചേർത്തിരുന്നതു്. അതിനെ അടിസ്ഥാനമാക്കിയാണു് ഇതിലും അദ്ധ്യായങ്ങളെ തിരിച്ചു് എഴുതിയതു്. ആകെ 16 അദ്ധ്യായങ്ങളാണു് ഉള്ളതു്. ഓരോ അദ്ധ്യായത്തിലും പ്രതിപാദിക്കുന്ന വിഷയം എന്താണെന്നു് വിഷയവിവരം നോക്കിയാൽ ഏകദേശം അറിയാം. ജാതകവിഷയത്തിൽ ഇത്രയും ഉപകാരപ്രദവും ലളിതവുമായ ഒരു ഗ്രന്ഥം വളരെ അപൂർവ്വമാണു്. സംസ്കൃതം അറിയാത്തവർക്കുകൂടി ഉപകാരപ്രദമാവണമെന്നു് കരുതിയാണു് ഒരു ഭാഷാവ്യാഖ്യാനവുംകൂടി എഴുതുവാൻ തീർച്ചപ്പെടുത്തിയതു്. അതുകൊണ്ടു്, വളരെ ചുരുക്കിയും എന്നാൽ അർത്ഥമെല്ലാം സംഗ്രഹിച്ചും ആണു് ഭാഷ എഴുതിയിരിക്കുന്നതു്. വായനക്കാരുടെ സൌകര്യത്തിന്നുവേണ്ടി ദശാപഹാരച്ഛിദ്രങ്ങളും ചേർത്തിട്ടുണ്ടു്. ഇത്രമാത്രമേ ഇതിനെപ്പററി വായനക്കാരെ അറിയിക്കേണ്ടതായിട്ടുള്ളു.

കാണിപ്പയ്യൂർ,

15—3—1099. വ്യാഖ്യാതാ.

# വിഷയവിവരം



**അനുബന്ധം :**



---

# ജാതകാദേശം

(ഭാഷാവ്യാഖ്യാനം)

ഒന്നാമദ്ധ്യായം

## സംജ്ഞാപ്രകരണം

1

മദീയഹൃദയാകാശേ ചിദാനന്ദമയോ ഗുരുഃ
ഉദേതു സതതം സമ്യഗജ്ഞാനതിമിരാരുണഃ.

അജ്ഞാനമാകുന്ന അന്ധകാരത്തെ നശിപ്പിക്കുന്നവനായും, ചിദാനന്ദസ്വരൂപിയായും ഇരിക്കുന്ന ഗുരുനാഥൻ എന്റെ ഹൃദയമാകുന്ന ആകാശത്തിൽ എല്ലായ്പോഴും നല്ലവണ്ണം പ്രകാശിക്കട്ടെ.

2

ശരീരത്തെ പന്ത്രണ്ടു രാശികളാക്കി കല്പിച്ചിട്ടുണ്ട്. ഇനി അതിന്റെ സ്വഭാവമാണ് പറയുന്നത്.

മൂർദ്ധാസ്യഗളസ്കന്ധാ ഹൃദയോദരവസ്തിദേശഗുഹ്യാനി
ഊരൂ ജാനൂ ജംഘേ ചരണാവിതി രാശയോഽജാദ്യാഃ.

1 ശിരസ്സ്, 2 മുഖം, 3 കഴുത്ത്, 4 ചുമലുകരം, 5 മാറ്, 6 വയറ്, 7 പൊക്കിളിന്നുതാഴെ ഉള്ള പ്രദേശം, 8 ഗുഹ്യപ്രദേശം, 9 തുടകരം, 10 മുട്ടുകരം, 11 കണങ്കാലുകരം, 12 കാലടികരം ഇങ്ങനെ ശരീരത്തെ ക്രമത്തിൽ മേടം മുതൽ പന്ത്രണ്ടു രാശികളാക്കി ഭാഗിച്ചിരിക്കുന്നു.

3

ഇനി ഒരു ശ്ലോകംകൊണ്ടു് രാശികളുടെ സ്വഭാവം, ആകൃതി, സ്ഥാനം ഇതുകളെ പറയുന്നു.

മത്സ്യൗ, ഘടീ, നൃമിഥുനം സഗദം സവീണം,
ചാപീ നരോഽശ്വജഘനോ, മകരോ മൃഗാസ്യഃ
തൗലിഃ, സസസ്യദഹനാ പ്ലവഗാ ച കന്യാ,
ശേഷാഃ സ്വനാമസദൃശാഃ സ്വചരാശ്ച സർവ്വേ.

മീനംരാശി അന്യോന്യം വാലു കടിച്ചിരിയ്ക്കുന്ന രണ്ടു മത്സ്യങ്ങളെപ്പോലേയും, കുംഭം വെറും കുടം ചുമന്നിരിയ്ക്കുന്ന ഒരു പുരുഷനെപ്പോലേയും, മിഥുനം വീണയും ഗദയും ധരിച്ചിരിയ്ക്കുന്ന സ്ത്രീപുരുഷന്മാരെ — ദമ്പതിമാരെ—പോലേയും, ധനു അരമുതൽ കീഴ്പ്പോട്ടു കുതിരയുടെ ആകൃതിയായും ചാപധാരിയുമായിരിയ്ക്കുന്ന ഒരു പുരുഷനെപ്പോലേയും, മകരം മാനിന്റെ തലയും മുതലയുടെ ഉടലും കൂടിയ ഒരു ജന്തുവിനെപ്പോലേയും, തുലാം തുലാസ്സ് ധരിച്ചിരിയ്ക്കുന്ന ഒരു പുരുഷനെപ്പോലേയും, കന്നി നെൽക്കതിരും തീക്കൊള്ളിയും കയ്യിലെടുത്ത് തോണിയിലിരിയ്ക്കുന്ന ഒരു കന്യകയെപ്പോലേയും, ഇടവം (വൃഷഭം) കാളയെപ്പോലേയും, കർക്കടകം (കുളീരം) ഞണ്ടിനെപ്പോലേയും, ചിങ്ങം (സിംഹം) സിംഹത്തെപ്പോലേയും, വൃശ്ചികം തേളിനെപ്പോലേയും ആകുന്നു. അതാതു രാശികളുടെ സ്വരൂപത്തിന്നനുസരിച്ച തന്നെയാണ് അവയുടെ സ്വഭാവവും—മീനം രാശി മത്സ്യമാകയാൽ വെള്ളത്തിൽ അധിവസിയ്ക്കുന്നു. ചിങ്ങം സിംഹമാകയാൽ കാട്ടിലുള്ള ഗുഹയിൽ വസിയ്ക്കുന്നു. ഈ മാതിരി—അതാതിന്റെ സ്വരൂപത്തിന്നു് ഉചിതമായ സ്ഥാനങ്ങളിൽത്തന്നെയാണ് അതാതു രാശികളുടെ വാസസ്ഥലമെന്നും അറിയേണ്ടതാകുന്നു.

4

ഇനിയത്തെ ശ്ലോകംകൊണ്ടു് മേടം മുതൽ പന്ത്രണ്ടു രാശികൾക്കുള്ള പ്രത്യേക സംജ്ഞകളെയാണു് പറയുന്നതു്.

ക്രിയ, താവുരു, ജ്ജുതുമ കുളീ-
 ര, ലേയ, പാഥോന, ജ്ജൂക, കോപ്പ്യാഖ്യാഃ;
തൌക്ഷിക, ആകോകേരോ,
 ഹൃദ്രോഗ, ശ്ചാന്ത്യഭം, ചേത്ഥം.

ഇതുകൾ ക്രമേണ മേടം മുതൽ പന്ത്രണ്ടു രാശികളുടേയും സംജ്ഞകളാകുന്നു.

5

ഓരോ രാശിയുടേയും വർണ്ണമാണ് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

അരുണ, സിത, ഹരിത, പാടല -
 പാണ്ഡു, വിചിത്രാഃ, സിതേതര, പിശംഗൌ;
പിംഗള, കർബ്ബുര, ബഭ്രുക-
 മലിനാ രുചയോ യഥാസംഖ്യം.

മേടം രാശിയുടെ നിറം ചുവപ്പും, ഇടവത്തിൻെറ വെളുപ്പും, മിഥുനത്തിൻെറ പച്ചയും, കൎക്കടകത്തിൻെറ ചുവപ്പുകലൎന്ന വെളുപ്പും, ചിങ്ങത്തിൻെറ മങ്ങിയ വെളുപ്പും, കന്നിയുടെ നാനാവൎണ്ണവും, തുലാത്തിൻെറ കറുപ്പും, വൃശ്ചികത്തിൻെറ സ്വൎണ്ണവൎണ്ണവും, ധനുവിൻെറ മഞ്ഞയും, മകരത്തിൻെറ വെളുപ്പുകലൎന്ന ചുവപ്പും, കുംഭം കീരിയുടെ നിറവും, മീനം മുഷിഞ്ഞ നിറവുമാകുന്നു.

6

രാശികളുടെ സ്ത്രീപുരുഷഭേദം, ചരാദിസ്വഭാവം, ദിഗ്ഭേദം മുതലായതാണ് അടുത്ത ശ്ലോകം കൊണ്ടു പറയുന്നതു്.

പുംസ്ത്രീ, ക്രൂരാക്രൂരൌ,
 ചരസ്ഥിരദ്വിസ്വഭാവസംജ്ഞാശ്ച
അജവൃഷമിഥുനകുളീരാഃ
 പഞ്ചമനവമൈഃ സഹൈന്ദ്ര്യാദ്യാഃ.

മേടം മിഥുനം ഇങ്ങനെ ഒററപ്പെട്ട ആറും പുരുഷരാശികളും, ക്രൂരസ്വഭാവങ്ങളുമാകുന്നു, ഇടവം കക്കിടകം ഇങ്ങനെ ഇരട്ടപ്പെട്ട ആറു സ്ത്രീരാശികളും മൃദുലങ്ങളുമാകുന്നു. മേടം കക്കിടകം, തുലാം, മകരം ഇതുകൾ ചരരാശികളും, ഇടവം, ചിങ്ങം, വൃശ്ചികം, കുംഭം ഇതുകൾ സ്ഥിരരാശികളും, മിഥുനം, കന്നി, ധനു, മീനം ഇതുകൾ ഉഭയരാശികളുമാണു്. മേടം, ചിങ്ങം, ധനു ഇതുകൾ കിഴക്കുദിക്കിലും, ഇടവം, കന്നി, മകരം ഇതുകൾ തെക്കുദിക്കിലും, മിഥുനം, തുലാം, കുംഭം ഇതുകൾ പടിഞ്ഞാറുദിക്കിലും, കക്കിടകം, വൃശ്ചികം, മീനം ഇതുകൾ വടക്കുദിക്കിലും സ്ഥിതിചെയ്യുന്നവയുമാകുന്നു.

7

രാശികളുടേയും 'നവാംശക' രാശികളുടേയും അധിപന്മാരേയും ഓരോ രാശികളുടെ നവാംശകരാശി തുടങ്ങുന്ന ക്രമത്തേയുമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

കുജ, ശുക്ര, ജ്ഞേ, ന്ദ്വർക്ക, ശുക്ര, കുജ, ജീവ, മന്ദ, ശനി,–
ഗുരവഃ
ഭേശാ, നവാംശകാനാ, മജ, മകര, തുലാ, കുളീരാദ്യാഃ.

മേടത്തിൻേറയും വൃശ്ചികത്തിൻേറയും അധിപൻ കുജനും, ഇടവത്തിൻെറയും തുലാത്തിൻെറയും ശുക്രനും, മിഥുനത്തിൻേറയും കന്നിയുടേയും ബുധനും, കക്കിടകത്തിൻെറ ചന്ദ്രനും, ചിങ്ങത്തിൻെറ ആദിത്യനും, ധനുവിൻേറയും മീനത്തിൻേറയും വ്യാഴവും, മകരത്തിൻേറയും കുംഭത്തിൻേറയും അധിപൻ ശനിയുമാകുന്നു. ഓരോ രാശിയും ഒമ്പതു ഭാഗമാക്കി അംശിച്ചാൽ അതിൽ ഒരു ഭാഗത്തേയാണു് "നവാംശകം" എന്നു പറയുന്നതു്. മേടം ചിങ്ങം ധനു ഈ മൂന്നു രാശികളുടേയും ആദ്യത്തെ നവാംശകം മേടത്തിലും രണ്ടാമത്തേതു് ഇടവത്തിലും ഇങ്ങനെ ക്രമേണ

ഒടുവിലത്തെ നവാംശകം ധനുവിലും, ഇടവം, കന്നി, മകരം ഈ മൂന്നു രാശികളുടെ ആദ്യനവാംശകം മകരത്തിലും ക്രമേണ ഒമ്പതാമത്തെ അംശകം കന്നിയിലും, മിഥുനം, തുലാം കുംഭം ഇതുകളുടെ ആദ്യത്തെ അംശകം തുലാത്തിലും ഒടുവിലത്തേതു് മിഥുനത്തിലും, കക്കടകം, വൃശ്ചികം, മീനം ഇതുകളുടെ ആദ്യനവാംശകം കക്കടകത്തിലും ഒടുവിലത്തെ അംശകം മീനത്തിലുമാകുന്നു. അവയുടെ ആധിപത്യവും മേഷാദിരാശികൾക്ക പറഞ്ഞപ്രകാരം തന്നെയുമാണു്. ഓരോ നവാംശകം ഏതേതു രാശിയിൽ വരുന്നുവോ അതാതു രാശിയുടെ അധിപൻതന്നേയാണു് അതാതു നവാംശകത്തിൻേറയും അധിപൻ എന്നു താല്പര്യം.

8

ദ്വാദശാംശകം, ദ്രേക്കാണം, ഹോര ഇതുകളുടെ ക്രമത്തേയും, അവയുടെ അധിപന്മാരേയുമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

സ്വഗൃഹാദ് ദ്വാദശഭാഗഃ
ദ്രേക്കാണാഃ പ്രഥമപഞ്ചനവപാനാം;
ഹോരേ വിഷമേഽർക്കേന്ദ്വോഃ
സമരാശൌ ചന്ദ്രതീക്ഷ്ണാംശ്വോഃ

ഓരോ രാശിയും പന്ത്രണ്ടു ഭാഗമാക്കിയാൽ അതിൽ ഒരു അംശത്തേയാണു് 'ദ്വാദശാംശകം' എന്നു പറയുന്നതു്. അവ അതാതു രാശിയിൽനിന്നു തന്നെ തുടങ്ങുകയും ചെയ്യും. ഉദാഹരണം—മേടം രാശിയുടെ ഒന്നാമത്തെ ദ്വാദശാംശകം മേടത്തിലും, ഒടുവിലത്തെ അംശകം മീനത്തിലുമാണു്. ഇടവത്തിൻേറതാകുമ്പോൾ ഇടവം തുടങ്ങി മേടം അവസാനിയ്ക്കും. ഈ പ്രകാരം മററു രാശികളുടെ ദ്വാദശാംശകങ്ങളേയും അറിയേണ്ടതാകുന്നു-ദ്വാദശാംശകാധിപന്മാരും മേഷാദിരാശ്യധിപന്മാർ തന്നെയുമാകുന്നു. ഓരോ രാശി

യുടേയും മൂന്നിൽ ഒരു ഭാഗത്തേയാണ് 'ദ്രേക്കാണം' എന്നു പറയുന്നതു്. ഏതു രാശിയുടേയും ആദ്യദ്രേക്കാണത്തിന്റെ അധിപൻ അതാതു രാശിയുടെ അധിപനും, രണ്ടാമത്തേതിന്റെ അധിപൻ ആ രാശിയിൽനിന്നു അഞ്ചാംരാശിയുടെ അധിപനും, ഒടുവിലത്തേതിന്റെ അധിപൻ ഒമ്പതാംരാശിയുടെ അധിപനുമാകുന്നു. ഓരോ രാശിയുടേയും പകുതി ഭാഗത്തേയാണ് 'ഹോരാ' എന്നു പറയുന്നതു്. മേടം മിഥുനം ഇങ്ങനെ ഒററപ്പെട്ട രാശിയിലെ ആദ്യഹോരയുടെ അധിപൻ സൂര്യ്യനും, രണ്ടാംഹോരയുടെ അധിപൻ ചന്ദ്രനുമാകുന്നു നേരെ മറിച്ചു്, ഇരട്ടപ്പെട്ട രാശികളിൽ ആദ്യഹോരാധിപൻ ചന്ദ്രനും, രണ്ടാംഹോരാധിപൻ സൂര്യ്യനുമാകുന്നു.

9

ഈ ശ്ലോകംകൊണ്ടു് ത്രിംശാംശകങ്ങളേയും, അവയുടെ അധിപന്മാരേയുമാണ് പറയുന്നതു്.

കുജ, യമ, ജീവ, ജ്ഞ, സിതാഃ,
പഞ്ച,ന്ദ്രിയ, വസു, മുനീ,ന്ദ്രിയാംശാനാം
വിഷമേ, സമഉത്ക്രമത-
സ്ത്രിംശാംശേശാസ്തഥാ കല്പ്യാഃ.

ഓരോ രാശിയും മുപ്പതാക്കി ഭാഗിച്ചു് അവയിൽ ഒരു അംശത്തെയാണ് 'ത്രിംശാംശകം' എന്നു പറയുന്നതു്. അതായതു് ഓരോ തിയ്യതി എന്നൎത്ഥം. ഇവയിൽ ആദ്യം മുതൽ അഞ്ചു തിയ്യതികളുടെ അധിപൻ കുജനും, പിന്നെ അഞ്ചിന്റെ അധിപൻ ശനിയും, പതിനൊന്നു മുതൽ എട്ടിന്റെ വ്യാഴവും, പിന്നെ ഏഴിന്റെ ബുധനും, ബാക്കി അഞ്ചു അംശകങ്ങളുടെ അധിപൻ ശുക്രനുമാകുന്നു. ഇതു മേടം മിഥുനം മുതലായി ഒററപ്പെട്ട രാശികളിലെ ക്രമമാണ്. ഇരട്ടപ്പെട്ട രാശികളിലും അധിപന്മാരും അവയ്ക്കുള്ള അംശകങ്ങളുടെ തുകയും ഇപ്രകാരംതന്നെയാണ്. പക്ഷേ, അധിപന്മാരുടെ ക്രമം, നേരെ മറിച്ചു്, ശുക്രൻ ബുധൻ വ്യാഴം ശനി കുജൻ ഇങ്ങനേയുമാകുന്നു.

10

രാശികളിൽ ചിലതു രാത്രി രാശികളും ചിലതുപകൽ രാശികളുമാണ്. ചിലതു പൃഷ്ഠം ആദ്യമായി ഉദിക്കുന്നവയും ചിലതു ശിരസ്സ് ആദ്യമായി ഉദിക്കുന്നവയുമാകുന്നു. മീനം മാത്രം പൃഷ്ഠം കൊണ്ടും ശിരസ്സുകൊണ്ടും ഉദിക്കും. ഇതുകളുടെ വിഭാഗമാണ് ഇനിയത്തെ ശ്ലോകംകൊണ്ടു പറയുന്നതു്.

ഗോജാശ്വികർക്കിമിഥുനാ സമൃഗാ നിശാഖ്യാഃ
പൃഷ്ഠോദയാ വിമിഥുനാഃ കഥിതാസ്ത ഏവ
ശീർഷോദയാ ദിനബലാശ്ച ഭവന്തി ശേഷാ
ലഗ്നം സമേത്യുഭയതഃ പൃഥുരോമയുഗ്മം.

മേടം, ഇടവം, മിഥുനം, കർക്കിടകം, ധനു, മകരം ഇവ ആറും രാത്രി രാശികളും—രാത്രി ബലാധിക്യമുള്ളവയും—ബാക്കി ആറും പകൽ ബലാധിക്യമുള്ള രാശികളും ആകുന്നു. മിഥുനം ഒഴിച്ച് മററു അഞ്ചു രാത്രിരാശികളും പൃഷ്ഠം ആദ്യമായി ഉദിക്കുന്നവയും, മീനം ഒഴിച്ച് മററു അഞ്ചു പകൽരാശികളും മിഥുനവും ശിരസ്സ് ആദ്യമായി ഉദിക്കുന്നവയുമാണ്. മീനം രാശി ശിരസ്സും പൃഷ്ഠവും ഒരേ സമയത്തു ഉദിക്കുന്നതുമാണ്.

11

ഇനിയത്തെ ശ്ലോകംകൊണ്ട് കേന്ദ്രം മുതലായ സംജ്ഞകളെ പറയുന്നു.

കേന്ദ്ര,ചതുഷ്ടയ,കണ്ടക-
സംജ്ഞാ ലഗ്നാ,സ്ത,ദശ,ചതുർത്ഥാനാം;
സംജ്ഞാഃ പരതസ്തേഷാം
പണപര,മാപോക്ലിമം പരതഃ.

'കേന്ദ്രം' 'ചതുഷ്ടയം' 'കണ്ടകം' എന്നീ ഓരോന്നും, ലഗ്നം നാലു് ഏഴ് പത്തു് എന്നീ നാലു ഭാവങ്ങൾക്കും കൂടിയുള്ള സംജ്ഞകളാകുന്നു. രണ്ടു് അഞ്ചു് എട്ടു് പതിനൊന്നു്

ഇതുകൾക്ക് 'പണപരം' എന്നും, മൂന്ന് ആറ് ഒമ്പതു് പന്ത്രണ്ട് ഇതുകൾക്ക 'ആപോക്ലിമം' എന്നും സംജ്ഞകളുമാകുന്നു.

12

ഇനി ഉപചയം, അപചയം ഇതുകളേയും വർഗ്ഗോത്തമ നവാംശകത്തേയും പറയുന്നു.

ത്രിഷഡേകാദശദശമാ-
ന്യുപചയസംജ്ഞാന്യ,തോ*ന്യഥാ*ന്യാനി
വർഗ്ഗോത്തമനവഭാഗാ-
ശ്ചരാദിഷു പ്രഥമമദ്ധ്യമാന്ത്യാംശാഃ.

ലഗ്നത്തിൽനിന്ന് മൂന്ന് ആറ് പത്തു് പതിനൊന്ന് ഈ ഭാവങ്ങൾക്ക്, 'ഉപചയം' എന്നും, മററു ഭാവങ്ങൾക്ക 'അപചയം' എന്നും സംജ്ഞയാകുന്നു. മുമ്പ് ഏഴാംശ്ലോകംകൊണ്ടു പറഞ്ഞ നവാംശകങ്ങളിൽ ഓരോ രാശിയിലും ഒരു നവാംശകത്തിന്ന് 'വർഗ്ഗോത്തമനവാംശകം' എന്നു പേരുണ്ട്. അതു് ചരരാശിയിൽ ആദ്യത്തെ നവാംശകത്തിന്നും സ്ഥിരരാശിയിൽ അഞ്ചാമത്തെ അംശകത്തിന്നും ഉഭയരാശിയിൽ ഒടുവിലത്തേതിന്നുമാകുന്നു.

13

ഇനിയത്തെ ശ്ലോകംകൊണ്ടു് ത്രികോണത്തേയും ചതുരശ്രത്തേയുമാണ് പറയുന്നതു്.

ലഗ്നാത് സുതം ച നവമം ച വിദുസ്ത്രികോണം;
തസ്മാത് ചതുർത്ഥനിധനേ ചതുരശ്രസംജ്ഞേ.

'ത്രികോണം' എന്നു പറഞ്ഞാൽ ലഗ്നത്തിൽനിന്ന് അഞ്ചു് ഒമ്പതു് ഈ ഭാവങ്ങളേയും, 'ചതുരശ്രം' എന്നാൽ നാലു് എട്ടു് ഇതുകളേയും ഗ്രഹിക്കേണ്ടതാകുന്നു.

14

ഗ്രഹങ്ങളുടെ ഉച്ചം, അത്യുച്ചം, നീചം, അതിനീചം, എന്നീ സ്ഥാനങ്ങളാണ് ഇനിയത്തെ ശ്ലോകംകൊണ്ടു പറയുന്നതു്.

ആദിത്യാ,ദജ,ഗോ,മൃഗാസ്യവനിതാഃ
കർക്കീ,ച മീന,സ്തുലാഃ
സ്വോച്ചർക്ഷാണ്യഥ, തേഷു ദിഗ്ഘുതവഹാ-
നഷ്ടോത്തരാം വിംശതിം
തിഥ്യംശാൻ ശരസപ്തവിംശതികൃതീ-
നത്യുച്ചകാംശാൻ വിദു;-
സ്തേഭ്യഃ സപ്തമരാശയോഽംശകയുതാ
നീചാ ഗ്രഹാണാം ക്രമാത്.

മേടം, ഇടവം, മകരം, കന്നി, കർക്കടകം, മീനം, തുലാം ഈ ഏഴു രാശികൾ ക്രമേണ സൂര്യൻ മുതൽ ശനി പര്യന്തമുള്ള ഏഴു ഗ്രഹങ്ങളുടേയും 'ഉച്ച'രാശികളാകുന്നു. ഈ ക്രമമനുസരിച്ചുതന്നെ മേല്പറഞ്ഞ ഓരോ രാശികളിലും പത്തു്, മൂന്നു്, ഇരുപത്തെട്ടു്, പതിനഞ്ചു്, അഞ്ചു്, ഇരുപത്തേഴു്, ഇരുപതു് ഇത്രാമത്തെ തിയ്യതികൾ അവയുടെ 'അത്യുച്ച'സ്ഥാനങ്ങളുമാകുന്നു. നേരെമറിച്ചു്, ഈ ഉച്ചരാശികളുടെ ഏഴാംരാശികൾ അതാതു ഗ്രഹങ്ങളുടെ 'നീച' സ്ഥാനങ്ങളും, അവയിൽ മേല്പറഞ്ഞപ്രകാരം അത്രാമത്തെ തിയ്യതികൾ 'അതിനീച'സ്ഥാനങ്ങളുമാകുന്നു. മേടം സൂര്യന്നു ഉച്ചവും, അതിൽ പത്താമത്തെ തിയ്യതി അത്യുച്ചവും, തുലാം നീചവും, അതിൽ പത്താമത്തെ തിയ്യതി അതിനീചവുമാണെന്നു താല്പര്യം.

15

ഇനി സൂര്യാദിഗ്രഹങ്ങളുടെ മൂലത്രികോണത്തെയാണു് പറയുന്നതു്.

സിംഹേ വിംശതിരാദിതോ, ഗവി പരേ
സർവ്വേംശകാസ്തുംഗതോ
മേഷേ ദ്വാദശ, പഞ്ച യോഷിതി പരേ
തുംഗാ,ദ്ധയാംഗേ ദശ;

ഝഷേ പഞ്ച, ഘടേ തു വിംശതി, രമീ
മൂലത്രികോണാഹ്വയാഃ
സൂര്യാദേഃ ക്രമശോ ഗ്രഹസ്യ കഥിതാഃ,
ശേഷാഃ സ്വരാശ്യംശകാഃ.

ചിങ്ങത്തിൽ ആദിമുതൽ 20 തിയ്യതികളും, ഇടവത്തിൽ മൂന്നാതിയ്യതി കഴിഞ്ഞതിന്നു (അത്യുച്ചത്തിന്നു) ശേഷം ബാക്കി തിയ്യതികളും, മേടത്തിൽ ആദ്യം 12-ം, കന്നിയിൽ അത്യുച്ചത്തിന്നുശേഷം അഞ്ചു തിയ്യതികളും. ധനുവിൽ ആദ്യം 10-ം തുലാത്തിൽ ആദ്യം അഞ്ചും, കുംഭത്തിൽ ആദ്യം 20 തിയ്യതികളും സൂര്യൻ മുതൽ ക്രമത്തിൽ ഏഴു ഗ്രഹങ്ങളുടേയും "മൂലത്രികോണങ്ങളും" ആകുന്നു.

16

ക്ഷേത്രം ച ഹോരാ ദ്രേക്കാണോ
നവാംശോ ദ്വാദശാംശകഃ
ത്രിംശാംശകശ്ച സപ്താംശോ
ഗ്രഹാണാം സപ്ത വർഗ്ഗകാഃ.

1 ക്ഷേത്രം—രാശി, 2 ഹോര, 3 ദ്രേക്കാണം, 4 നവാംശകം, 5 ദ്വാദശാംശകം, 6 ത്രിംശാംശകം, 7 സപ്താംശകം *ഇതു ഏഴും ഗ്രഹങ്ങളുടെ 'വർഗ്ഗങ്ങളും" ആകുന്നു.

---

* ഒരു രാശിയെ ഏഴാക്കി ഭാഗിച്ച ഒരു അംശത്തെയാണ് 'സപ്താംശകം' എന്നു പറയുന്നതു്. മേടം, മിഥുനം ഇങ്ങനെ ഒററപ്പെട്ട രാശികളിൽ ആദ്യത്തെ സപ്താംശകം അതാതു രാശി മുതല്ക്കാകുന്നു തുടങ്ങുക. ഇടവം, കർക്കടകം ഇങ്ങനെ ഇരട്ടപ്പെട്ട രാശികളിൽ അതാതിൻെറ ഏഴാം രാശി മുതല്ക്കുമാകുന്നു. മേടത്തിൽ മേടം മുതൽ തുലാംകൂടി അവസാനിയ്ക്കും. ഇടവത്തിൽ അതിൻെറ ഏഴാംരാശിയായ വൃശ്ചികം തുടങ്ങി ഇടവംകൂടി അവസാനിയ്ക്കുകയും ചെയ്യുമെന്നർത്ഥം.

"ഓജേ തദാദയഃ സപ്ത യുഗ്മേ തത്സപ്തമാദയഃ"—എന്നു പ്രമാണവുമുണ്ട്.

17

ഓരോരോ ഭാവങ്ങളിൽനിന്നും ഏതെല്ലാം ഫലങ്ങളേയാണ് ചിന്തിക്കേണ്ടതു് എന്നതിൻെറ പ്രമാണമാണ് ഇനി നാലു ശ്ലോകംകൊണ്ടു് പറയുന്നതു്.

ലഗ്നാത് ചിന്ത്യാ മൂർത്തികീർത്തീ സ്ഥിതിശ്ച,
വിത്തം നേത്രം വാക് കുടുംബം ച വിത്താത്
ധൈര്യം വീര്യം ഭ്രാതരം വിക്രമേണ
വിദ്യാത് ക്ഷേത്രം വാഹനം ബാന്ധവാംശ്ച.

ശരീരം, യശസ്സു്, അവസ്ഥ (സ്ഥിതി) ഇവ ലഗ്നം–ഒന്നാംഭാവം—ജനനസമയത്തു ഉദിക്കുന്ന രാശി - കൊണ്ടും, ധനം, കണ്ണു്, വാക്കു്, കുടുംബം (ഭരണീയജനങ്ങൾ) ഇവ രണ്ടാംഭാവംകൊണ്ടും, ധൈര്യം, വീര്യം, സഹോദരൻ, ക്ഷേത്രം (കൃഷിസ്ഥലം), വാഹനം, ബന്ധുക്കൾ ഇവ മൂന്നാംഭാവംകൊണ്ടും ചിന്തിക്കണം.

18

ബന്ധുസ്ഥാനാന്മാതുലം ഭാഗിനേയം
തോയം വേശ്മാജാവികാദ്യം സുഖം ച;
ബുദ്ധിം പുത്രം പൂർവ്വപുണ്യം തഥാമാത്യം
പുത്രാദ്, വ്യാധിം ശാത്രവാദ് ഛിദ്രവ്രണാദീൻ.

മാതുലൻ, മരുമക്കൾ, വെള്ളം, ഗൃഹം, ആടു്, കോലാടു് മുതലായവ, സുഖം, ഇതുകൾ നാലാംഭാവംകൊണ്ടും, ബുദ്ധി, പുത്രൻ, പൂർവ്വാർജ്ജിതസുകൃതം, മന്ത്രി ഇവ അഞ്ചാംഭാവംകൊണ്ടും, ആഗന്തുകമായി ഉണ്ടാകുന്ന രോഗം, ശത്രു, വ്രണം മുതലായവ ആറാംഭാവംകൊണ്ടും ചിന്തിക്കേണ്ടതാകുന്നു.

19

മദനഗമനജയാലോകനാന്യസ്തഭാത് സ്യർ-
മരണഹരണദാ, സക്ലേശവിഘ്നാനി രന്ധ്രാദ്;
ഗുരുജനപരപുണ്യാന്യൌഷധം ഭാഗ്യസിദ്ധിം
നവമഭവനതഃ ഖാന്മാനകമ്മാസ്പദാദ്യം.

ഏഴാംഭാവംകൊണ്ട കാമവികാരം. ദേശാന്തരഗമനം, ഭാൎയ്യ, ശകുനം (ദൎശനം മുതലായവ) ഇതുകളേയും; എട്ടാം ഭാവംകൊണ്ട് മരണം, സൎവ്വസ്വാപഹരണം, ദാസന്മാർ (അടിയാരു് മുതലായവർ), ദുഃഖം, കാൎയ്യവിഘ്നം ഇതുകളേയും; ഒമ്പതാംഭാവംകൊണ്ട് അച്ഛൻ ഉപദേഷ്ടാവു് മുതലായ ഗുരുജനങ്ങൾ, വരുവാൻ പോകുന്ന ജന്മത്തിലെ സുകൃതങ്ങൾ, ഔഷധം, ഭാഗ്യസിദ്ധി ഇതുകളേയും, പത്താം ഭാവംകൊണ്ട് മാനം, കൎമ്മം, ആശ്രയം മുതലായവയും ചിന്തിക്കേണ്ടതാകുന്നു.

20

സൎവ്വാവാപ്തിർദ്ദുഃഖഹാനിൎഭവാഖ്യാ,-
ദ്ദുഃഖാദ്ദുഃഖം സ്വക്ഷയം ഭ്രംശമേവ;
അന്യച്ചോക്തം യത്ഫലം ദേഹഭാജാം
സൎവ്വം ചിന്ത്യം തച്ച ഭാവൈരമീഭിഃ.

11-ാംഭാവംകൊണ്ട് സകലവിധമായ സമ്പാദ്യത്തേയും, ദുഃഖനാശത്തേയും; 12 ാംഭാവംകൊണ്ട് പാപത്തേയും, ധനനാശത്തേയും, സ്ഥാനഭ്രംശത്തേയും ആണു് വിചാരിക്കേണ്ടതു്. പ്രാണികൾക്കു സംഭവിക്കാവുന്ന മററു സകല (ശുഭാശുഭ) ഫലങ്ങളേയും ഈ പന്ത്രണ്ട ഭാവങ്ങളേക്കൊണ്ടുതന്നെ വിചാരിക്കേണ്ടതാകുന്നു.

21

ഇനി ഭാവങ്ങളുടെ ബലാബലത്തേയാണു് പറയുന്നതു്.

യോ യോ ഭാവഃ സ്വാമിദൃഷ്ടോ യുതോ വാ
സൌമ്യൈർവ്വാ, സ്യാത് തസ്യ തസ്യാഭിവൃദ്ധിഃ;
പാപൈരേവം തസ്യ ഭാവസ്യ ഹാനിർ-
നിർദ്ദേഷ്ടവ്യാ, ലഗ്നതശ്ചന്ദ്രതോ വാ.

ശുഭന്മാർ, അധിപന്മാർ ഇതിലേതിന്റെയെങ്കിലും ദൃഷ്ടിയോ യോഗമോ ഉണ്ടാകുന്നു എങ്കിൽ അതാതു് ഭാവങ്ങൾക്കു് അഭിവൃദ്ധികരവും, പാപന്മാരുടെ എങ്കിൽ നാശകരവുമാണു്. ലഗ്നത്തിൽനിന്നും, ചന്ദ്രനിൽനിന്നും ഇപ്രകാരം ഭാവങ്ങളേയും തൽഫലങ്ങളേയും കണ്ടുകൊള്ളേണ്ടതുമാകുന്നു.

22

ഇനി ഗ്രഹങ്ങളിൽ, തമോഗ്രഹം, നക്ഷത്രഗ്രഹം മുതലായ ഭേദങ്ങളേയും, ശുഭപാപന്മാരേയും വേർതിരിച്ചു് പറയുന്നു.

പ്രകാശകൌ ദ്വൌ പ്രഥമൌ ഗ്രഹാണാം,
താരാഗ്രഹാഃ പഞ്ച പരേ, തതോ ദ്വൌ
തമോഗ്രഹൌ; തേഷു ശുഭാശ്ച മദ്ധ്യേ
ത്രയോ, ബലീന്ദുശ്ച, പരേ തു പാപാഃ.

ഗ്രഹങ്ങളിൽ ആദ്യത്തെ രണ്ടും (സൂര്യനും ചന്ദ്രനും) പ്രകാശഗ്രഹങ്ങളും (ലോകത്തെ പ്രകാശിപ്പിക്കുന്നവയും), പിന്നെ കുജൻ, ബുധൻ, ഗുരു, ശുക്രൻ, മന്ദൻ ഈ അഞ്ചും നക്ഷത്രഗ്രഹങ്ങളും, രാഹു, കേതു എന്നീ ഒടുവിലത്തെ രണ്ടും തമോഗ്രഹങ്ങളും (കാണുവാൻ സാധിക്കാത്തവയെന്നത്ഥം) ആകുന്നു. ഇവരിൽ, മദ്ധ്യത്തിലുള്ള ബുധൻ, ഗുരു, ശുക്രൻ ഈ മൂന്നും ബലവാനായ ചന്ദ്രനും ശുഭന്മാരും, ബാക്കി എല്ലാ ഗ്രഹങ്ങളും പാപന്മാരുമാകുന്നു.

23

ഇനി രണ്ടു ശ്ലോകംകൊണ്ടു സൂര്യ്യാദിഗ്രഹങ്ങൾക്കുള്ള "കാരകത്വ"(1)മാണു് പറയുന്നതു്.

കാലാത്മാ ദിനകൃന്മനസ്തുഹിനഗുഃ,
സത്വം കുജോ ജ്ഞോ വചോ,
ജീവോ ജ്ഞാനസുഖേ സിതശ്ച മദനോ,
ദുഃഖം ദിനേശാത്മജഃ;
രാജാനൌ രവിശീതഗൂ, ക്ഷിതിസുതോ
നേതാ, കുമാരോ ബുധഃ,
സൂരിർദ്ദാനവപൂജിതശ്ച സചിവൌ,
പ്രേഷ്യഃ സഹസ്രാംശുജഃ.

സൂര്യൻ "കാലം" ആകുന്ന പുരുഷൻെറ ആത്മാവിൻേറയും, ചന്ദ്രൻ മനസ്സിൻേറയും, കുജൻ നിർവ്വികാരതയുടേ (സത്വത്തിൻെറ 2) യും, ബുധൻ വാക്കിൻെറയും, വ്യാഴം ആമുഷ്മികമായ ജ്ഞാനസുഖങ്ങളുടേയും, ശുക്രൻ കാമവികാരത്തിൻെറയും ഐഹികമായ ജ്ഞാനസുഖങ്ങളുടേയും. ശനി ദുഃഖത്തിൻേറയും കാരകന്മാരാകുന്നു. സൂര്യൻ രാജത്വത്തിൻേറയും. ചന്ദ്രൻ രാജ്ഞീത്വത്തിൻേറയും, ചൊവ്വ നേതൃത്വത്തിൻേറയും (സൈന്യാധിപത്യം മുതലായവയുടേയും), ബുധൻ യുവരാജത്വത്തിൻേറയും, വ്യാഴവും ശുക്രനും മന്ത്രിത്വത്തിൻേറയും (3) കാരകന്മാരാകുന്നു.

---

1. എന്തിനേയെങ്കിലും ഉണ്ടാക്കുന്നതു് ഏതോ അതാണു് അതിൻെറ "കാരകൻ". ബുധൻെറ ഇഷ്ടാനിഷ്ടസ്ഥിതിയും, ബലാബലവും അനുസരിച്ചാണു് വാക്കിൻെറ ഗുണദോഷങ്ങളെ ചിന്തിക്കേണ്ടതു്. വാക്കിൻെറ കാരകൻ ബുധനാകുന്നു. ഇതുപോലെ മററുള്ളവയും കണ്ടുകൊള്ളണം.

2. സന്തോഷത്തിലും സന്താപത്തിലും വികാരഭേദം ഉണ്ടാവാത്ത മനോഭാവത്തേയാണു് "സത്വം" എന്നു പറയുന്നതു്.

"അവികാരകരം സത്വം വ്യസനാഭ്യുദയാഗമേ"
എന്ന പ്രമാണവുമുണ്ടു്.

3. വ്യാഴം കർമ്മസചിവനും, ശുക്രൻ നർമ്മസചിവനുമാകുന്നു.

24

താതശ്ചാത്മപ്രഭാവോ ദ്യുമണി,രഥ മനോ-
മാതരൌ ശീതരശ്മിർ,-
ഭ്രാതാ സത്വം ച ഭൌമഃ, ക്ഷിതിരപി വചനം
ജ്ഞാനമിന്ദോസ്സുതജഃ;
ധീചിത്പുത്രാംഗസൌഖ്യം സുരഗുരു രബലാ-
ഭോഗയാനാനി ശുക്രോ,
മൃത്യുവ്വ്യാധിശ്ച ദുഃഖം ശനിരിതി ഗദിതോ
ദാസഭൃത്യാദികോ വാ.

പിതാവിൻേറയും പൌരുഷത്തിൻേറയും കാരകൻ സൂൎയ്യനും, മനസ്സിൻേറയും മാതാവിൻേറയും ചന്ദ്രനും, സഹോദരൻേറയും നിൎവ്വികാരതയുടേയും ചൊവ്വയും, ഭൂമിയുടേയും വാക്കിൻേറയും ജ്ഞാനത്തിൻേറയും ബുധനും, ബുദ്ധിയുടേയും ചൈതന്യത്തിൻേറയും പുത്രൻേറയും ശരീരസുഖത്തിൻേറയും വ്യാഴവും, സ്ത്രീകളുടേയും ഉൽകൃഷ്ടസുഖത്തിൻേറയും വാഹനങ്ങളുടേയും ശുക്രനും, മരണത്തിൻേറയും രോഗത്തിൻേറയും, ദുഃഖത്തിൻേറയും ദാസന്മാർ (അടിയാർ) ഭൃത്യന്മാർ മുതലായവരുടേയും കാരകൻ ശനിയുമാകുന്നു.

25

കാരകഗ്രഹങ്ങളുടെ ബലാബലംകൊണ്ടു്, അവയുടെ കാൎയ്യങ്ങൾക്കു് ഉണ്ടാകുന്ന ബലാബലത്തെയാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

ആത്മാദയോ, ഗഗനഗൈൎബ്ബലിഭിർ,ബ്ബലവത്തരാഃ;
ദുർബ്ബലൈദുർബ്ബലാ ജ്ഞേയാ, വിപരീതം ശനേഃ സ്മൃതം.

സൂൎയ്യൻ മുതലായ കാരകഗ്രഹങ്ങൾക്കു് ബലമുണ്ടെങ്കിൽ, അവയുടെ കാൎയ്യങ്ങളായ പൌരുഷം (ആത്മാവു്) മുതലായ ഫലങ്ങളും ബലവത്തുക്കളായിരിയ്ക്കും. കാരകന്മാർ ബലഹീനന്മാരാണെങ്കിൽ അവയുടെ കാൎയ്യങ്ങൾ

ദൌർബ്ബല്യമുണ്ടാകും. എന്നാൽ ശനിക്കുമാത്രം നേരെ വിപരീതമാണ്; മരണത്തിന്റെ കാരകനായ ശനി ബലവാനാണെങ്കിൽ ദീർഘായുസ്സും ബലഹീനനാണെങ്കിൽ അല്പായുസ്സുമാണുണ്ടാവുക എന്നർത്ഥം.

26

ഗ്രഹങ്ങൾക്കുള്ള മററു ചില ആധിപത്യങ്ങളേയാണ് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

ക്ലീബപതീ ബുധസൌരൌ,
ചന്ദ്രസിതൌ യോഷിതാം, നൃണാം ശേഷാഃ;
ഋഗഥർവ്വസാമയജുഷാ-
മധിപാ ഗുരുസൌമ്യഭൌമസിതാഃ.

ബുധനും ശനിയും നപുംസകങ്ങളുടേയും, ചന്ദ്രനും ശുക്രനും സ്ത്രീകളുടേയും, മററു ഗ്രഹങ്ങൾ പുരുഷന്മാരുടേയും, അധിപന്മാരാകുന്നു. ഋഗ്വേദത്തിന്റെ അധിപൻ വ്യാഴവും അഥർവ്വണത്തിന്റെ ബുധനും, സാമത്തിന്റെ ചൊവ്വയും, യജുർവ്വേദത്തിന്റെ അധിപൻ ശുക്രനുമാകുന്നു.

27

ഗ്രഹങ്ങൾക്കുള്ള ബ്രാഹ്മണാദിവർണ്ണങ്ങളുടെ ആധിപത്യമാണ് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

ജീവസിതൌ വിപ്രാണാം,
ക്ഷത്രസ്യാരോഷ്ണഗൂ, വിശാം ചന്ദ്രഃ;
ശൂദ്രാധിപഃ ശശിസുതഃ,
ശനൈശ്ചരഃ സങ്കരഭവാനാം.

വ്യാഴവും ശുക്രനും ബ്രാഹ്മണരുടേയും, സൂര്യനും, കുജനും ക്ഷത്രിയരുടേയും, ചന്ദ്രൻ വൈശ്യന്മാരുടേയും, ബുധൻ ശൂദ്രന്മാരുടേയും, ശനി സങ്കര (അനുലോമപ്രതിലോമ) ജാതികളുടേയും അധിപന്മാരാകുന്നു.

28

ഇനി ഗ്രഹങ്ങളുടെ വർണ്ണത്തെയാണ് പറയുന്നതു്.

രക്തശ്യാമോ ഭാസ്കരാ, ഗൌര ഇന്ദുർ,—
നാത്യുച്ചാംഗോ രക്തഗൌരശ്ച വക്രഃ;
ദൂർവ്വാശ്യാമോ ജ്ഞോ, ഗുരുർഗ്ഗൌരഗാത്രഃ,
ശ്യാമഃ ശുക്രോ, ഭാസ്കരിഃ കൃഷ്ണദേഹഃ.

ബലവാനായ സൂര്യന്റെ ദേഹനിറം ചുവപ്പും, ബലഹീനന്റെ നിറം കറുപ്പും, ചന്ദ്രന്റെ നിറം ചുവപ്പു കലൎന്ന വെളുപ്പും, ചൊവ്വയുടെ ശരീരം അധികം ഉയരമില്ലാത്തതും ബലവാനാണെങ്കിൽ നിറം ചുവപ്പും, ബലഹീനനെങ്കിൽ വെളുപ്പും, ബുധന്റെ കറുകപോലെ പച്ചയും, വ്യാഴത്തിന്റെ നിറം മഞ്ഞയും ശുക്രന്റെ സ്നിഗ്ദ്ധതയുള്ള കറുപ്പും, ശനിയുടെ ദേഹനിറം സ്നിഗ്ദ്ധതയില്ലാത്ത (രൂക്ഷ) കറുപ്പുമാകുന്നു.

29

ഇനി ഓരോരോ ഗ്രഹങ്ങൾക്കും ഏതേതു ഭാവങ്ങളിലേയ്ക്കാണ് ദൃഷ്ടി ഉള്ളതു് എന്നതാണ് പറയുന്നതു്.

സൌരിസ്തൃതീയദശമൌ,
ഗുരുസ്ത്രികോണം, കുജസ്തു ചതുരശ്രം,
പശ്യതി സമഗ്ര, മിതരേ
ചരണവിവൃദ്ധ്യാ/ഥ, സപ്തമം സൎവ്വേ.

ശനിയ്ക്കു് അതു നില്ക്കുന്ന രാശിയിൽനിന്നു് 3, 10 ഈ ഭാവങ്ങളിലേയ്ക്കും; വ്യാഴത്തിന്നു് 5, 9 ഇതുകളിലേയ്ക്കും; കുജന്നു് 4, 8 ഈ ഭാവങ്ങളിലേയ്ക്കും പൂർണ്ണദൃഷ്ടിയുണ്ടു്. മററു ഗ്രഹങ്ങൾക്കു് അതാതു നില്ക്കുന്ന രാശിയിൽനിന്നു് ക്രമേണ 3, 10 ഈ ഭാവങ്ങളിലേയ്ക്കു് കാലും; 5, 9 ഇതുകളിലേയ്ക്കു് അരയും; 4, 8 ഈ ഭാവങ്ങളിലേയ്ക്കു് മുക്കാലും ദൃഷ്ടിയുമാകുന്നു. 7-ാംഭാവത്തിലേയ്ക്കു് എല്ലാ ഗ്രഹങ്ങൾക്കും പൂർണ്ണദൃഷ്ടിയുമുണ്ടു്.

30

ഇനി രണ്ടു ശ്ലോകംകൊണ്ടു് ഗ്രഹങ്ങരം തമ്മിൽ നിസർഗ്ഗസിദ്ധമായ ബന്ധുശത്രുഭാവങ്ങളേയാണു് പറയുന്നതു്.

ശത്രൂ മന്ദസിതൌ, സമഃ ശശിസുതോ,
മിത്രാണി ശേഷാ രവേ;–
സ്തീക്ഷ്ണാംശുർഹിമരശ്മിജശ്ച സുഹൃദൌ,
ശേഷാഃ സമാഃ ശീതഗോഃ;
ജീവേന്ദൂഷ്ണകരാഃ കുജസ്യ സുഹൃദോ
ജ്ഞോഽരിഃ, സിതാർക്കീ സമൌ;
മിത്രേ സൂര്യ്യസിതൌ ബുധസ്യ, ഹിമഗുഃ
ശത്രുഃ സമാശ്ചാപരേ.

സൂര്യ്യന്നു് ശുക്രനും ശനിയും ശത്രുക്കളും, ബുധൻ സമനും, മററു ഗ്രഹങ്ങരം ബന്ധുക്കളുമാകുന്നു. ചന്ദ്രന്നു സൂര്യ്യബുധന്മാർ ബന്ധുക്കളും, ബാക്കി സമന്മാരുമാണു്. കുജന്നു വ്യാഴവും, ചന്ദ്രനും ആദിത്യനും ബന്ധുക്കളും; ബുധൻ ശത്രുവും, ശുക്രനും ശനിയും സമന്മാരുമാകുന്നു. ബുധന്നു് ബന്ധുക്കരം ആദിത്യശുക്രന്മാരും ശത്രു ചന്ദ്രനും ബാക്കി സമന്മാരുമാണു്.

31

സൂരേഃ സൌമ്യസിതാവരീ, രവിസുതോ
മദ്ധ്യഃ, പരേ ത്വന്യഥാ;
സൌമ്യാർക്കീ സുഹൃദൌ, സമൌ 'കുജഗുരൂ'
ശുക്രസ്യ ശേഷാവരീ;
ശുക്രജ്ഞൌ സുഹൃദൌ, സമഃ സുരഗുരുഃ,
സൌരസ്യ ചാന്യേഽരയോ;
യേ പ്രോക്താഃ സുഹൃദസ്ത്രികോണഭവനാത്
തേഽമീ മയാ കീർത്തിതാഃ.

വ്യാഴത്തിന്നു് ബുധനും, ശുക്രനും ശത്രുക്കളാണു്; ശനി മദ്ധ്യമനും, മററു ഗ്രഹങ്ങരം ബന്ധുക്കളുമാകുന്നു. ശുക്രന്നു്, ബുധനും ശനിയും മിത്രങ്ങളും; കുജനും, വ്യാഴവും സമന്മാരും; സൂർയ്യചന്ദ്രന്മാർ ശത്രുക്കളുമാകുന്നു. ശനിക്കു് ശുക്രനും, ബുധനും ബന്ധുക്കളും; വ്യാഴം സമനും, മററു ഗ്രഹങ്ങരം ശത്രുക്കളുമാണു്. 'ഹോര'യിൽ മൂലത്രികോണത്തെ ആശ്രയിച്ചു് പറഞ്ഞിരിക്കുന്ന സുഹൃത്തുക്കളെത്തന്നെയാണു് ഞാൻ ഇവിടേയും പറഞ്ഞിരിക്കുന്നതു്.

32

സ്ഥാനഭേദംകൊണ്ടു് ഗ്രഹങ്ങരം തമ്മിൽ ചിലപ്പോരം ബന്ധുക്കളും ശത്രുക്കളുമായിത്തീരുന്നതാണു്. അതാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

**മേഷൂരണാംബുസഹജായധനവ്യയേഷു**
**യോ യസ്യ തിഷ്ഠതി സ തസ്യ സുഹൃത് തദാനീം;**
**അന്യേഷു വൈയ്യുരയോഥാരിസുഹൃത്വയോഗാദ്**
**ജ്ഞേയോ ഗ്രഹോ/തിസുഹൃദത്യസുഹൃത് സമശ്ച.**

ഏതു ഗ്രഹത്തിന്നും അതു നില്ക്കുന്ന രാശിയിൽനിന്നു് 2, 3, 4 ഈ ഭാവങ്ങളിലും, 10, 11, 12 ഈ ഭാവങ്ങളിലും നില്ക്കുന്ന ഗ്രഹങ്ങരം അതുകളിൽനിന്നു് പോകുന്നതുവരെ ബന്ധുക്കളാകുന്നു; മററു ഭാവങ്ങളിൽ നില്ക്കുന്നവ ശത്രുക്കളുമാകുന്നു. 30, 31 ഈ ശ്ലോകങ്ങളെക്കൊണ്ടു് പറഞ്ഞപ്രകാരവും, ഈ പറഞ്ഞപ്രകാരവും – ഇങ്ങനെ രണ്ടു വിധത്തിലും-ശത്രുവായാൽ അതിശത്രുവും; രണ്ടു വിധത്തിലും ബന്ധുവായാൽ അതിബന്ധുവും; ഒന്നുകൊണ്ടു് ശത്രുവും, മറേറതുകൊണ്ടു് ബന്ധുവുമായാൽ സമനുമാണു്.

33

സൂർയ്യാദിഗ്രഹങ്ങളുടെ സ്ഥാനഭേദം മുതലായവയേയാണു് ഇനി പറയുന്നതു്.

ദേവാംബ്വഗ്നിവിഹാരകോശശയന-
ക്ഷിത്യുല്കരാഃ സ്യുഃ ക്രമാ,-
ദ്വസ്ത്രം സ്ഥൂലമഭുക്തമഗ്നികഹതം
മദ്ധ്യം ദൃഢം പാടിതം;
താമ്രം സ്യാന്മണിഹേമശുക്തിരജതാ-
ന്യക്കാത് തു മുക്തായസീ
ദ്രേക്കാണൈഃ ശിശിരാദയഃ ശശ്രുരുച'-
ജ്ഞഗ്വാദിഷൂദ്യത്സു വാ.

സ്ഥാനങ്ങരം:—സൂൎയ്യന്നു ദേവാലയവും, ചന്ദ്രന്നു ജല പ്രദേശവും, കുജന്നു അഗ്നിപ്രദേശവും, ബുധന്നു ക്രീഡാ സ്ഥാനവും, വ്യാഴത്തിന്നു നിധി ഇരിയ്ക്കുന്ന സ്ഥലവും, ശുക്രന്നു ശയനഗൃഹവും, ശനിയ്ക്കു മലിനപ്രദേശവും * ആകുന്നു. വസ്ത്രങ്ങരം:—സൂൎയ്യന്നു കട്ടിയുള്ള വസ്ത്രവും, ചന്ദ്രന്നു കോടിയും, കുജന്നു കത്തിയതും, ബുധന്നു നനഞ്ഞതും, വ്യാഴത്തിന്നു് ഇടത്തരവും (കോടിയല്ലാത്തതും അധികം പഴക്കം ചെല്ലാത്തതും), ശുക്രന്നു ഉറപ്പുള്ളതും, ശനിയ്ക്കു് കീറിയതുമാകുന്നു. ലോഹങ്ങരം:—സൂൎയ്യന്നു ചെമ്പും, ചന്ദ്രന്നു രത്നവും, കുജന്നു സ്വൎണ്ണവും, ബുധന്നു മുത്തുച്ചിപ്പിയും, വ്യാഴത്തിന്നു് വെള്ളിയും, ശുക്രന്നു മുത്തും, ശനിയ്ക്കു ഇരുമ്പുമാകുന്നു. ഋതുക്കരം:—ശനിയ്ക്കു ശിശിരൎത്തുവും, ശുക്രന്നു വസന്തവും, ചൊവ്വയ്ക്കു ഗ്രീഷ്മവും, ചന്ദ്രന്നു് വൎഷവും, ബുധന്നു ശരത്തും, വ്യാഴത്തിന്നു ഹേമന്തൎത്തുവും, സൂൎയ്യന്നു ഗ്രീഷ്മവുമാകുന്നു. ലഗ്നത്തിൽ ഗ്രഹമുണ്ടെങ്കിൽ അതിനെക്കൊണ്ടും, ഗ്രഹമില്ലാതെ വരുന്ന ഘട്ടത്തിൽ, ഋതുവിനെ ചിന്തിയ്ക്കേണ്ടതു് ലഗ്നദ്രേക്കാണാധിപനെക്കൊണ്ടുമാകുന്നു.

---

* അടിച്ചുവാരിയ മലിനസാധനങ്ങരം നിക്ഷേപിയ്ക്കുന്ന 'കുപ്പ' മുതലായ പ്രദേശങ്ങരം എന്നാണു് അൎത്ഥം.

34

ഇനി കാലത്തേയും മധുരാദിരസങ്ങളേയുമാണ് പറയുന്നതു്.

അയനക്ഷണവാസരർത്തവോ
മാസോƒർദ്ധം ച സമാ ച ഭാസ്കരാദ്:
കടുകലവണതിക്തമിശ്രിതാ
മധുരാമ്ലൌ ച കഷായ ഇത്യപി.

കാലം വിചാരിക്കുമ്പോൾ, സൂൎയ്യന്നു ആറു മാസവും, ചന്ദ്രന്നു രണ്ടു നാഴികയും, കുജന്നു ഒരു ദിവസവും, ബുധന്നു രണ്ടു മാസവും, വ്യാഴത്തിന്നു ഒരു മാസവും, ശുക്രന്നു പതിനഞ്ചു ദിവസവും, ശനിക്കു ഒരു കൊല്ലവുമാകുന്നു. മേൽ പറഞ്ഞപ്രകാരംതന്നെ സൂൎയ്യാദികൾക്കു് ക്രമേണ എരുവു്, ഉപ്പു്, കയ്പു്, നാനാരസം, മധുരം, പുളി, ചവപ്പു് എന്നീ രസങ്ങളേയും അറിയേണ്ടതാണ്.

സംജ്ഞാപ്രകരണം എന്ന ഒന്നാമദ്ധ്യായം കഴിഞ്ഞു.

## രണ്ടാമദ്ധ്യായം

# നിഷേകപ്രകരണം

1

ഗർഭഗ്രഹണയോഗ്യമായ ആൎത്തവദൎശനത്തിന്റേയും, ഗർഭാധാനത്തിന്റേയും കാലമാണ് അടുത്ത ശ്ലോകംകൊണ്ടു് പറയുന്നതു്.

കുജേന്ദുഹേതുപ്രതിമാസമാൎത്തവം
ഗതേ തു പീഡർക്ഷമനുഷ്ണദീധിതൌ,
അതോന്യഥാസ്ഥേ ശുഭപുംഗ്രഹേക്ഷിതേ
നരേണ സംയോഗമുപൈതി കാമിനീ.

ചന്ദ്രൻ സ്ത്രീ ജനിച്ച കൂറിൽനിന്നു് അപചയരാശിയിൽ നില്ക്കുകയും, ആ ചന്ദ്രന്നു കുജന്റെ ദൃഷ്ടി, യോഗം മു

തലായി വർഗ്ഗങ്ങളിൽ ഒന്നിൻെറയെങ്കിലും ബന്ധമുണ്ടാവുകയും ചെയ്യുമ്പോറം ഉണ്ടാവുന്ന ആർത്തവദശ്നവും, ചന്ദ്രൻ തന്നെ പുരുഷൻ ജനിച്ച കൂറിൽനിന്നു് ഉപചയരാശിയിൽ നില്ക്കുകയും, വ്യാഴത്തിൻെറ ദൃഷ്ടി മുതലായ ബന്ധം ഉണ്ടാവുകയും ചെയ്യുമ്പോറം ഉണ്ടാവുന്ന ആർത്തവദശ്നവും ഗഭക്ഷമമാകുന്നു.

2

ആത്തവദശ്നം ഉണ്ടായ ദിവസം മുതൽ പതിനാറു ദിവസത്തിനകത്തു് ചെയ്യുന്ന ആധാനമേ ഗഭക്ഷമമായിരിക്കുയുള്ളൂ. അതിൽ ആദ്യം മൂന്നുദിവസം ശാസ്ത്രനിഷിദ്ധമാകയാൽ ബാക്കി നാലാംദിവസം മുതൽ ഓരോ ദിവസത്തിലും ഗഭാധാനം ചെയ്താൽ ഉണ്ടാകുന്ന പ്രജയുടെ ഗുണദോഷസ്വരൂപമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

പുത്രോഽല്പായു, ദ്ദാരികാ, വംശകത്താ,
  വന്ധ്യാഽപുത്രഃ, സുന്ദരീശോ, വിരൂപാ;
ശ്രീമാൻ, പാപാ, ധമ്മശീല, സ്തഥാ സ്ത്രീ
  സവ്വജ്ഞഃ സ്യാത് തുയ്യരാത്രേഃ ക്രമേണ.

ആത്തവദശ്നം ഉണ്ടായ ദിവസം മുതൽ നാലാംദിവസം ഗഭാധാനം ചെയ്താൽ അല്പായുസ്സായ പുത്രനും, അഞ്ചാംദിവസം ചെയ്താൽ സ്ത്രീപ്രജയും, ആറാംദിവസം വംശകത്താവായ പുത്രനും, ഏഴാംദിവസം വന്ധ്യ (പ്രസവിക്കാത്ത സ്ത്രീ)യും, എട്ടാംദിവസം അപുത്രനും (പുത്രനുണ്ടാവാത്ത പുരുഷപ്രജയും), ഒമ്പതാം ദിവസം സുന്ദരിയും, പത്താംദിവസം നേതാവായ—ഈശനായ—പുത്രനും, പതിനൊന്നാംദിവസം വിരൂപയായ സ്ത്രീപ്രജയും, പന്ത്രണ്ടാംദിവസം ശ്രീമാനും, പതിമൂന്നാംദിവസം പാപശീലയായ സ്ത്രീപ്രജയും, പതിനാലാംദിവസം ധമ്മിഷ്ഠനായ

പുത്രനും, പതിനഞ്ചാംദിവസം ധർമ്മിഷ്ഠയായ സ്ത്രീപ്രജയും, പതിനാറാംദിവസം സർവ്വജ്ഞനായ പുരുഷപ്രജയും ഉണ്ടാകുന്നതാകുന്നു.

3

ആധാനലഗ്നം ശാസ്ത്രാനുസൃതമായാലും ജാതകവശാൽ പുത്രനുണ്ടാവാനുള്ള യോഗമായ ബീജബലം പുരുഷൻേറയും ക്ഷേത്രബലം സ്ത്രീയുടേയും ജാതകത്തിൽ ഇല്ലെങ്കിൽ സന്താനം ഉണ്ടാവുന്നതല്ല. അതിനാൽ സ്ത്രീപുരുഷന്മാർക്ക ജാതകവശാൽ പുത്രപ്രദമായ യോഗമാണ് ഇനി പറയുന്നതു്.

രവീന്ദുശുക്രാവനിജൈഃ സ്വഭാഗഗൈർ-
ഗ്ഗുരൌ ത്രികോണോദയസംസ്ഥിതേഽപി വാ;
ഭവത്യപത്യം ഹി; വിബീജിനാമിമേ
കരാ ഹിമാംശോർവ്വിദൃശാമിവാഫലാഃ.

പുരുഷൻെറ ജാതകത്തിൽ ഓജ(ഒററപ്പെട്ട)നവാംശകങ്ങളിൽ നില്ക്കുന്ന സൂർയ്യശുക്രന്മാരും, സ്ത്രീയുടെജാതകത്തിൽ യുഗ്മ (ഇരട്ടപ്പെട്ട) നവാംശകങ്ങളിൽ നില്ക്കുന്ന ചന്ദ്രകുജന്മാരും, അവരവക്കു് പുത്രപ്രദന്മാരാകുന്നു. എന്നാൽ അത്രതന്നേയുമല്ല രണ്ടുപേരുടെ ജാതകങ്ങളിലും വ്യാഴം ലഗ്നത്തിലോ ത്രികോണത്തിലോ നില്ക്കുകയും വേണം. എന്നാൽ ഈ മൂന്നുയോഗവും, ബീജശക്തിയില്ലാത്തവക്കു്, അന്ധന്മാക്ക ചന്ദ്രരശ്മിയെന്നപോലെ നിഷ്ഫലമായിത്തീരും.

4

ആധാനസമയത്തെ ഗ്രഹസ്ഥിതികൊണ്ടു് പ്രസവം കഴിയുന്നതുവരെ സ്ത്രീപുരുഷന്മാക്കുണ്ടാകുന്ന ശുഭാശുഭഫലങ്ങളാണ് ഇനി പറയുന്നതു്.

ദിവാകരേന്ദ്വോഃ സ്മരഗൌ കുജാർക്കജൌ
ഗദപ്രദൌ പുംഗലയോഷിതോസ്തദാ
വ്യയസ്വഗൌ മൃത്യുകരൌ, യുതസ്തഥാ
തദേകദൃഷ്ട്യാ മരണായ കല്പിതൌ.

ആധാനസമയത്തെ * സൂൎയ്യന്റെ ഏഴാമേടത്താണ് കുജൻ ശനി എന്നീ ഗ്രഹങ്ങൾ നില്ക്കുന്നതെങ്കിൽ പുരുഷന്നും, ചന്ദ്രന്റെ ഏഴാമേടത്താണെങ്കിൽ സ്ത്രീക്കും രോഗം ഉണ്ടാകുന്നതാണ്. അപ്രകാരംതന്നെ കുജനും ശനിയും, സൂൎയ്യന്റെ രണ്ടാമേടത്തും പന്ത്രണ്ടാമേടത്തുമാണ് നില്ക്കുന്നതെങ്കിൽ പുരുഷനും, ചന്ദ്രന്റെ ഇരുവശത്തുമാണ് നില്ക്കുന്നതെങ്കിൽ സ്ത്രീയും മരിക്കുന്നതാണ്. എന്നാൽ കുജനോ ശനിയോ ഒന്നു സൂൎയ്യനോടുകൂടി നില്ക്കുകയും ഒന്നു സൂൎയ്യനെ നോക്കുകയും ചെയ്താൽ പുരുഷനും, ഒന്നു ചന്ദ്രനോടു കൂടുകയും ഒന്നു ചന്ദ്രനെ നോക്കുകയും ചെയ്താൽ സ്ത്രീയും, നിശ്ചയമായും പ്രസവത്തിന്നു മുമ്പ് മരിക്കുന്നതാകുന്നു.

5

ആധാനസമയത്തെ ഗ്രഹസ്ഥിതികൊണ്ട് പ്രസവത്തിന്നു മുമ്പു സ്ത്രീക്കു മാത്രം മരണപ്രദമായ രണ്ടു യോഗങ്ങളാണ് ഇനിയത്തെ ശ്ലോകംകൊണ്ട് പറയുന്നത്.

അഭിലഷദ്ഭിരുദയർക്ഷമസദ്ഭിർ-
മരണമേതി ശുഭദൃഷ്ടിമയാതേ;
ഉദയരാശിസഹിതേ ച യമേ സ്ത്രീ
വിഗളിതോഡുപതിദൃഗ്സുതദൃഷ്ടേ.

ഗർഭാധാനലഗ്നത്തിന്നു ശുഭദൃഷ്ടി ഇല്ലാതിരിക്കുകയും ലഗ്നത്തിൽനിന്നു പന്ത്രണ്ടാംരാശിയുടെ അന്ത്യദ്രേക്കാണത്തിൽ രണ്ടിലധികം പാപന്മാരുണ്ടാവുകയും ചെയ്യുന്ന സ

* പ്രകൃതംകൊണ്ട് 'ആധാനസമയം' എന്നു പറഞ്ഞതാണ്. പ്രശ്നമാണെങ്കിൽ പ്രശ്നസമയത്തെ അടിസ്ഥാനമാക്കിയും ഇപ്രകാരം ഫലം വിചാരിക്കാം. ജനനലഗ്നം മുതലായ മററു ദിക്കിലേക്കും യോജിക്കാവുന്നേടത്തോളം എല്ലാം യോജിപ്പിച്ചു ഫലം വിചാരിക്കുകയും ചെയ്യാം.

മയത്തു് ഗർഭം ധരിക്കുന്ന സ്ത്രീയും, ശനി ലഗ്നത്തിൽ ഉണ്ടാവുകയും ഈ ലഗ്നത്തിലേക്കു ക്ഷീണചന്ദ്രൻ * കുജൻ ഈ രണ്ടു ഗ്രഹങ്ങളുടേയും ദൃഷ്ടി ഉണ്ടാവുകയും ചെയ്യുമ്പോഠം ഗർഭം ധരിക്കുന്ന സ്ത്രീയും, പ്രസവിക്കുന്നതിന്നു മുമ്പ് മരിക്കുന്നതാകുന്നു.

6

ഗർഭം ധരിച്ചാൽ പ്രസവകാലംവരെയുള്ള പത്തു മാസങ്ങളിലെ അധിപഗ്രഹങ്ങളേയും ഫലങ്ങളേയുമാണു് ഇനി പറയുന്നതു്.

കലലഘനാംകുരാസ്ഥിചർമ്മാംഗജചേതനദാഃ
സിതകുജജീവസൂർയ്യചന്ദ്രാർക്കിബുധാഃ, പരതഃ
ഉദയപചന്ദ്രസൂർയ്യനാഥാഃ ക്രമശോ ഗദിതാ;
ഭവതി ശുഭാശുഭം ച മാസാധിപതേഃ സദൃശം.

ഗർഭാധാനം ചെയ്താൽ ആ ഗർഭത്തിന്റെ ആധിപത്യം, ആദ്യത്തെ മാസത്തിൽ ശുക്രന്നും രണ്ടാംമാസത്തിൽ കുജന്നും, മൂന്നാംമാസത്തിൽ വ്യാഴത്തിന്നും, നാലാംമാസത്തിൽ സൂർയ്യന്നും, അഞ്ചാംമാസത്തിൽ ചന്ദ്രന്നും, ആറാംമാസത്തിൽ ശനിക്കും, ഏഴാംമാസത്തിൽ ബുധന്നുമാകുന്നു. ശുക്രൻ, തന്റെ ആധിപത്യകാലമായ ആദ്യത്തെ മാസത്തിൽ, ഗർഭത്തിലെ ശുക്ലശോണിതങ്ങളെ കൂട്ടികലൎത്തുകയും, കുജൻ തന്റെ ആധിപത്യകാലത്തു് ആർദ്രമായ ആ ശുക്ലശോണിതങ്ങളെ കട്ടിയാക്കുകയും ചെയ്യുന്നു. വ്യാഴം കരചരണാദി അവയവങ്ങളേയും (ഈ മൂന്നാംമാസത്താലാണു് പുരുഷസ്ത്രീഭേദം തീർച്ചപ്പെടുത്തുക), സൂർയ്യൻ അസ്ഥിയേയും, ചന്ദ്രൻ തൊലിയേയും, ശനി രോമനഖാദികളേയും, ബുധൻ സുഖദുഃഖാദി ജ്ഞാനങ്ങളേയും ഉണ്ടാക്കുന്നതാകുന്നു. എട്ടാംമാസത്തിന്റെ അധിപൻ ഗർഭാധാനലഗ്നാധി

* ചന്ദ്രന്നു് കറുത്ത പതിന്നാലും വാവും ദിവസങ്ങളിലാണു് ഉള്ളതിലും ബലം കുറഞ്ഞ കാലം; ക്രമത്തിൽ കൂടി കൂടി വെളുത്ത പതിന്നാലും വാവും ദിവസങ്ങളിൽ ചന്ദ്രൻ പൂർണ്ണബലവാനമായിത്തീരും.

പനും, ഒമ്പതിൻെറ അധിപൻ ചന്ദ്രനും, പത്തിൻെറ അധിപൻ സൂൎയ്യനുമാകുന്നു. ആധാനകാലത്തു് ശത്രുനീചാദ്യനിഷ്ടസ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ, അവയുടെ ആധിപത്യകാലത്തു് ദോഷഫലത്തേയും, ഉച്ചം ബന്ധുക്ഷേത്രം മുതലായ ഇഷ്ടസ്ഥാനങ്ങളിൽ നില്ക്കുന്നവ ശുഭഫലത്തേയും ചെയ്യുന്നതാകുന്നു.

7

സ്ത്രീക്കു മരണപ്രദമായും ഗൎഭസ്രാവകരമായും രണ്ടു യോഗമാണു് ഇനി പറയുന്നതു്.

ഉദയാസ്തഗയോഃ കുജാൎക്കയോർ-
നിധനം ശസ്ത്രകൃതം വദേത് തദാ;
മാസാധിപതൌ നിപീഡിതേ
തത്കാലേ സ്രവണം സമാദിശേത്.

നിഷേകലഗ്നത്തിൽ കുജനും ഏഴിൽ സൂൎയ്യനും നിന്നാൽ ഗൎഭിണി വാളു് കുന്തം മുതലായ ശസ്ത്രങ്ങളെക്കൊണ്ടു മരിക്കുന്നതാകുന്നു. നിഷേകകാലത്തു് ഏതെങ്കിലും ഗ്രഹത്തിന്നു യുദ്ധത്തിൽ പരാജയം * ഉണ്ടായാൽ, ആ ഗ്രഹത്തിൻെറ ആധിപത്യകാലത്തു തന്നെ ഗൎഭം സ്രവിക്കുകയും ചെയ്യും.

---

* കുജാദി രണ്ടു ഗ്രഹങ്ങൾ ഒരു അംശകത്തിലധികം അകലെ അല്ലാതെ വരുമ്പോഴാണു് 'യുദ്ധം' എന്നു പറയുന്നതു്. പ്രായേണ തെക്കുവശത്തു നില്ക്കുന്ന ഗ്രഹത്തിന്നാണു് പരാജയമുണ്ടാവുക. കണ്ടാൽത്തന്നെ തെക്കുവശത്തു നില്ക്കുന്നതു് പ്രകാശം കുറഞ്ഞും, ഒരു 'വിറയ'ലോടുകൂടിയും, വടക്കുവശത്തു നില്ക്കുന്ന ഗ്രഹത്തെ ഭയപ്പെടുന്നതുപോലെയും ഇരിക്കും. എന്നാൽ ശുക്രൻ, തെക്കുവശത്താണെങ്കിലും വിജയിയാണെന്നും വരാം.

'ദക്ഷിണസംസ്ഥഃ പരുഷോ വേപഥുമാൻ പ്രാപ്യസന്നിവൃത്തോഽണുഃ' എന്നു പ്രമാണവുമുണ്ടു്.

8

ഗർഭത്തിന്നു പുഷ്ടികരങ്ങളായ ഗ്രഹസ്ഥിതികളെയാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

ശശാങ്കലഗ്നോപഗതൈഃ ശുഭഗ്രഹൈ-
സ്ത്രികോണജായാൎത്ഥസുഖാസ്പദസ്ഥിതൈഃ
തൃതീയലാഭർക്ഷഗതൈശ്ച പാപകൈഃ
സുഖീ ച ഗൎഭോ രവിണാഽഭിവീക്ഷിതഃ.

ശുഭഗ്രഹങ്ങൾ ചന്ദ്രനിലോ ലഗ്നത്തിലോ രണ്ടിലും കൂടിയോ നില്ക്കുക, അല്ലെങ്കിൽ ചന്ദ്രനിൽനിന്നോ ലഗ്നത്തിൽനിന്നോ രണ്ടിൽനിന്നും കൂടിയോ, 2, 4, 5, 7, 9, 10 ഈ സ്ഥാനങ്ങളിൽ നില്ക്കുക, അപ്രകാരംതന്നെ പാപഗ്രഹങ്ങൾ ചന്ദ്രനിൽനിന്നോ ലഗ്നത്തിൽനിന്നോ രണ്ടിൽനിന്നും കൂടിയോ 3, 11 ഈ സ്ഥാനങ്ങളിൽ നില്ക്കുക; ഈ സമയത്തു ലഗ്നത്തിന്നോ ചന്ദ്രന്നോ സൂൎയ്യന്റെ ദൃഷ്ടി * ഉണ്ടാവുകയും ചെയ്യണം, ഇങ്ങനെയുള്ള സമയങ്ങളിൽ ഗർഭാധാനം ചെയ്യുന്നതായാൽ ആ ഗർഭത്തിന്നും ഗർഭിണിയ്ക്കും പുഷ്ടിയും സുഖവുമുണ്ടാവുന്നതാണു്.

9

ജാരോൽഭൂതമായ ഗർഭലക്ഷണമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു പറയുന്നതു്.

ന ലഗ്നമിന്ദും ച ഗുരുൎന്നിരീക്ഷതേ
ന വാ ശശാങ്കോ രവിണാ സമാഗതഃ
സപാപകോഽൎക്കേണ യുതോഽഥവാ ശശീ
പരേണ ജാതം പ്രവദന്തി നിശ്ചയാത്.

ലഗ്നം ചന്ദ്രൻ ഇതിലൊന്നിന്നു് വ്യാഴത്തിന്റെ യോഗദൃഷ്ടികളിൽ * ഒന്നോ, അല്ലെങ്കിൽ ഷഡ്വൎഗ്ഗങ്ങളിൽ ഒന്നുകൊണ്ടും ബന്ധമോ ഇല്ലാതിരിയ്ക്കുക. ഗർഭപ്രശ്നത്തിൽ ഇപ്രകാരം കണ്ടാൽ അതു ജാരഗർഭമാണെന്നു വിചാരിയ്ക്കേണ്ട

* ഇവിടെ പൂൎണ്ണദൃഷ്ടി വേണമെന്നില്ല.

താണ്. എന്നാൽ ലഗ്നചന്ദ്രന്മാർക്ക് മേല്പറഞ്ഞ യോഗം ദൃഷ്ടി തുടങ്ങിയ വ്യാഴത്തിൻെറ ബന്ധമില്ലെങ്കിലും, സൂര്യ ചന്ദ്രന്മാർ ഒരു രാശിയിൽത്തന്നെയാണ് നില്ക്കുന്നതെങ്കിൽ അതു ജാരഗർഭമായി വിചാരിപ്പാൻ പാടില്ലതാനും. പക്ഷേ സൂര്യചന്ദ്രന്മാർ ഒരേ രാശിയിൽത്തന്നെ നില്ക്കുന്നവെങ്കിലും, ചന്ദ്രനും മറെറാരു പാപനും ഒരേ നവാംശകത്തിൽ (അത്യന്തം അടുത്തു) നില്ക്കുന്നവെങ്കിൽ, അതു ജാരഗർഭമായിത്തന്നെ വിചാരിക്കുകയും വേണം.

10

ഇനി, ജനിക്കുന്ന ശിശുവിൻെറ ശരീരസ്വഭാവം ദേഹനിറം ഇതുകളേയും, ശരീരത്തെ പന്ത്രണ്ടു രാശികളാക്കി വിചാരിക്കേണ്ടുന്ന പ്രകാരത്തേയുമാണ് പറയുന്നതു്.

ലഗ്നനവാംശപതുല്യതനുഃ സ്യാ-
ദ്വീര്യയുതഗ്രഹതുല്യതനുർവ്വാ
ചന്ദ്രസമേതനവാംശപവർണ്ണഃ
കാദിവിലഗ്നവിഭക്തഭഗാത്രഃ.

ആധാനസമയത്തു് ലഗ്നത്തിൻെറ ഏതു നവാംശകമാണോ ഉദിക്കുന്നതു് അതിൻെറ അധിപൻെറ ശരീരത്തോടു തുല്യമായിരിക്കും ജനിക്കുന്ന ശിശുവിൻെറ ശരീരം. അല്ലെങ്കിൽ, ആധാനസമയത്തു് ഉള്ളതിൽവെച്ച് അധികം ബലവാനായ * ഗ്രഹത്തിൻെറ ശരീരംപോലെ ഇരിക്കു

* ഗ്രഹങ്ങൾക്ക് ബലം നാലു വിധത്തിലുണ്ട്. 1 സ്ഥാനബലം, 2 ദിക്ബലം, 3 കാലബലം, 4 ചേഷ്ടാബലം ഇവയെത്തന്നെ യഥാക്രമം ഒന്നുകൂടി വിവരിക്കാം.

1. സ്ഥാനബലം:—ഗ്രഹങ്ങൾക്കു ബലം വർദ്ധിപ്പിക്കുന്ന അഞ്ചു സ്ഥാനങ്ങൾ ഉണ്ട്. 1 ഉച്ചം, 2 ബന്ധുക്ഷേത്രം, 3 സ്വദ്രേക്കാണം, 4 സ്വനവാംശകം, 5 സ്വക്ഷേത്രം. ഈ അഞ്ചു സ്ഥാനങ്ങളിൽ നില്ക്കുമ്പോഴും ഗ്രഹങ്ങൾക്ക് ബലം അധികം ഉണ്ടാകുന്നതാകുന്നു.

മെന്നും വിചാരിക്കാം. തല്ക്കാലത്തു്, ചന്ദ്രൻ ഏതൊരു നവാംശകത്തിൽ നില്ക്കുന്നുവോ ആ അംശകാധിപന്റെ നിറവും ശിശുവിന്നുണ്ടായിരിക്കും. ശിരസ്സു് ലഗ്നമായും, രണ്ടാംഭാവം മുഖമായും, മൂന്നാംഭാവം കഴുത്തായും, നാലാം

---

'സ്വോച്ചസുഹൃത്സ്വദ്രഗാണനവാംശൈഃ
സ്ഥാനബലം, സ്വഗൃഹോപഗതൈശ്ച'

എന്നു വചനമുണ്ടു്.

2. ദിക്ബലം:- ദിക്കുവശാൽ ബലം ഉണ്ടാകുന്നതു് എല്ലാ ഗ്രഹങ്ങൾക്കും ഒരേ പ്രകാരത്തിലല്ല. ബുധന്നും വ്യാഴത്തിന്നും ലഗ്നത്തിൽ നില്ക്കുമ്പോഴും, സൂര്യന്നും കുജന്നും 10-ാംഭാവത്തിൽ നില്ക്കുമ്പോഴും, ശനിക്കു 7-ാംഭാവത്തിൽ നില്ക്കുമ്പോഴും, ചന്ദ്രന്നും ശുക്രന്നും 4-ാംഭാവത്തിൽ നിൽക്കുമ്പോഴും ആണു് ബലം അധികം ഉണ്ടാകുന്നതു്.

'ദിക്ഷു ബുധാംഗിരസൌ രവിഭൌമൌ
സൂര്യസുതഃ സിതശീതകരൌ ച'

എന്നു പ്രമാണവുമുണ്ടു്.

3. കാലബലം:- ഗ്രഹങ്ങൾക്കും കാലബലം ആറു വിധത്തിലുണ്ടു്. അവ 1 രാപ്പകലുകൊണ്ടും, 2. പൂർവ്വാപര പക്ഷഭേദംകൊണ്ടും, 3 ദിവസാധിപത്യം 4 മാസാധിപത്യം, 5. സംവത്സരാധിപത്യം, 6. കാലഹോരാധിപത്യം ഇതുകളെക്കൊണ്ടും ആകുന്നു. ഇതുതന്നെ ഒന്നു കൂടി വിവരിക്കാം.

i രാപ്പകലുകൾകൊണ്ടു്:—ചന്ദ്രന്നും കുജന്നും ശനിക്കും രാത്രിയാണു് ബലാധിക്യമുള്ളതു്, ബുധന്നു രാത്രിയിലും പകലും ബലമുണ്ടു്. സൂര്യന്നും വ്യാഴത്തിന്നും ശുക്രന്നും, പകലും അധികം ബലം ഉണ്ടാകുന്നതാണു്.

ii പക്ഷബലം:-പാപന്മാർക്കെല്ലാം ബലം അധികം ഉണ്ടാകുന്നതു് കറുത്ത പക്ഷത്തിലാകുന്നു; ശുഭന്മാർക്കു വെളുത്ത പക്ഷത്തിലും ബലം വർദ്ധിക്കുന്നതാണു്.

ഭാവം പുമല്പകളായും, അഞ്ചാംഭാവം ഹൃദയമായും, ആറാം ഭാവം ഉദരമായും, ഏഴാംഭാവം മൂത്രാശയമായും, എട്ടാം ഭാവം ഗുഹ്യപ്രദേശമായും, ഒമ്പതാംഭാവം തുടകളായും,

---

iii ദിവസബലം:—അതാതു ദിവസാധിപന്നു് അതാതു ദിവസത്തിൽ ബലം അധികം ഉണ്ടാകുന്നതാകുന്നു.

iv മാസാധിപന്നു് അതാതു മാസത്തിലും 5 സംവത്സരാധിപന്നു് സംവത്സരത്തിലും, 6 കാലഹോരാധിപന്നു് അതാതു് കാലഹോരയിലും ബലം വൎദ്ധിയ്ക്കുന്നതാകുന്നു.

"നിശിശശികുജസൌരാഃ, സൎവ്വദാ ജ്ഞോഽഹനി ചാന്യേ,
ബഹുളസിതഗതാഃ സ്യുഃ ക്രൂരസൌമ്യാഃ ക്രമേണ
സ്വദിവസസമഹോരാമാസപൈഃ കാലവീൎയ്യം"

എന്നു പ്രമാണമുണ്ടു്.

കാലഹോരയുടേയും, അതിന്റെ ആധിപത്യം അറിയുന്നതിന്റേയും സമ്പ്രദായം 7–ാമദ്ധ്യായത്തിലെ 10–ാം ശ്ലോകത്തിൽ പറയുന്നതുമാണു്.

4. ചേഷ്ടാബലം:– സൂൎയ്യചന്ദ്രന്മാൎക്കു് ഉത്തരായണത്തിലാണു്, എന്നുവെച്ചാൽ സൂൎയ്യനും ചന്ദ്രനും മകരം മുതൽ ആറു രാശികളിൽ സഞ്ചരിയ്ക്കുന്ന കാലത്താണു്, അധികം ബലമുള്ളതു്. കുജാദി ഗ്രഹങ്ങൾക്കു് ചേഷ്ടാബലം മൂന്നു വിധത്തിൽ ഉണ്ടാകുന്നതാണു്. അവ 1 വക്രഗതി ഉള്ള കാലം, 2 സമാഗമകാലം (ചന്ദ്രൻ ഒരുമിച്ചു് ഒരേ രാശിയിൽ നിൽക്കുന്ന കാലമെന്നൎത്ഥം), 3 യുദ്ധത്തിൽ വിജയമുണ്ടാകുന്ന കാലം എന്നിവയാകുന്നു.

ഉദഗയനേ രവിശീതമയൂഖൌ വക്ര–
സമാഗമഗാഃ പരിശേഷാഃ,
വിപുലകരാ യുധി ചോത്തരസംസ്ഥാശ്ചേഷ്ടി–
തവീൎയ്യയുതാഃ പരികല്പ്യാഃ.

എന്നു പ്രമാണവും കണ്ടിട്ടുണ്ടു്. യുദ്ധത്തേയും, അതിലെ ജയാപജയങ്ങളേയും 2–ാമദ്ധ്യായത്തിലെ 7–ാംശ്ലോകത്തിന്റെ അടിക്കുറിപ്പിൽ പറഞ്ഞിട്ടുണ്ടു്.

പത്താംഭാവം മുട്ടുകളായും, പതിനൊന്നാംഭാവം മുട്ടുമുതൽ അടിവരേയുള്ള പ്രദേശമായും, 12-ാംഭാവം കാലടികളായും, ഇങ്ങിനെ ലഗ്നം മുതൽ ശരീരത്തെ പന്ത്രണ്ടു രാശികളായി വിചാരിയ്ക്കയും വേണം.

11

ശരീരത്തെ മറെറാരു വിധത്തിലുംകൂടി രാശിയാക്കി വിചാരിയ്ക്കേണ്ടും പ്രകാരമാണ് പറയുന്നതു്.

കം ദൃക്ച്ഛ്രോത്രനസാകപോലഹനവോ
വക്ത്രം ച ഹോരാദയ-
സ്തേ കണ്ഠാംസകബാഹുപാർശ്വഹൃദയ-
ക്രോഡാനി നാഭിസ്തഥാ
ബസ്തിഃ ശിശ്നഗുദേ തതശ്ച വൃഷണാ-
വൂരൂ തതോ ജാനുനീ
ജംഘേƒംഘ്രീത്യുഭയത്ര വാമമുദിതൈർ-
ദ്രേക്കാണഭാഗൈസ്ത്രിധാ.

ശരീരത്തെ ശിരസ്സു മുതൽ കഴുത്തുവരേയും, കഴുത്തു മുതൽ നാഭി (പൊക്കിൾ) വരേയും, നാഭി മുതൽ അടിവരേയും ഇങ്ങനെ മൂന്നു രാശിചക്രങ്ങളാക്കി ഭാഗിച്ചിരിയ്ക്കുന്നു.

---

ഈ പറഞ്ഞ സ്ഥാനാദി ബലങ്ങളാംതന്നെ എല്ലാം തുല്യബലങ്ങളല്ല; എല്ലാററിനും താരതമ്യമുണ്ടു്. അതെല്ലാം ഇവിടെ വിസ്തരിയ്ക്കുവാൻ സാധിയ്ക്കയില്ല. ഉപരിഗ്രന്ഥങ്ങളിൽനിന്നു അറിയേണ്ടതാകുന്നു.

ഏതാഴ്ചയാണോ, ആ ഗ്രഹമാണ് ആ ദിവസത്തിൻെറ അധിപൻ. ഞായറാഴ്ചയിലെ ദിവസാധിപൻ സൂര്യനും, തിങ്കളാഴ്ചയിലെ ചന്ദ്രനും; ഈമാതിരിയാണെന്നു താല്പര്യം, അപ്രകാരംതന്നെ ചൈത്രാദിമാസങ്ങളിൽ ഒന്നാം തിയ്യതി ഏതാഴ്ചയാണോ, ആ ഗ്രഹമാണ് ആ മാസത്തിൻേറയും അധിപൻ. ചൈത്രമാസത്തിലെ ആദ്യദിവസാധിപൻ ആ സംവത്സരത്തിൻെറ അധിപനുമാകുന്നു.

ഓരോ രാശിയ്ക്കുമുള്ള മൂന്നു ദ്രേക്കാണങ്ങളിൽ ആദ്യദ്രേക്കാണമാണു് ഉദിയ്ക്കുന്നതെങ്കിൽ ലഗ്നരാശിയുടെ ആ ഉദിച്ച ഭാഗം ശിരസ്സിൻെറ ഇടത്തുഭാഗമായും; ഉദിയ്ക്കുവാനുള്ളതു വലത്തുഭാഗമായും; 12, 2 എന്നീ ഭാവങ്ങൾ ക്രമേണ ഇടത്തും വലത്തും കണ്ണുകളായും; 11, 3 ഈ ഭാവങ്ങൾ ഇടത്തും വലത്തും ചെവികളായും; 10, 4 ഇതുകൾ മൂക്കിൻെറ ഇടത്തും വലത്തും ഭാഗങ്ങളായും; 9, 5 ഇതുകൾ രണ്ടു കവിൾത്തടങ്ങളായും; 8, 6 ഈ ഭാവങ്ങൾ താടിയെല്ലുകളായും; 7-ാം രാശിയുടെ അസ്തമിച്ച ഭാഗം വായയുടെ വലത്തെ പകുതിയായും; ബാക്കി ഇടത്തെ പകുതിയായും കണക്കാക്കേണ്ടതാണ്. ഈപ്രകാരംതന്നെ, രണ്ടാം ദ്രേക്കാണമാണെങ്കിൽ ലഗ്നത്തിൻെറ ഉദിച്ച ഭാഗം കഴുത്തിൻെറ ഇടത്തുഭാഗവും ഉദിയ്ക്കുവാനുള്ള ഭാഗം വലത്തുഭാഗവും ക്രമേണ രണ്ടു ചുമലുകൾ, കൈകൾ, വാരിപ്പുറങ്ങൾ മാറിൻെറ ഇടത്തും വലത്തും ഭാഗങ്ങൾ മേൽവയറിൻെറ ഇടത്തും വലത്തും ഭാഗങ്ങൾ ഇതുകളും ഏഴാംഭാവത്തിൻെറ അസ്തമിയ്ക്കുവാനുള്ള ഭാഗം നാഭിയുടെ ഇടത്തു പകുതിയും, അസ്തമിച്ച ഭാഗം, വലത്തു പകുതിയും ആയും വിചാരിയ്ക്കണം, മൂന്നാംദ്രേക്കാണമാണെങ്കിൽ ലഗ്നത്തിൻെറ ഉദിച്ച ഭാഗം വസ്തിയുടെ ഇടത്തുഭാഗമായും, ഉദിയ്ക്കുവാനുള്ളതു് വലത്തുഭാഗമായും, പിന്നെ ക്രമേണ ലിംഗം ഗുദം, വൃഷണങ്ങൾ, തുടകൾ, മുട്ടുകൾ, കണങ്കാലുകൾ, ഇതുകളും, ഏഴാംഭാവത്തിൻെറ അസ്തമിച്ച ഭാഗം വലത്തെക്കാലടിയും, അസ്തമിയ്ക്കുവാനുള്ള ഭാഗം ഇടത്തെക്കാലടിയുമായിട്ടും വിചാരിയ്ക്കേണ്ടതാകുന്നു.

12

ഇങ്ങനെ ശരീരത്തെ ദ്രേക്കാണഭേദേന മൂന്നുഭാഗമാക്കി കല്പിച്ചതിൻെറ പ്രയോജനമാണു് ഇനി പറയുന്നതു്.

തസ്മിൻ പാപയുതേ വ്രണഃ ശുഭയുതേ
ദൃഷ്ടേ ച ലക്ഷ്മാദിശേത്,
സ്വർക്ഷാംശസ്ഥിരസംയുതേ ച സഹജഃ
സ്യാ,ദന്യഥാഗന്തുകഃ;

മന്ദേശ്മാനിലജോഗ്നിശസ്ത്രവിഷജോ
ഭൌമേ, ബുധേ ഭൂഭവഃ.
സൂര്യേ കാഷ്ഠചതുഷ്പദേന, ഹിമഗൌ
ശൃംഗ്യബ്ജജോന്യൈഃ ശുഭാഃ.

മേൽപ്രകാരം കണക്കാക്കി നോക്കിയാൽ, ആധാന സമയത്തു പാപഗ്രഹം നില്ക്കുന്ന രാശ്യവയവത്തിന്മേൽ ജനിയ്ക്കുന്ന ശിശുവിന്നു് വ്രണമുണ്ടാകുന്നതാണു്. പാപനുണ്ടെങ്കിലും ശുഭന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടെങ്കിൽ അടയാളം (മറു) മാത്രമേ ഉണ്ടാകുകയുള്ളു. പാപഗ്രഹം നില്ക്കുന്നതു് സ്വക്ഷേത്രത്തിലോ സ്വനവാംശകത്തിലോ, സ്ഥിരരാശിയിലോ ആണെങ്കിൽ അതു് സഹജമായിട്ടു് (പ്രസവിയ്ക്കുമ്പോഴത്തന്നെ) ഉള്ളതായിരിയ്ക്കും. അല്ലെങ്കിൽ ജനിച്ചതിന്നുശേഷം കാലാന്തരത്തിൽ ചില കാരണങ്ങളെക്കൊണ്ടു ഉണ്ടാവുകയേ ഉള്ളൂ. മേല്പറഞ്ഞ പാപൻ ശനിയാണു് എങ്കിൽ കല്ലു് കാറ്റു് ഇതുകളെക്കൊണ്ടാണു് വ്രണമോ അടയാളമോ ഉണ്ടാവുക കുജനാണെങ്കിൽ തീയ്യു്, ആയുധം, വിഷം ഇതുകളെക്കൊണ്ടും, പാപനായ ബുധനാണെങ്കിൽ ഭൂമിയിൽനിന്നും വീഴുക മുതലായ കാരണങ്ങളെക്കൊണ്ടും സൂര്യനാണെങ്കിൽ മരക്കഷ്ണം നാല്ക്കാലികൾ ഇതുകളെക്കൊണ്ടും, പാപനായ ചന്ദ്രനാണെങ്കിൽ പശു മുതലായ കൊമ്പുള്ള മൃഗങ്ങൾ ജലജന്തുക്കൾ എന്നിവകളെക്കൊണ്ടുമായിരിയ്ക്കും അതുണ്ടാകുന്നതു്. ശുഭന്മാർ മാത്രമാണു് നില്ക്കുന്നതെങ്കിൽ ഫലം അതാതവയവങ്ങൾക്കു ശുഭലക്ഷണവുമാകുന്നു.

13

മേല്പറഞ്ഞതു് ഒരു സാമാന്യലക്ഷണമാകുന്നു. ഈഫലങ്ങൾ തീർച്ചയായും ഉണ്ടാകുന്ന ലക്ഷണമാണു് ഇനി പറയുന്നതു്.

സമനുപതിതാ യസ്മിൻ ഗാത്രേ
ത്രയഃ സബുധാ ഗ്രഹാ
ഭവതി നിയമാത് തസ്യാവാപ്തിഃ
ശുഭേഷ്വശുഭേഷു വാ;

വ്രണകൃദശുഭഃ ഷഷ്ഠേ ലഗ്നാ-
ത്തനൌ ഭസമാശ്രിതേ,
തിലകമഷകൃദ് ദൃഷ്ടഃ സൌമ്യൈർ-
യുതശ്ച സ ലക്ഷ്മവാൻ.

മുമ്പ് പലതരത്തിലും പറഞ്ഞ രാശ്യവയവങ്ങളിൽ ഏതിന്മേലാണോ ബുധനും മറേറതെങ്കിലും (ശുഭന്മാരായാലും പാപന്മാരായാലും രണ്ടും കൂടിയായാലും ശരി) മൂന്നു ഗ്രഹങ്ങൾ നില്ക്കുന്നതു്, അവിടെ ആ ഫലവും കാണാതിരിക്കയില്ലെന്നു തീർച്ചയാണ്. അവയിൽവെച്ചു്, അധികം ബലവാനായ ഗ്രഹം ശുഭനാണെങ്കിൽ ശുഭഫലവും, അശുഭനാണെങ്കിൽ വ്രണം മുതലായ അശുഭഫലവും, ശുഭനും പാപനും ബലവാന്മാരാണെങ്കിൽ 'മറു' മുതലായതും ആയിരിക്കയും ചെയ്യും. ലഗ്നത്തിൽനിന്നു ആറാംഭാവത്തിൽ പാപനുണ്ടെങ്കിൽ ആ രാശി—(മൂർദ്ധാസ്യഗളസ്കന്ധാ) എന്ന ഒന്നാമദ്ധ്യായത്തിലെ രണ്ടാംശ്ലോകംകൊണ്ടു് പറഞ്ഞ മേഷാദിയായ രാശി—ദേഹത്തിന്റെ ഏതു അവയവമായി വരുന്നുവോ അവിടേയും വ്രണമുണ്ടാകുന്നതാകുന്നു. ആ പാപനു ശുഭദൃഷ്ടിയുണ്ടെങ്കിൽ അവിടെ കാക്കപ്പുള്ളിയോ രോമക്കൂട്ടമോ ഉണ്ടാവും. ശുഭയോഗമുണ്ടെങ്കിൽ മറുകും ഉണ്ടാകുന്നതാകുന്നു. തിലകം = പുള്ളി. മഷം = മറു.

നിഷേകപ്രകരണം എന്ന രണ്ടാമദ്ധ്യായം കഴിഞ്ഞു.

## മൂന്നാമദ്ധ്യായം

# ബാലാരിഷ്ടപ്രകരണം

**1**

ജനിച്ച ശിശുവിന്നു സദ്യോമൃതിപ്രദങ്ങളായ—ജനിച്ചു് ഒരു കൊല്ലത്തിന്നുള്ളിൽ മരിക്കുന്ന—19 യോഗങ്ങളാണ് ഇനി ആറു ശ്ലോകംകൊണ്ടു് പറയുന്നതു്. അവയിൽ രണ്ടു യോഗം അടുത്ത ശ്ലോകംകൊണ്ടു് പറയുന്നു.

തിഥ്യർക്ഷഭാംശദ്യനിശാവസാനേ
ജാതസ്യ സദ്യോ മൃതിരുഗ്രദൃഷ്ട്യാ;
നിർഘാതകേത്വുദയഭൂമികമ്പാ-
ദ്യുത്പാതകാലേऽപി തഥൈവ രൌദ്രേ.

1. ലഗ്നത്തിലേയ്ക്കു് പാപദൃഷ്ടി ഉണ്ടാവുകയും, തിഥി, നക്ഷത്രം, രാശി, നവാംശകം, പകൽ, രാത്രി ഇതുകളിൽ ഏതിന്റെറയെങ്കിലും അവസാനസമയത്തു് ജനിയ്ക്കുകയും ചെയ്താൽ, ആ ബാലൻ ജനിച്ച ഉടനെ മരിയ്ക്കുന്നതാകുന്നു. 2, അപ്രകാരംതന്നെ ഇടിവെട്ടുക ധൂമകേതു ഉദിയ്ക്കുക, ഭൂകമ്പം ഉണ്ടാവുക മുതലായ ഭയങ്കരസമയങ്ങളിൽ ജനിച്ചാലും ശിശു അല്പായുസ്സായിത്തീരുന്നതാകുന്നു.

2

സദ്യോമൃതിപ്രദങ്ങളായ ഏഴു യോഗങ്ങൾ ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നു.

സന്ധ്യായാം ശശിഹോരയാऽബ്ജനിധനം
പാപൈശ്ച ഭാന്ത്യാംശഗൈഃ,
പ്രത്യേകം തുഹിനാംശുപാപസഹിതൈഃ
കേന്ദ്രൈശ്ച തദ്വദ്ഭവേദ്;
ചക്രപ്രാഗപരാർദ്ധഗാശുഭശുഭൈർ-
നാശസ്തനൌ കീടഭേ,
പാപൈഃ ഷഡ്വ്യയഗൈ, സ്തഥാത്മമൃതിഗൈ,
രന്ധ്രാരിഗൈഃ, സ്വാന്ത്യഗൈഃ.

1. രണ്ടിലധികം പാപന്മാർ ഏതു രാശിയുടെയെങ്കിലും ഒടുവിലത്തെ നവാംശകത്തിൽ നില്ക്കുമ്പോൾ സന്ധ്യാ* സമയത്തു ചന്ദ്രഹോരയിൽ ജനിച്ചാലും, 2. കേന്ദ്ര

*അർദ്ധാസ്തമയം മുതൽ നക്ഷത്രങ്ങളെ വ്യക്തമായി കണ്ടുതുടങ്ങുന്നതുവരെയുള്ള സമയമാകുന്നു 'സായം സന്ധ്യ'. നേരെമറിച്ചു് നക്ഷത്രങ്ങളെ വ്യക്തമായി കാണാതായ മുതൽ അർദ്ധോദയം വരെ 'പ്രാതഃ സന്ധ്യ' യുമാകുന്നു.

ങ്ങളിൽ ഓരോന്നിലും പാപന്മാരും ചന്ദ്രനും നില്ക്കുമ്പോൾ ജനിച്ചാലും, 3. ലഗ്നത്തിൽ ഉദിച്ച തിയ്യതി മുതൽ മേല്പോട്ടു 90 തിയ്യതികളും കീഴ്പോട്ടു 90 തിയ്യതികളും—ഇങ്ങനെ ഒട്ടാകെ 180 തിയ്യതികളിൽ (രാശിചക്രത്തിൻെറ പൂർവ്വാദ്ധത്തിൽ) പാപന്മാർ മുഴുവനും, ബാക്കി 180 തിയ്യതികളിൽ (അപരാദ്ധത്തിൽ) ശുഭന്മാർ മുഴുവനും നില്ക്കുമ്പോൾ, വൃശ്ചികലഗ്നത്തിൽ ജനിച്ചാലും, 4. ആറു് പന്ത്രണ്ടു് എന്നീ ഭാവങ്ങളിലും 5. രണ്ടു് എട്ടു് ഇതുകളിലും, 6. ആറു് എട്ടു് ഇതുകളിലും, 7. രണ്ടു്, പന്ത്രണ്ടു് ഇതുകളിലും, രണ്ടിലധികം പാപന്മാർ നില്ക്കുമ്പോൾ ജനിച്ചാലും ആശിശു അല്പായുസ്സായിത്തീരുന്നതാകുന്നു.

3

ഇനിയത്തെ ശ്ലോകംകൊണ്ടു് രണ്ടു യോഗമാണ് പറയുന്നതു്.

പാപൌ വിലഗ്നമദഗൌ, യദി തത്ര ചന്ദ്രേ
ക്രൂരാന്വിതേ, നിധനമാശു ശുഭൈരദൃഷ്ടേ;
ക്ഷീണേ വ്യയേ തുഹിനഗാവുദയാഷ്ടമസ്ഥൈഃ
പാപൈസ്തഥൈവ, യദി കേന്ദ്രഗതാ ന സൌമ്യാ.

1. ലഗ്നത്തിലും ഏഴിലും പാപന്മാരുണ്ടാവുകയും ശുഭദൃഷ്ടിയില്ലാത്ത ചന്ദ്രൻ പാപനോടുകൂടി നില്ക്കുകയും ചെയ്യുക 2. ക്ഷീണനായ* ചന്ദ്രൻ പന്ത്രണ്ടിൽ നില്ക്കുകയും, ലഗ്നത്തിലും എട്ടിലും രണ്ടിലധികം പാപന്മാരുണ്ടാവുകയും, കേന്ദ്രത്തിൽ ശുഭന്മാരില്ലാതിരിക്കുകയും ചെയ്യുക, ഈ രണ്ടുയോഗങ്ങളും ബാലന്നു സദ്യോമൃതിപ്രദങ്ങളാകുന്നു.

---

അദ്ധാസ്തമയാദൂർദ്ധ്വം വ്യക്തീഭൂതാ ന താരകാ യാവത്
താവത് സായം സന്ധ്യാ; പ്രാതഃ സന്ധ്യാ തു താരാണാം
തേജഃപരിഹാണിമുഖാത് ഭാനോരർദ്ധോദയോ യാവത്.
എന്ന പ്രമാണവും കണ്ടിട്ടുണ്ടു്.

*ചന്ദ്രൻെറ ക്ഷീണബലലക്ഷണം = രണ്ടാമദ്ധ്യായത്തിലെ അഞ്ചാം ശ്ലോകത്തിൻെറ വ്യാഖ്യാനത്തിലെ അടിക്കുറിപ്പു് നോക്കുക.

4

ഇനിയത്തെ ശ്ലോകത്തിൽ മൂന്നു് യോഗമാണു് പറയുന്നതു്.

രാശ്യന്ത്യഗേ ശശിനി സത്ഭിരനീക്ഷ്യമാണേ
പാപൈസ്ത്രികോണഗൃഹഗൈരഖിലൈശ്ച മൃത്യുഃ;
ലഗ്നേ വിധൌ സ്മരഗതൈരശുഭൈശ്ച തദ്വ,-
ച്ചന്ദ്രേ തഥാരിമൃതിഗേ മൃതിരുഗ്രദൃഷ്ടേ.

1. ശുഭദൃഷ്ടിയില്ലാത്ത ചന്ദ്രൻ നില്ക്കുന്നതു ഏതെങ്കിലും രാശിയുടെ ഒടുവിലത്തെ നവാംശകത്തിലാവുകയും, പാപന്മാരെല്ലാം ത്രികോണത്തിൽ നില്ക്കുകയും ചെയ്യുക, 2. ചന്ദ്രൻ ലഗ്നത്തിലും, രണ്ടിലധികം പാപന്മാർ ഏഴിലും നിൽക്കുക, 3. പാപദൃഷ്ടിയുള്ള ചന്ദ്രൻ ആറിലോ എട്ടിലോ നിൽക്കുക, ഈ മൂന്നു യോഗങ്ങളിൽ ജനിച്ചാലും ബാലൻ ഒരു കൊല്ലത്തിലധികം ജീവിച്ചിരിക്കുകയില്ല.

5

രണ്ടു യോഗമാണു് അടുത്ത ശ്ലോകത്തിൽ പറയുന്നതു്.

ഹോരാചാര്യവ്യയമൃതിഗതാഃ സൂര്യചന്ദ്രാർക്കജാരാ
മൃത്യും ദദ്യുർദ്ദി ബലവതാ നൈവ ജീവേന ദൃഷ്ടാഃ;
സോഗ്രശ്ചന്ദ്രസ്തനുസുതനവദ്യൂനരന്ധ്രാന്ത്യസംസ്ഥോ
നാശായ സ്യാദ് ബലയുതശുഭൈർന്നേക്ഷിതഃ
സംയുതോ വാ.

1. സൂര്യൻ ചന്ദ്രൻ കുജൻ ശനി ഈ നാലു ഗ്രഹങ്ങളും ലഗ്നം എട്ടു് പന്ത്രണ്ടു് വ്യാഴം നിൽക്കുന്ന രാശി ഇതുകളിൽ (ഈ ക്രമം വേണമെന്നില്ല) നിൽക്കുകയും, ബലവാനായ * വ്യാഴത്തിൻെറ ദൃഷ്ടി ഇവയിൽ ഒന്നിനും ഇല്ലാ

* ഗ്രഹങ്ങളുടെ ബലം അറിയേണ്ടതിൻെറ സ്വഭാവം = രണ്ടാമദ്ധ്യായത്തിലെ 10-ാം ശ്ലോകത്തിൻെറ അടിക്കുറിപ്പു് നോക്കുക.

തിരിയ്ക്കുകയും ചെയ്യുക; 2. ചന്ദ്രൻ പാപനോടുകൂടി ലഗ്നം, അഞ്ച്, ഏഴ്, എട്ട്, ഒമ്പതു്, പന്ത്രണ്ട് ഇതിലൊന്നിൽ നില്ക്കുകയും, ബലവാന്മാരായ ശുഭന്മാരുടെ ദൃഷ്ടിയോ യോഗമോ ഈ ചന്ദ്രന്നില്ലാതാവുകയും ചെയ്യുക; ഈ രണ്ടു യോഗങ്ങളും ബാലമൃതിപ്രദങ്ങളാണ്. (ഇതിൽ രണ്ടാമത്തെ യോഗത്തിന്നു 'ശീതരശ്മിയോഗം' എന്നും പറയാറുണ്ട്).

6

ഇനിയത്തെ ശ്ലോകത്തിൽ മൂന്നു യോഗം പറയുന്നുണ്ട്.

ലഗ്നേ ക്ഷീണേ ശശിനി നിധനം
രന്ധ്രകേന്ദ്രേഷു പാപൈഃ,
പാപാന്തസ്ഥേ നിധനഹിബുക-
ദ്യൂനയുക്തേ ച ചന്ദ്രേ;
ഏവം ലഗ്നേ ഭവതി മദന-
ച്ഛിദ്രസംസ്ഥൈശ്ച പാപൈർ-
മാത്രാ സാർദ്ധം യദി ന ച ശുഭൈർ-
വീക്ഷിതഃ ശക്തിമദ്ഭിഃ.

1. ക്ഷീണനായ * ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും, കേന്ദ്രത്തിലും എട്ടിലും പാപന്മാർ ഉണ്ടായിരിയ്ക്കുകയും ചെയ്യുക, 2. ചന്ദ്രൻ നാലിലോ ഏഴിലോ എട്ടിലോ നില്ക്കുകയും, ആ ചന്ദ്രന്റെ ഇരുവശത്തും പാപന്മാരുണ്ടാവുകയും ചെയ്യുക; ഈ രണ്ടു യോഗങ്ങളും ബാലമൃതിപ്രദങ്ങളാണ്. 3. അപ്രകാരംതന്നെ, ഇരുവശത്തും പാപന്മാരുള്ള ചന്ദ്രൻ ലഗ്നത്തിൽ നില്ക്കുകയും ഏഴിലും എട്ടിലും പാപന്മാരുണ്ടാവുകയും ചെയ്താൽ, ബാലനും മാതാവും കൂടി മരിയ്ക്കുന്നതാണ്. എന്നാൽ ഈ മൂന്നു യോഗത്തിന്നും ബലവാന്മാരായ ശുഭന്മാരുടെ ദൃഷ്ടി ഇല്ലാതിരിയ്ക്കുകയും വേണം.

* ചന്ദ്രന്റെ ബലാബലം രണ്ടാമദ്ധ്യായത്തിൽ അഞ്ചാം ശ്ലോകം നോക്കുക.

7

ജനിച്ച് ഒരു കൊല്ലത്തിന്നുള്ളിൽ മരിയ്ക്കുന്ന 19 യോഗങ്ങളാണല്ലോ ഇപ്പോഠം പറഞ്ഞതു്. ആ മരണം സംഭവിയ്ക്കുന്നതു് എന്നായിരിയ്ക്കും എന്നറിയാനുള്ള ലക്ഷണമാണു് ഇനി പറയുന്നതു്.

യോഗേഷ്വമീഷു പ്രബലസ്യ രാശിം
ഗതേ ശശാങ്കേ സ്വഗൃഹം ഗതേ വാ;
ലഗ്നം ഗതേ വാ സതി പാപദൃഷ്ടേ
ബലാന്വിതേഽബ്ദാത് പുരതോ മൃതിഃ സ്യാത്.

1 പാപദൃഷ്ടനും ബലവാനും ആയ ചന്ദ്രൻ മേല്പറഞ്ഞ ഓരോ യോഗത്തിലും അധികം ബലവാനായ ഗ്രഹം നിന്നിരുന്ന രാശിയിൽ ചാരവശാൽ ചെല്ലുക. 2 ജനനസമയത്തു ചന്ദ്രൻ നിന്നിരുന്ന രാശിയിൽ ചെല്ലുക. 3 ലഗ്നത്തിൽ ചെല്ലുക. ജനിച്ച ഒരു കൊല്ലത്തിന്നുള്ളിൽ വരുന്ന മേല്പറഞ്ഞ മൂന്നു ഘട്ടങ്ങളിൽ ഒരിയ്ക്കലാണു് മരണം സംഭവിയ്ക്കുക.

8

ജനിച്ച ഉടനെ മൃതിപ്രദമായ യോഗം മുതൽ പത്തു ദിവസത്തിനകത്തു മരിയ്ക്കുന്നതു്, ഒരു മാസത്തിനകത്തു മരിയ്ക്കുന്നതു് ഇങ്ങനെ ക്രമത്തിൽ എട്ടു വയസ്സുവരെ ജീവിച്ചിരിയ്ക്കാവുന്ന പന്ത്രണ്ടു യോഗങ്ങളാണു് ഇനി മൂന്നു ശ്ലോകംകൊണ്ടു് പറയുന്നതു്. അതിൽ നാലു യോഗം അടുത്ത ശ്ലോകത്തിൽ പറയുന്നു.

ഭാനുമന്ദാരരാശൌ നഭസി മൃതികരോ
വീക്ഷിതഃ പാപഖേടൈ,
രന്ധ്രേ ഖേടേ സതീന്ദുർന്നിധനപതിയുധഃ
കേന്ദ്രഗോ മൃത്യുദഃ സ്യാത്;

ചന്ദ്രാദ്ദ്യൂനേ കുജാർക്കൌ യദി ഫണിനി തനൌ
ജീവിതം സ്യാദ് ദശാഹം,
ഛിദ്രേ ഭൌമാർക്കസൌരാഃ സിതഭവനഗതാ
മൃത്യുദാ മാസതഃ പ്രാക്.

1 സൂര്യ്യൻ മേടം, വൃശ്ചികം, മകരം, കുംഭം ഇതിലൊന്നിൽ നില്ക്കുകയും, പാപദൃഷ്ടി ഉണ്ടാവുകയും, ആ സൂര്യ്യൻ നില്ക്കുന്നതു ലഗ്നത്തിൽനിന്നു പത്താംഭാവമായി വരികയും ചെയ്യുക. 2 എട്ടാംഭാവത്തിൽ ഏതെങ്കിലും ഒരു ഗ്രഹം ഉണ്ടായിരിക്കുയും ചന്ദ്രൻ അഷ്ടമാധിപനോടുകൂടി കേന്ദ്രത്തിൽ നില്ക്കുകയും ചെയ്ക; ഈ രണ്ടു യോഗങ്ങളും ജനിച്ച ഉടനെ മരണത്തെ ഉണ്ടാക്കുന്നതാകുന്നു. 3 കുജനും സൂര്യ്യനും ചന്ദ്രനിൽനിന്നു ഏഴാംഭാവത്തിലും, രാഹു ലഗ്നത്തിലും നില്ക്കുമ്പോഠം ജനിച്ചാൽ, പത്തു ദിവസത്തിനുള്ളിൽ മരിക്കുന്നതാണു്. 4 ഇടവം തുലാം ഇതിലൊന്നു എട്ടാംഭാവമായിരിക്കുയും, ആ എട്ടാംഭാവത്തിൽ കുജൻ, സൂര്യ്യൻ, ശനി ഈ മൂന്നു ഗ്രഹങ്ങളും ഉണ്ടായിരിക്കുയും ചെയ്താൽ ജനിച്ചു് ഒരു മാസത്തിന്നുള്ളിൽ മരിക്കുന്നതുമാകുന്നു.

9

രന്ധ്രേ പാപഃ സിതർക്ഷേ യദി ദിശതി മൃതിം
ക്രൂരദൃഷ്ടോഽബ്ദതഃ പ്രാ,-
ഗ്വക്രീ കേന്ദ്രാരിരന്ധ്രേ ശനിരവനിജഭേ
വക്രദൃഷ്ടോ ദ്വിതീയാത്;
ജീവഃ പാപേന്ദുദൃഷ്ടോ നിധനകുജഗൃഹേ
ഭൃഗ്വദൃഷ്ടസ്തൃതീയാ-
ച്ചാന്ദ്രിഃ ഷഷ്ഠാഷ്ടമാന്ത്യേ ശശിഭവനഗത-
ശ്ചന്ദ്രദൃഷ്ടശ്ചതുർത്ഥാത്.

1 ഇടവം തുലാം ഇതിലൊന്നു ലഗ്നാൽ എട്ടാംഭാവമാവുകയും, അതിൽ (എട്ടിൽ) പാപദൃഷ്ടിയോടുകൂടിയ ഒരു

പാപൻ ഉണ്ടാവുകയും ചെയ്താൽ ഒരുകൊല്ലത്തിന്നുള്ളിലും; 2 വക്രഗതിയും ചൊവ്വയുടെ ദൃഷ്ടിയും ഉള്ള ശനി, മേടം വൃശ്ചികം ഇതിലൊന്നിൽ നില്ക്കുകയും, ആ രാശി കേന്ദ്രം ആറ് എട്ട് ഇതിലൊന്നാവുകയും ചെയ്താൽ രണ്ടു കൊല്ലത്തിനകത്തും; 3 മേടം വൃശ്ചികം ഇതിലൊന്നു ലഗ്നാൽ അഷ്ടമമാവുകയും, അതിൽ വ്യാഴം നില്ക്കുകയും, ഈ വ്യാഴത്തിന്നു പാപന്മാരുടേയും ചന്ദ്രൻേറയും ദൃഷ്ടി ഉണ്ടാവുകയും ശുക്രൻെറ ദൃഷ്ടി ഇല്ലാതിരിയ്ക്കുകയും ചെയ്താൽ മൂന്നു കൊല്ലത്തിനകത്തും; 4 ചന്ദ്രദൃഷ്ടിയുള്ള ബുധൻ, കക്കടകത്തിൽ നില്ക്കുകയും ആ കക്കടകംരാശി, ആറ് എട്ട് പന്ത്രണ്ട് ഇതിലൊരു ഭാവമായി വരികയും ചെയ്താൽ നാലു കൊല്ലത്തിനകത്തും മരിയ്ക്കുന്നതാകുന്നു.

10

ദൃശ്യാദൃശ്യാദ്ധസംസ്ഥൈരശുഭശുഭൈഃ
 പഞ്ചമാബ്ദ് പന്നഗേഽംഗേ,
ശുക്രോ രിഃഫാരിരന്ധ്രേ രവിശശിഭവനേ
 സൌമ്യദൃഷ്ടോഽബ്ദഷാംകാത്;
ലഗ്നേ രാഹൌ വൃഷാന്ന്യസ്ഥിരഭവനഗതേ
 സപ്തമാത് പാപദൃഷ്ടേ,
ഭൌമേ ലഗ്നേഽഥവേന്ദൌ ദിനകൃതി മദനേ
 മൃത്യുരഷ്ടാബ്ദതഃ പ്രാക്..

ലഗ്നത്തിൽ എത്ര തിയ്യതിയും ഇലിയും ചെന്നിട്ടാണോ ജനനം, ഏഴാംഭാവത്തിൻെറ അത്ര തിയ്യതിയും ഇലിയും മുതൽ ലഗ്നത്തിൻെറ അത്ര തിയ്യതിയും ഇലിയും വരെയുള്ള പ്രദക്ഷിണമായ ഭാഗം രാശിചക്രത്തിൻെറ ദൃശ്യാദ്ധവും, ബാക്കി അദൃശ്യാദ്ധവുമാകുന്നു. 1. പാപന്മാരെല്ലാം ദൃശ്യാദ്ധത്തിലും ശുഭന്മാരെല്ലാം അദൃശ്യാദ്ധത്തിലും, രാഹു ലഗ്നത്തിലും നില്ക്കുമ്പോൾ ജനിച്ചാൽ, അഞ്ചു കൊല്ലത്തിനകത്തും; 2. വ്യാഴത്തിൻെറ ദൃഷ്ടിയുള്ള ശുക്രൻ കക്കടകത്തിലോ ചിങ്ങത്തിലോ നില്ക്കുകയും, ആ ശുക്രൻ നില്ക്കുന്ന രാശി 6-8-12 ഇതിലൊരു ഭാവമായി വരികയും

ചെയ്താൽ, ആറു കൊല്ലത്തിനകത്തും; 3. ഇടവം ഒഴിച്ച മറേറതെങ്കിലും ഒരു സ്ഥിരരാശി ലഗ്നമാവുകയും പാപദൃഷ്ടിയുള്ള രാഹു അതിൽ (ലഗ്നത്തിൽ) നില്ക്കുകയും ചെയ്താൽ ഏഴുകൊല്ലത്തിനകത്തും; 4 ചൊവ്വയോ ചന്ദ്രനോ ലഗ്നത്തിലുണ്ടാവുകയും ആദിത്യൻ ഏഴിൽ നില്ക്കുകയും ചെയ്താൽ, എട്ടുകൊല്ലത്തിനകത്തും മരിയ്ക്കുന്നതാകുന്നു.

11

അംഗവൈകല്യം ഉണ്ടാകുന്ന യോഗങ്ങളാണ് ഇനി മൂന്നുശ്ലോകംകൊണ്ട് പറയുന്നത്.

രവിശശിയുതേ സിംഹേ ലഗ്നേ കുജാർക്കിനിരീക്ഷിതേ
നയനരഹിതഃ, സൌമ്യാസൌമ്യൈഃ
സബുദ്ബുദലോചനഃ;
വ്യയഗൃഹഗതശ്ചന്ദ്രോ വാമം ഹിനസ്ത്യപരം രവി-
സ്ത്വശുഭഗദിതാ യോഗാ യാപ്യാ ഭവന്തി ശുഭേക്ഷിതാഃ.

ചിങ്ങംരാശി ലഗ്നമാണെങ്കിൽ ചൊവ്വയുടേയും ശനിയുടേയും ദൃഷ്ടിയുള്ള സൂര്യൻ ലഗ്നത്തിൽ നിന്നാൽ വലത്തേക്കണ്ണും, അപ്രകാരം ചന്ദ്രൻ നിന്നാൽ ഇടത്തേക്കണ്ണും, സൂര്യനും ചന്ദ്രനും നിന്നാൽ രണ്ടു കണ്ണും ഇല്ലാതെയാണ് ജനിയ്ക്കുക. എന്നാൽ ഈ സൂര്യചന്ദ്രന്മാർക്ക് വ്യാഴത്തിന്റെ ദൃഷ്ടിയുംകൂടി ഉണ്ടെങ്കിൽ വെണ്മ (ബുൽബുദം) ഉള്ള കണ്ണായിരിയ്ക്കുകയും ചെയ്യും—തീരെ കണ്ണില്ലാതെയാവില്ലെന്നർത്ഥം—ലഗ്നം ഏതു രാശിയിലായാലും ശരി, സൂര്യൻ 12-ാംഭാവത്തിലാണ് നില്ക്കുന്നതെങ്കിൽ ജനിയ്ക്കുമ്പോൾ കണ്ണുണ്ടാവുമെങ്കിലും പിന്നീട് വലത്തേക്കണ്ണും, ചന്ദ്രൻ 12-ാംഭാവത്തിൽ നിന്നാൽ ഇടത്തേക്കണ്ണും നശിയ്ക്കുന്നതാകുന്നു. എന്നാൽ അശുഭപ്രദങ്ങളായി പറഞ്ഞിട്ടുള്ള യോഗങ്ങളിലെ യോഗകർത്താക്കന്മാർക്ക് ശുഭദൃഷ്ടിയും കൂടി ഉണ്ടായാൽ, അശുഭഫലത്തിന്റെ ശക്തി കുറയുന്നതുമാകുന്നു.

12

നിധനാരിധനവ്യയസ്ഥിതാ
രവിചന്ദ്രാരയമാ യഥാതഥാ;
ബലവദ്ഗ്രഹദോഷകാരണൈർ-
മനുജാനാം ജനയന്ത്യനേത്രതാം.

സൂര്യ്യൻ, ചന്ദ്രൻ, കുജൻ, ശനി ഈ ഗ്രഹങ്ങൾ 2-6-8-12 ഈ സ്ഥാനങ്ങളിൽ (ക്രമമൊന്നും വേണമെന്നില്ല, നാലു ഗ്രഹങ്ങൾ ഈ നാലു ഭാവങ്ങളിലാവേണമെന്നു മാത്രമേ ഉള്ളു) നിന്നാൽ അതുകളിൽവെച്ചു് അധികം ബലവാനായ * ഗ്രഹത്തിന്റെ വാതാദിയായ * ദോഷകോപത്താൽ കണ്ണു് നശിക്കുന്നതാകുന്നു.

13

നവമായതൃതീയധീയുതാ
ന ച സൌമ്യൈരശുഭാ നിരീക്ഷിതാഃ
നിയമാച്ഛ്റവണോപഘാതദാ,
രദവൈകൃത്യകരാശ്ച സപ്തമേ.

---

* ഗ്രഹങ്ങളുടെ ബലത്തിന്റെ സ്വഭാവം അറിവാൻ രണ്ടാമദ്ധ്യായത്തിലെ 10-ാംശ്ലോകത്തിലെ അടിക്കുറിപ്പു നോക്കുക.

* സൂര്യ്യനും ചൊവ്വയും പിത്തപ്രധാനന്മാരും, ചന്ദ്രൻ വാതകഫപ്രധാനനും, ബുധൻ ത്രിദോഷപ്രധാനനും, വ്യാഴം കഫപ്രധാനനും ശുക്രൻ കഫവാതപ്രധാനനും, ശനി വാതപ്രധാനനുമാകുന്നു.

'പിത്തം വാതകഫൌ പിത്തം വാതപിത്തകഫാഃ കഫഃ
കഫവാതൌ ച വാതശ്ച സൂര്യ്യാദീനാമുദാഹൃതാഃ'.
എന്ന പ്രമാണവും കണ്ടിട്ടുണ്ടു്.

മൂന്നിലും ഒമ്പതിലും ശുഭദൃഷ്ടിയില്ലാത്ത പാപന്മാരുണ്ടായാൽ വലത്തേച്ചെവിയും, അഞ്ചിലും പതിനൊന്നിലും ഉണ്ടായാൽ ഇടത്തേച്ചെവിയും കേൾക്കാതെ ആവും; നാലു സ്ഥാനത്തും പാപന്മാരുണ്ടാവുകയും, നാലു സ്ഥാനത്തേക്കും ശുക്രൻ ബുധൻ വ്യാഴം ഈ ഗ്രഹങ്ങളുടെ ദൃഷ്ടി ഇല്ലാതിരിക്കയും ചെയ്താൽ, രണ്ടു ചെവിയും കേൾക്കാതെ ആവുകയും ചെയ്യും. അപ്രകാരം തന്നെ ശുഭന്മാരുടെ ദൃഷ്ടിയില്ലാത്ത പാപന്മാർ ഏഴിൽ നിന്നാൽ പല്ലുകളും, വളരെ വികൃതസ്വരൂപത്തിലായിത്തീരുന്നതാകുന്നു.

ബാലാരിഷ്ടപ്രകരണം എന്ന മൂന്നാമദ്ധ്യായം കഴിഞ്ഞു.



## നാലാമദ്ധ്യായം

# അരിഷ്ടഭംഗപ്രകരണം

മൂന്നാമദ്ധ്യായത്തിൽ പറഞ്ഞ അരിഷ്ടയോഗങ്ങളെ നിശിപ്പിക്കുന്ന 22 യോഗങ്ങളാണ് ഈ അദ്ധ്യായത്തിലെ ആദ്യം മുതൽ ഒമ്പതു ശ്ലോകംകൊണ്ട് പറയുന്നത്. ജാതകവശാൽ മുൻപറഞ്ഞ ഏതരിഷ്ടയോഗങ്ങളുണ്ടെങ്കിലും, ഇതിൽ ഒരു യോഗമെങ്കിലുമുണ്ടെങ്കിൽ, ആ അരിഷ്ടഫലം ഒന്നും അനുഭവിക്കയില്ലെന്നർത്ഥം. അതിൽ, അടുത്ത ശ്ലോകംകൊണ്ട്. നാലു യോഗമാണ് പറയുന്നത്.

**1**

ലഗ്നേശഃ ശുഭവീക്ഷിതോ ബലയുതഃ
കേന്ദ്രത്രികോണോപഗോ,
ജീവോ വാ പ്രബലസ്ഫുടാംശുനിചയോ
ലഗ്നേ സ്ഥിതോഽരിഷ്ടഹാ
കേന്ദ്രേ രന്ധ്രപവർജ്ജിതേ ബലയുതേ
സൌമ്യഗ്രഹേ വാ സ്ഥിതേ,
ലഗ്നേന്ദ്വോഃ ശുഭദൃഷ്ടയോരപി തഥാ
ന സ്യാദരിഷ്ടം ശിശോഃ

1. ലഗ്നാധിപൻ കേന്ദ്രത്തിലോ ത്രികോണത്തിലോ നില്ക്കുകയും, ബലവാനായിരിയ്ക്കുയും, ശുഭദ്രേഷ്ടി ഉണ്ടാവുകയും ചെയ്യുക. 2. രശ്മിചേഷ്ടാബലമുള്ള പ്രബലനായ വ്യാഴം ലഗ്നത്തിൽ നില്ക്കുക. 3. അഷ്ടമാധിപൻ ഒഴിച്ച് മറെറതെങ്കിലും ഒരു ശുഭൻ ബലവാനായിട്ട് കേന്ദ്രത്തിൽ നില്ക്കുക. 4. ലഗ്നത്തിന്നും ചന്ദ്രന്നും ശുഭദ്രേഷ്ടി ഉണ്ടാവുക; ഈ നാലു യോഗങ്ങളും ബാലാരിഷ്ടത്തെ നശിപ്പിയ്ക്കുന്നവയാകുന്നു.

2

ഇനിയത്തെ ശ്ലോകംകൊണ്ടു് രണ്ടുയോഗമാണ് പറയുന്നതു്.

സ്വസ്ഥാനഗാഃ സർവ്വനഭശ്ചരേന്ദ്രാ
നിഘ്നന്ത്യരിഷ്ടം സ്വകൃതം ക്ഷണേന;
സൌമ്യേക്ഷിതഃ ഷഡ്ത്രിഭവേഷു രാഹുഃ,
കുളീരമേഷോക്ഷവിലഗ്നഗോ വാ.

1 എല്ലാ ഗ്രഹങ്ങളും അതാതുകളുടെ സ്വസ്ഥാനങ്ങളിൽ * നില്ക്കുക, 2. രാഹു, 3-6-11 ഇതിലൊരു ഭാവത്തിലോ, മേടം എടവം കർക്കടകം ഇതിലൊരു രാശി ലഗ്നമാണെങ്കിൽ ആ ലഗ്നത്തിലോ, നിൽക്കുകയും, ആ രാഹുവിന്നു് ശുഭദ്രഷ്ടിയുണ്ടാവുകയും ചെയ്യുക, ഈ യോഗങ്ങളും അരിഷ്ടത്തെ നശിപ്പിയ്ക്കുന്നതാണ്.

---

(1) ഗ്രഹങ്ങളുടെ ബലത്തിന്റെ സ്വഭാവം രണ്ടാമദ്ധ്യായത്തിലെ പത്താം ശ്ലോകത്തിലെ അടിക്കുറിപ്പ് നോക്കുക.

(2) ചേഷ്ടാബലം മേല്പറഞ്ഞ ബലങ്ങളിൽ നാലാമത്തേതാകുന്നു.

* രണ്ടാമദ്ധ്യായത്തിലെ എട്ടാംശ്ലോകംകൊണ്ടു് പറഞ്ഞിട്ടുള്ളതാണ് ഓരോ ഗ്രഹത്തിന്റെയും സ്വസ്ഥാനങ്ങൾ.

3

ഈ ശ്ലോകംകൊണ്ടു് രണ്ടു യോഗമാണു് പറയുന്നതു്.

സർവ്വൈർഗ്രഹൈർദൃഷ്ടതനുർഹിമാംശു-
രാപൂർണ്ണമാണോ വിനിഹന്ത്യരിഷ്ടം;
സ്വാത്യുച്ചഭാഗേ സുഹൃദംശകേ വാ-
രിഷ്ടം ശശീ ഹന്തി ച ശുക്രദൃഷ്ടഃ.

1. ചന്ദ്രൻ പൂർണ്ണനായിരിക്കുകയും, ആ ചന്ദ്രനു് മറെറ എല്ലാ ഗ്രഹങ്ങളുടേയും ദൃഷ്ടി ഉണ്ടായിരിക്കുകയും ചെയ്യുക. 2. അല്ലെങ്കിൽ ശുക്രദൃഷ്ടിയുള്ള പൂർണ്ണചന്ദ്രൻ തൻെറ അത്യുച്ചത്തിലോ (ഇടവത്തിൽ മൂന്നാമത്തെ തിയ്യതിയിലോ) ബന്ധുവിൻെറ നവാംശകത്തിലോ നില്ക്കുക. ഈ രണ്ടു യോഗങ്ങളും അരിഷ്ടനാശം ചെയ്യുന്നതാകുന്നു.

4

ഇനിയത്തെ ശ്ലോകംകൊണ്ടു് രണ്ടു യോഗമാണു് പറയുന്നതു്.

ഷഡ്സപ്തരന്ധ്രേ ശശിനശ്ച സൌമ്യാ
നിഘ്നന്ത്യരിഷ്ടാന്യശുഭൈരമിശ്രാഃ,
യുക്തസ്തു സൌമ്യൈർവ്വിനിഹന്ത്യരിഷ്ടം
ചന്ദ്രഃ ശുഭസ്യ്രംശഗതസ്തഥൈവ.

1. ചന്ദ്രൻെറ ആറു്, ഏഴു്, എട്ടു് ഈ മൂന്നു ഭാവങ്ങളിലും ശുഭന്മാർ ഉണ്ടാവുകയും, പാപന്മാർ ഇല്ലാതിരിക്കുകയും ചെയ്യുക: 2. ചന്ദ്രൻ ശുഭന്മാരോടുകൂടി ശുഭൻെറ ദ്രേക്കാണത്തിൽ നില്ക്കുക; ഈ രണ്ടു യോഗങ്ങളും അരിഷ്ടത്തെ നശിപ്പിക്കും.

5

രണ്ടുയോഗമാണു് ഇനി പറയുന്നതു്.

ചന്ദ്രഃ ശുഭദ്വാദശഭാഗഗോ വാ,
ഹോരേശദൃഷ്ടഃ ശുഭരാശിഗോ വാ;
ക്രൂരർക്ഷഗോ വാ ഭവനേശദൃഷ്ടോ
നാന്യേക്ഷിതോ ഹന്തി സമസ്തരിഷ്ടം.

1 ലഗ്നാധിപന്റെ ദൃഷ്ടിയുള്ള ചന്ദ്രൻ, ശുഭന്റെ ദ്വാദശാംശകത്തിലോ, ശുഭന്റെ രാശിയിലോ നില്ക്കുക; 2 അല്ലെങ്കിൽ, ചന്ദ്രൻ പാപന്റെ രാശിയിൽ നില്ക്കുകയും, ആ രാശ്യധിപന്റെ ദൃഷ്ടി ചന്ദ്രനുണ്ടാവുകയും ചെയ്യുക; എന്നാൽ അന്യദൃഷ്ടി ഇല്ലാതിരിയ്ക്കുകയും വേണം. ഈ യോഗങ്ങൾ രണ്ടും അരിഷ്ടനാശകരങ്ങളാണ്.

6

ഇനി മൂന്നു യോഗം പറയുന്നു.

ജന്മാധിപോ മിത്രശുഭേക്ഷിതോ വാ;
സർവ്വേക്ഷിതോ ജന്മപതിസ്തനൌ വാ;
ഹോരേശ്വരസ്യോപചയേ ശശീ വാ,
രിഷ്ടം പൃഥക് ചന്ദ്രകൃതം നിഹന്തി.

1 ജന്മാധിപന്നു് തന്റെ ബന്ധുവിന്റേയോ, ശുഭന്റേയോ ദൃഷ്ടി ഉണ്ടാവുക; 2 ലഗ്നത്തിൽ നിൽക്കുന്ന ജന്മാധിപന്നു് എല്ലാ ഗ്രഹങ്ങളുടേയും, ദൃഷ്ടി ഉണ്ടാവുക; 3. ലഗ്നാധിപന്റെ ഉപചയത്തിൽ ചന്ദ്രൻ നില്ക്കുക; ഈ മൂന്നും അരിഷ്ടത്തെ നശിപ്പിയ്ക്കുന്ന യോഗങ്ങളാണ്.

7

മൂന്നു യോഗമാണ് ഇനി പറയുന്നതു്.

ചന്ദ്രാദ്വ്യയേ ശുക്രബുധൌ ച ലാഭേ
പാപാ, ഗുരുർവ്യോമ്നി ച രിഷ്ടനാശഃ;
കൃഷ്ണേ ദിവാ ചേന്നിശി ശുക്ലപക്ഷേ
രക്ഷേച്ഛശീ തം രിപുരന്ധ്രഗോഽപി.

1 ചന്ദ്രനിൽനിന്നു് 12-ൽ ബുധശുക്രന്മാരും, 11-ൽ പാപന്മാരും, 10-ൽ വ്യാഴവും നില്ക്കുക; ഈ യോഗവും അരിഷ്ടത്തെ നശിപ്പിയ്ക്കുന്നതാകുന്നു; 2 കറുത്ത പക്ഷത്തിലാണെങ്കിൽ പകൽ സമയത്തും; 3 വെളുത്ത പക്ഷത്തിൽ രാത്രിയും ജനിയ്ക്കുക; എന്നാൽ ചന്ദ്രൻ ആറിലോ എട്ടിലോ നില്ക്കുന്നതായാൽക്കൂടി ദോഷം ഉണ്ടാവുന്നതല്ല.

## 8

ഇതിൽ ഒരു യോഗം പറയുന്നു.

സ്വോച്ചേ സ്വവർഗ്ഗേ സുഹൃദാം ച വർഗ്ഗേ
സൌമ്യേക്ഷിതോ സത്ഭിരദൃഷ്ടയുക്തഃ;
ദൃശ്യോഽപ്യദൃശ്യഃ സുഹൃദാം രിപൂണാം
പൂർണ്ണഃ ശശീ ഹന്തി സമസ്തരിഷ്ടം.

പൂർണ്ണനായ ചന്ദ്രൻ, തന്റെ ഉച്ചത്തിലോ തന്റേയോ ബന്ധുവിന്റേയോ വർഗ്ഗത്തിലോ നില്ക്കുകയും, ശുഭദൃഷ്ടി ഉണ്ടാവുകയും, അശുഭന്റെ ദൃഷ്ടിയും യോഗവും ഇല്ലാതിരിക്കുകയും, എന്നാൽ ബന്ധുഗ്രഹങ്ങളുടെ ദൃഷ്ടി ഉണ്ടാവുകയും ശത്രുക്കളുടെ ദൃഷ്ടി ഇല്ലാതിരിക്കുകയും ചെയ്യുക, ഇങ്ങനെയിരിക്കുന്ന ചന്ദ്രനും സകല അരിഷ്ടങ്ങളേയും നശിപ്പിക്കുന്നതാകുന്നു.



## 9

ഇതിൽ രണ്ടു യോഗം പറയുന്നു.

ചന്ദ്രഃ പൂർണ്ണതനുഃ ശുഭേഷ്ടഗണഗഃ
സ്വോച്ചേ സ്വവർഗ്ഗേ സ്ഥിതോ
മിത്രൈഃ സ്വാശ്രിതവർഗ്ഗപൈർബലയുതൈർ-
സൌമ്യൈശ്ച വാ വീക്ഷിതഃ;
സൌമ്യഃ സ്വാന്ത്യഗതൈഃ സ്മരാരിമൃതിഗൈഃ
കേന്ദ്രത്രികോണേഽഥവാ.
സമ്പ്രാപ്തൈർവ്വിനിഹന്ത്യരിഷ്ടമഖിലം,
ധ്വാന്തം യഥാ ഭാസ്കരഃ.

1 പൂർണ്ണനായ, ചന്ദ്രൻ, ശുഭന്റേയോ ബന്ധുവിന്റേയോ തന്റേയോ വർഗ്ഗത്തിലോ അല്ലെങ്കിൽ ഉച്ചത്തിലോ നില്ക്കുകയും, താൻ നില്ക്കുന്ന വർഗ്ഗാധിപന്മാരിൽ ബന്ധുക്കളുടേയോ ബലവാന്മാരായ ശുഭന്മാരുടേയോ ദൃഷ്ടി ഉണ്ടാവുകയും ചെയ്യുക. 2 ശുഭന്മാരെല്ലാം, ചന്ദ്രന്റേയോ ലഗ്നത്തിന്റേയോ 2–12 ഈ ഭാവങ്ങളിലോ, 6-7-8 ഇതുകളിലോ കേന്ദ്രത്രികോണങ്ങളിലോ നില്ക്കുക; ഈ രണ്ടു യോഗങ്ങളും സകല ബാലാരിഷ്ടങ്ങളേയും നശിപ്പിക്കുന്നതാകുന്നു.

10

ഇനി 32-ാംവയസ്സിൽ മരിയ്ക്കുന്ന രണ്ടു യോഗങ്ങളാണു് രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്. ഇതുകരാക്കു് "ദ്വാത്രിംശ" ദ്യോഗമെന്നും പറയാറുണ്ടു്.

ചന്ദ്രലഗ്നാഷ്ടമപതീ കേന്ദ്രഗതാവഷ്ടമേ ഗ്രഹഃ കശ്ചിദ്;
ആദ്വാത്രിംശാന്മരണം സ്യാന്നാന്യച്ഛുഭസമന്വിതേകേന്ദ്രേ

ചന്ദ്രന്റേയും ലഗ്നത്തിന്റേയും അഷ്ടമാധിപന്മാർ കേന്ദ്രത്തിൽ നില്ക്കുകയും, കേന്ദ്രത്തിൽ മററു ശുഭന്മാരില്ലാതിരിയ്ക്കയും, എട്ടിൽ ഏതെങ്കിലും ഒരു ഗ്രഹമുണ്ടായിരിയ്ക്കുയും ചെയ്താൽ 32 വയസ്സിന്നുള്ളിൽ മരിയ്ക്കുന്നതാകുന്നു.

11

അഷ്ടമാധിപതൌ കേന്ദ്രേ ലഗ്നേശേ ച തഥൈവ ച
പാപേക്ഷിതേ ബലൈർഹീനേ ജീവത്യഷ്ടചതുർഗ്ഗുണം.

അഷ്ടമാധിപനും ലഗ്നാധിപനും, ബലഹീനന്മാരായിട്ടു് കേന്ദ്രത്തിൽ നില്ക്കുകയും, ആ രണ്ടു ഗ്രഹങ്ങാക്കും പാപദൃഷ്ടി ഉണ്ടാവുകയും ചെയ്താൽ, 32-ാംവയസ്സിൽ മരിയ്ക്കുന്നതാണു്.

12

ഇനി മേല്പറഞ്ഞ രണ്ടു അരിഷ്ടയോഗങ്ങളേയും നശിപ്പിയ്ക്കുന്ന ഒരു യോഗം പറയുന്നു.

അരിഷ്ടകർത്തൃസ്ഥിതഭാംശനാഥഃ
ശുഭഃ ശുഭർക്ഷേ ശുഭദൃഷ്ടിയുക്തഃ;
നിഹന്ത്യരിഷ്ടം സ്ഫുരദംശുജാല-
ശ്ചാതുർഘനാദ്ധ്യ യവനോപദിഷ്ടം.

അരിഷ്ടകർത്താവായ ഗ്രഹം നില്ക്കുന്ന രാശിയുടേയോ നവാംശകത്തിന്റേയോ അധിപൻ ശുഭനായിരിയ്ക്കുകയു, ശുഭരാശിയിൽ നില്ക്കുകയും, അതിന്നു ശുഭദൃഷ്ടി ഉണ്ടാവുകയും, ചേഷ്ടാബലം ഉണ്ടായിരിയ്ക്കുകയും ചെയ്താൽ ആ ഗ്ര

ഹം 32-ാംവയസ്സിൽ മരിക്കുന്നതായ (ദ്വാത്രിംശൽ എന്ന) യോഗത്തെ നശിപ്പിക്കുന്നതാകുന്നു എന്നു് യവനാചാര്യൻ ഉപദേശിച്ചിരിക്കുന്നു.

13

സകല അരിഷ്ടഫലങ്ങളേയും നശിപ്പിക്കുന്ന ഒരു യോഗമാണു് ഇനി പറയുന്നതു്.

ഹന്തി സർവ്വഗ്രഹാരിഷ്ടം ചന്ദ്രകേന്ദ്രേ ബൃഹസ്പതിഃ;
യഥാ ഗജസഹസ്രാണി നിഹന്ത്യേകോഽപി കേസരീ.

ചന്ദ്രന്റെ കേന്ദ്രത്തിൽ നില്ക്കുന്ന വ്യാഴം സകല അരിഷ്ടയോഗഫലങ്ങളേയും ഒരു സിംഹം അനേകായിരം ആനകളെ എന്ന പോലെ നശിപ്പിക്കും. (ഇതിന്നു ''ഗജകേസരി'' യോഗമെന്നും പറയാറുണ്ടു്).

അരിഷ്ടഭംഗപ്രകരണം എന്ന നാലാമദ്ധ്യായം കഴിഞ്ഞു.

അഞ്ചാമദ്ധ്യായം

# ആയുർവ്വിഭാഗപ്രകരണം

ആയുസ്സിനെ അല്പായുസ്സ് എന്നും, മദ്ധ്യായുസ്സ് എന്നും, ദീർഘായുസ്സ് എന്നും മൂന്നു വിധത്തിൽ വിഭാഗം ചെയ്തു് പറയാറുണ്ടല്ലോ ഈ വിധത്തിലുള്ള ആയുർയ്യോഗങ്ങളാണു് ഇനി എട്ടു ശ്ലോകംകൊണ്ടു് പറയുന്നതു്.

1

ലഗ്നപഞ്ചമഭാഗ്യാദിഭാവേഷ്വേകത്ര സംസ്ഥിതൈഃ
ചതുരാദ്യൈർഗ്രഹൈർജ്ജാതാ ദീർഘമദ്ധ്യാല്പജീവിനഃ

നാലിൽ കുറയാതെ ഗ്രഹങ്ങൾ ലഗ്നം മുതൽ നാലു ഭാവങ്ങളിൽ നിന്നാൽ ദീർഘായുസ്സായും, അഞ്ചു മുതൽ നാലു

ഭാവങ്ങളിൽ നിന്നാൽ മദ്ധ്യായുസ്സായും, ഒമ്പതു മുതൽ നാലു ഭാവങ്ങളിൽ നിന്നാൽ അല്പായുസ്സായും ഭവിയ്ക്കും. *

2

കേന്ദ്രേഷു ലഗ്നപതിഹീനഖരാഷ്ടമേശൈഃ
സ്വല്പായുഷ,സ്ത്വദിതരൈർന്നു ചിരായുഷഃ സ്യുഃ;
ആപോക്ലിമേഷു വിപരീതമിഹോക്തഖേടൈർ,-
മദ്ധ്യായുഷഃ പണപരേഷു ഗതൈഃ സമസ്തൈഃ

ലഗ്നാധിപൻ ഒഴിച്ച് മററുള്ള പാപന്മാരും, അഷ്ടമാധിപനും കേന്ദ്രത്തിൽ നിന്നാൽ അല്പായുസ്സും, ഈ ഗ്രഹങ്ങൾതന്നെ ആപോക്ലിമത്തിൽ നിന്നാൽ ദീർഘായുസ്സമാകുന്നു. നേരെ മറിച്ച്, ഈ പറഞ്ഞതല്ലാതെ മററു ഗ്രഹങ്ങൾ കേന്ദ്രത്തിൽനിന്നാൽ ദീർഘായുസ്സും, ആപോക്ലിമത്തിൽ നിന്നാൽ അല്പായുസ്സമാകുന്നു. എന്നാൽ പണപരത്തിൽ എല്ലാ ഗ്രഹങ്ങളും നിന്നാൽ മദ്ധ്യായുസ്സമാകുന്നു.

3

മിത്രേ സൂര്യസ്യ ജന്മേശേ ലഗ്നേശേ വാ ചിരായുഷഃ:
മദ്ധ്യായുഷ ഉദാസീനേ, ശാത്രവേഽല്പായുഷോ നരാഃ.

ലഗ്നാധിപനോ ജന്മാധിപനോ, സൂര്യന്റെ ബന്ധുവാണെങ്കിൽ ദീർഘായുസ്സും, സമനാണെങ്കിൽ മദ്ധ്യായുസ്സും, ശത്രുവാണെങ്കിൽ അല്പായുസ്സും ആയിരിയ്ക്കും.

4

വിലഗ്നജന്മർക്ഷതദംശപാനാം
വിലഗ്നജന്മാഷ്ടമഭാംശനാഥാഃ
ക്രമേണ മിത്രാരിസമാ യദി സ്യുർ-
ജാതാശ്ച ദീർഘാല്പസമായുഷഃ സ്യുഃ.

---

* ഈ അല്പമദ്ധ്യദീർഘായുസ്സിന്റെ വിഭാഗം ഏഴാമദ്ധ്യായത്തിലെ രണ്ടാംശ്ലോകംകൊണ്ട് പറയുന്നതാണ്.

ലഗ്നം, ജന്മം, ലഗ്നനവാംശകം, ജന്മനവാംശകം ഇവയുടെ അധിപന്മാക്ക്, ക്രമേണ ലഗ്നാഷ്ടമം, ജന്മാഷ്ടമം, ലഗ്നാഷ്ടമനവാംശകം, ജന്മാഷ്ടമനവാംശകം, ഇവയുടെ അധിപന്മാർ, ബന്ധുക്കളാണെങ്കിൽ ദീർഘായുസ്സും, സമന്മാരാണെങ്കിൽ മദ്ധ്യായുസ്സും, ശത്രുക്കളാണെങ്കിൽ അല്പായുസ്സുമായിരിക്കും.

5

ലഗ്നസംബന്ധിനാമേതേഷ്വിതരേഭ്യോ യഥാക്രമം
ബലാധികസമാല്പത്വേ ദീർഘമദ്ധ്യാല്പജീവിനഃ.

ലഗ്നം, ലഗ്നനവാംശകം ലഗ്നാഷ്ടമം, ലഗ്നാഷ്ടമനവാംശകം ഇവയുടെ അധിപന്മാക്ക് ക്രമേണ ജന്മം, ജന്മനവാംശകം, ജന്മാഷ്ടമം, ജന്മാഷ്ടമനവാംശകം ഇതുകളുടെ അധിപന്മാരേക്കാരം ബലം അധികമുണ്ടെങ്കിൽ ദീർഘായുസ്സും, സമമായാൽ മദ്ധ്യായുസ്സും, കുറയുമെങ്കിൽ അല്പായുസ്സുമാകുന്നു.

6

പ്രത്യേകമേഷാമഷ്ടാനാം സവ്വേഷാം വാ ഖചാരിണാം;
ബലപുഷ്ടാല്പമദ്ധ്യത്വേ ചിരാചിരസമായുഷഃ.

സാമാന്യമായി എല്ലാ ഗ്രഹങ്ങാംക്കും—പ്രത്യേകിച്ച് ഇതിന്നുമുമ്പ് നാലാംശ്ലോകംകൊണ്ട് പറഞ്ഞ എട്ടു ഗ്രഹങ്ങാംക്കും—പൂണ്ണബലമുണ്ടെങ്കിൽ പൂണ്ണായുസ്സും, മദ്ധ്യബലമേ ഉള്ളുവെങ്കിൽ മദ്ധ്യായുസ്സും അല്പബലമാണെങ്കിൽ അല്പായുസ്സുമായിരിക്കും.

7

സവ്വേഷാം രശ്മിയോഗസ്യ "സ്മരാ" ധിക്യേചിരായുഷഃ;
സ്വല്പായുഷോ "മയാ"ല്പത്വേ, മദ്ധ്യത്വേ മദ്ധ്യമായുഷഃ.

എല്ലാ ഗ്രഹങ്ങളുടേയും രശ്മികറം (1) തമ്മിൽ കൂട്ടിയാൽ 25-ൽ അധികമുണ്ടെങ്കിൽ ദീർഘായുസ്സം, 15-ൽ കുറയുമെങ്കിൽ അല്പായുസ്സം, 15 മുതൽ 25 വരെ ആണുള്ളതെങ്കിൽ മദ്ധ്യായുസ്സുമാകുന്നു.

8

സമുദായാഷ്ടകവൎഗ്ഗേ
ജന്മനി ലഗ്നേഽഥവാ തദഷ്ടമതഃ
അധികസമാല്പഫലേ സ്യുർ-
ദീർഘസമാല്പായുഷഃ ക്രമാന്മനുജാഃ.

സമുദായാഷ്ടകവൎഗ്ഗത്തിൽ (2) ജന്മത്തിലോ ലഗ്നത്തിലോ അതാതിന്റെ അഷ്ടമത്തിലുള്ളതിനേക്കാറം അധികം അക്ഷമുണ്ടെങ്കിൽ ദീർഘായുസ്സം, സമമാണെങ്കിൽ മദ്ധ്യായുസ്സം, കുറവാണെങ്കിൽ അല്പായുസ്സമായിരിക്കും.

9

ഇനി മറെറാരു യോഗം പറയുന്നു.

ലഗ്നേശ്വരാദതിബലീ നിധനേശ്വരോഽസൌ
കേന്ദ്രേ സ്ഥിതോ നിധനരിഃപ്ഫഗതൈശ്ച പാപൈഃ;
തസ്യായുരല്പമഥവാ യദി മദ്ധ്യമായു-
രുത്സാഹസങ്കടവശാത് പരമായുരേതി.

---

(1) ചേഷ്ടാബലവും ഉച്ചബലവും തമ്മിൽ കൂട്ടി പത്തിൽ ഹരിയ്ക്കുക. കിട്ടുന്ന ഫലത്തിൽ ഒന്നു കൂട്ടുകയും ചെയ്യുക. അതാണ് "രശ്മി" എന്നു പറയുന്നത്.

"ചേഷ്ടാബലയോഗാർദ്ധദശാംശോ രൂപയുക്കരഃ"

എന്ന വചനവും കണ്ടിട്ടുണ്ട്. ഈ ചേഷ്ടാബലത്തിന്റേയും ഉച്ചബലത്തിന്റേയും ഏതാണ്ടൊരു സ്വരൂപം രണ്ടാമദ്ധ്യായത്തിലെ 10-ാം ശ്ലോകത്തിന്റെ അടിക്കുറിപ്പിൽ നിന്നു കിട്ടുന്നതാണ്.

(2) ഈ സമുദായാഷ്ടകവൎഗ്ഗം ഒമ്പതാമദ്ധ്യായത്തിലെ 33-ാം ശ്ലോകം മുതൽ നാലു ശ്ലോകംകൊണ്ട് പറയുന്നതാകുന്നു.

അഷ്ടമാധിപൻ ലഗ്നാധിപനേക്കാരം വളരെ അധികം ബലവാനായി കേന്ദ്രത്തിൽ നില്ക്കുകയും, പാപന്മാരെല്ലാം 8, 12 എന്നീ ഭാവങ്ങളിൽ മാത്രം നില്ക്കുകയും ചെയ്താൽ, അവൻെറ ആയുസ്സ് അല്പവും, ലഗ്നാധിപനും അഷ്ടമാധിപനും ബലം തുല്യമായാൽ മദ്ധ്യായുസ്സും, അഷ്ടമാധിപന്ന് ലഗ്നാധിപനേക്കാരം ബലം കുറഞ്ഞിരിക്കയും, മനഃപൂൎവ്വമായും ഉത്സാഹത്തോടുകൂടിയും ആയുഷ്കരങ്ങളായ സല്ക്കൎമ്മങ്ങരം ചെയ്യുകയും ചെയ്താൽ ദീൎഘായുസ്സും, ആയിരിക്കുന്നതാകുന്നു.

10

ഇനി രണ്ടു ശ്ലോകംകൊണ്ടു് ദീർഘായുസ്സ് മുതലായി ശുഭപ്രദങ്ങളായ രണ്ടു യോഗമാണു് പറയുന്നതു്.

കേന്ദ്രത്രികോണനിധനേഷു ന യസ്യ പാപാ
ലഗ്നാധിപഃ സുരഗുരുശ്ച ചതുഷ്ടയസ്ഥൌ;
ഭുക്ത്വാ സുഖാനി വിവിധാനി ച പുണ്യകൎമ്മാ
ജീവേച്ച വത്സരശതം സ വിമുക്തരോഗഃ.

കേന്ദ്രത്തിലും ത്രികോണത്തിലും എട്ടിലും പാപന്മാരില്ലാതിരിക്കയും, ലഗ്നാധിപനും വ്യാഴവും കേന്ദ്രത്തിൽ നില്ക്കുകയും ചെയ്താൽ, അവൻ സല്ക്കൎമ്മങ്ങരം ചെയ്യും അരോഗദൃഢഗാത്രനായും പലവിധത്തിലുള്ള സുഖങ്ങളനുഭവിച്ചും നൂറു വയസ്സ് ജീവിച്ചിരിക്കും.

11

ലഗ്നാധിപോഽതിബലവാനശുഭൈരദൃഷ്ടഃ
കേന്ദ്രസ്ഥിതഃ ശുഭഖഗൈരവലോക്യമാനഃ;
മൃത്യും വിഹായ വിദധാതി സുദീർഘമായുഃ,
സാൎദ്ധം ഗുണൈർബ്ബഹുഭിരൂർജ്ജിതയാ ച ലക്ഷ്മ്യാ.

പാപന്മാരുടെ ദൃഷ്ടി ഇല്ലാതിരിക്കുകയും ശുഭന്മാരുടെ ദൃഷ്ടിയും പൂൎണ്ണബലവും ഉണ്ടായിരിക്കയും ചെയ്യുന്ന ലഗ്നാധിപൻ കേന്ദ്രത്തിൽ നിന്നാൽ, അതിധനവാനായും മഹാഗുണവാനായും വളരെക്കാലം ജീവിച്ചിരിക്കുന്നതാകുന്നു.

12

ലക്ഷം ദോഷാൻ ഹന്തി ദേവേന്ദ്രപൂജ്യഃ
കേന്ദ്രം പ്രാപ്തോ, ദൈത്യമന്ത്രീ തദർദ്ധം;
വീര്യോപേതഃ സോമപുത്രസ്തദർദ്ധം,
ചാന്ദ്രം വീര്യം വിശ്വബീജം ഗ്രഹാണം

വ്യാഴത്തിന്നാണ് അരിഷ്ടഫലങ്ങളെ നശിപ്പിക്കുവാൻ ഉള്ളതിലും അധികം ശക്തിയുള്ളതു്. വ്യാഴം കേന്ദ്രത്തിൽ നിന്നാൽ, മിക്ക ദോഷങ്ങളും നശിക്കുന്നതാണ്. ശുക്രൻ നിന്നാൽ അതിൽ പകുതിയും, ബലവാനായ ബുധൻ നിന്നാൽ അതിൽ പകുതിയും, ദോഷം നശിക്കും. ഗ്രഹങ്ങൾക്കുള്ള ബലത്തിൻെറ ബീജം (പ്രധാനകാരണം) ചന്ദ്രൻെറ ബലമാകുന്നു—ചന്ദ്രന്ന ബലമുണ്ടെങ്കിലേ മററു ഗ്രഹങ്ങൾക്കും ബലമുണ്ടാവുകയുള്ളവെന്നർത്ഥം.

13

ദോഷാനിമാനതിബലസ്തുരദംശുജാലോ
ലഗ്നേ സ്ഥിതഃ പ്രശമയേത് സുരരാജമന്ത്രീ;
ഏകോ ബഹൂനി ദുരിതാനി സുദുസ്തരാണി
ഭക്ത്യാ പ്രയുക്ത ഇവ ശൂലധരേ പ്രണാമഃ.

ഏററവും ചേഷ്ടാബലമുള്ള വ്യാഴം ലഗ്നത്തിൽ നിന്നാൽ, ഭക്തിയോടുകൂടി ശിവനെ ഒന്നു നമസ്കരിച്ചാൽ സകല പാപവും നശിക്കുന്നതുപോലെ, മുമ്പു പറഞ്ഞ സകല ദോഷങ്ങളും നശിക്കുന്നതാകുന്നു.

14

ദീർഘായുസ്സ് ഉണ്ടാവാൻ ശുഭന്മാരും പാപന്മാരും ഏതേതു സ്ഥാനങ്ങളിൽ ആണ് നില്ക്കേണ്ടതെന്ന ഒരു സാമാന്യലക്ഷണമാണ് ഇനി പറയുന്നതു്.

സൌമ്യാസ്ത്രികോണധനകേന്ദ്രഭവാഷ്ടമസ്ഥാ
ദീർഘായുഷേ, സഹജഷൾഭവഗാശ്ച പാപാഃ;
അന്യത്രഗാ മരണരോഗകരാശ്ച; തേ സ്യുർ-
മാന്ദിസ്മൃതൌ മൃതികരോഽപി ഗുണേഷു സത്സു.

ശുഭന്മാർ ത്രികോണം കേന്ദ്രം 2, 8, 11 എന്നീ ഭാവങ്ങളിലും, പാപന്മാർ 3, 6, 11 ഈ ഭാവങ്ങളിലും നിന്നാൽ, ദീർഘായുസ്സുണ്ടാകുന്നു. ശുഭന്മാരും പാപന്മാരും ഈ പറഞ്ഞ സ്ഥാനങ്ങളിൽ അല്ലാതെ നിന്നാൽ, മരണവും രോഗവും ഉണ്ടാകുന്നതുമാണ്. ഗുളികൻ എട്ടിലാണ് നില്ക്കുന്നതെങ്കിൽ, മറ്റെല്ലാ ഗ്രഹസ്ഥിതികൊണ്ടും നല്ല ഗുണമുണ്ടെങ്കിലും, അതു മരണപ്രദവുമാകുന്നു.

15

ഗുളികൻ പ്രത്യേകിച്ച് ദോഷപ്രദനാകുവാനുള്ള കാരണമാണ് ഇനി പറയുന്നത്.

സർവ്വേഷാമപി പാപാനാം മാന്ദിർദ്ദോഷപ്രദോഽധികം;
സോഽതിദോഷകരോ, യോഗദൃഗ്വർഗ്ഗവശതഃ ശനേഃ,

ഗുളികൻ മറ്റെല്ലാ പാപന്മാരിലുംവെച്ച് അധികം ദോഷം ചെയ്യുന്നതാകുന്നു. ശനിയുടെ യോഗമോ ദൃഷ്ടിയോ ഗുളികനുണ്ടാവുക, ഗുളികൻ ശനിയുടെ വർഗ്ഗത്തിൽ നില്ക്കുക, ഇതെല്ലാം അതിൻെറ ദോഷശക്തിയെ വർദ്ധിപ്പിക്കുകയും ചെയ്യും.

ദീർഘായുഷ്ക്കരങ്ങളായ സാമാന്യലക്ഷണങ്ങളാണ് ഇനി മൂന്നു ശ്ലോകംകൊണ്ടു് പറയുന്നത്.

16

ബലവത്വം വിലഗ്നേന്ദ്വോഃ, ശുഭയോഗഃ, ശുഭേക്ഷണം:
കേന്ദ്രത്രികോണരന്ധ്രസ്വോച്ചനയോഃശുഭസംസ്ഥിതിഃ.

17

ത്രിഷഡായേഷ്വസദ്വാസോ, വിശേഷേണ ഗുരുദയഃ;
ലഗ്നജന്മേശയോര്യ്യോഗഃ, കേന്ദ്രേ ലഗ്നപതേഃ സ്ഥിതിഃ.

18

ജന്മേശസംസ്ഥിതിശ്ചാത്ര, ബലവത്വം തയോർദ്വയോഃ;
അനയോരായസംസ്ഥാനമായുർദ്ദൈർഘ്യകരാ ഗുണാഃ.

16. ലഗ്നത്തിന്നും, ചന്ദ്രന്നും, ബലവും ശുഭയോഗവും ശുഭദൃഷ്ടിയുമുണ്ടാവുക, അതുകളുടെ (ലഗ്നചന്ദ്രന്മാരുടെ) കേന്ദ്രം ത്രികോണം 2, 8 ഇതുകളിൽ ശുഭന്മാരുണ്ടാവുക;

17. 3, 6, 11 ഈ ഭാവങ്ങളിൽ പാപന്മാരുണ്ടാവുക; വ്യാഴം ലഗ്നത്തിൽ നില്ക്കുക; ലഗ്നാധിപനും ജന്മാധിപനും ഒന്നിച്ചു നില്ക്കുക; ലഗ്നാധിപൻ കേന്ദ്രത്തിൽ നില്ക്കുക;

18. ജന്മാധിപൻ കേന്ദ്രത്തിൽ നില്ക്കുക; ലഗ്നാധിപനും ജന്മാധിപനും ബലമുണ്ടാവുക; ലഗ്നാധിപനും ജന്മാധിപനും 11-ൽ നില്ക്കുക—ഇതെല്ലാം വിശേഷിച്ചും ആയുസ്സിനെ ദീർഘിപ്പിക്കുന്ന ഗുണങ്ങളാകുന്നു.

19

ദിവാ സൂര്യേ, നിശാ ചന്ദ്രേ ലഗ്നാദേകാദശസ്ഥിതേ
കോടിദോഷാ വിനശ്യന്തി; ഗർഗ്ഗസ്യ വചനം തഥാ.

പകലാണ് ജനനമെങ്കിൽ 11-ൽ നില്ക്കുന്ന സൂര്യനും, രാത്രിയാണെങ്കിൽ 11-ൽ നില്ക്കുന്ന ചന്ദ്രന്നും എല്ലാദോഷങ്ങളേയും നശിപ്പിക്കുന്നതാകുന്നു എന്നു് ഗർഗ്ഗമുനി പറഞ്ഞിട്ടുണ്ടു്.

ആയുർവ്വിഭാഗപ്രകരണം എന്ന അഞ്ചാമദ്ധ്യായം കഴിഞ്ഞു.

## ആറാമദ്ധ്യായം

# ആയുരേര്യാഗപ്രകരണം.

1

ദീർഘായുസ്സ്, മദ്ധ്യായുസ്സ്, അല്പായുസ്സ് എന്നു് മൂന്നു വിഭാഗം ചെയ്തു് ആയുസ്സിനെ നിർണ്ണയിക്കുയാണല്ലോ അഞ്ചാമദ്ധ്യായംകൊണ്ടു് ചെയ്തതു്. എന്നാൽ ഈ അദ്ധ്യായത്തിൽ പറയുന്ന യോഗങ്ങൾ ഒന്നുമില്ലെങ്കിൽ മാത്രമേ ആ അദ്ധ്യായം ചിന്തിക്കേണ്ടതുള്ളു. ഇതിൽ പറയുന്ന ഏതെങ്കിലും യോഗങ്ങളുണ്ടെങ്കിൽ, ആ യോഗഫലമാണു് അനുഭവിക്കുക എന്നു താല്പര്യം.

20 വയസ്സുമുതൽ ക്രമേണ വദ്ധിച്ച് വദ്ധിച്ച് ചിരഞ്ജീവിയായിരിപ്പാനുള്ള ഭാഗ്യവുംകൂടി സിദ്ധിയ്ക്കത്തക്ക ആയുഷ്കരങ്ങളായ യോഗങ്ങളാണ് ഈ അദ്ധ്യായത്തിൽ പറയുന്നത്. അതിൽ, 20 വയസ്സുവരെ മാത്രം ജീവിയ്ക്കുന്ന മൂന്നു യോഗങ്ങളാണ് ഇനി മൂന്നു ശ്ലോകംകൊണ്ടു് പറയുന്നത്.

ഹോരേശ്വരേഽക്കയുക്തേ,
ജന്മേശേ വാപി, സൌമ്യദൃഗ്ഘീനേ;
കേന്ദ്രഗതൈഃ പാപൈഃ സ്യാത്
ജാതസ്യാവിംശതേമ്മരണം.

ലഗ്നാധിപനോ ജന്മാധിപനോ ശുഭദൃഷ്ടി ഇല്ലാതിരിയ്ക്കുകയും സൂര്യ്യനോടുകൂടി നില്ക്കുകയും ചെയ്യുക, പാപന്മാർ കേന്ദ്രത്തിൽ ഉണ്ടായിരിയ്ക്കുകയും ചെയ്യുക, ഈ സമയത്തു ജനിച്ചാൽ, 20 വയസ്സിന്നുള്ളിൽ മരിയ്ക്കുന്നതാണ്.

2

കുജരവിയുക്തേ ലഗ്നേ
ചരരാശൌ, മദ്ധ്യസംസ്ഥിതേ ജീവേ;
സുതധമ്മഗതേ ചന്ദ്രേ
ജാതസ്യാവിംശതേമ്മൃതിർഭവതി.

സൂര്യ്യനും ചൊവ്വയും ചരരാശിയായ ലഗ്നത്തിലും, വ്യാഴം പത്തിലും, ചന്ദ്രൻ ത്രികോണത്തിലും നില്ക്കുമ്പോൾ ജനിച്ചാൽ, 20 വയസ്സിന്നുള്ളിൽ മരിയ്ക്കും.

3

ചന്ദ്രാഷ്ടമഗൈഃ പാപൈഃ,
സൌമ്യൈരാപോക്ലിമസ്ഥിതൈശ്ചന്ദ്രേ;
നിധനാരിഗതേ, തസ്യ
സ്യാദായുർവ്വിംശതിഃ പരമം.

ലഗ്നാൽ ആറിലൊ എട്ടിലൊ നില്ക്കുന്ന ചന്ദ്രന്റെ എട്ടാംഭാവത്തിൽ പാപന്മാരും, ആപോക്ലിമത്തിൽ ശുഭന്മാരും നില്ക്കുന്നുവെങ്കിൽ, ഇരുപതുവയസ്സിലധികം ജീവിച്ചിരിയ്ക്കുയില്ല.

4

22-ാംവയസ്സിൽ മരിയ്ക്കുന്ന യോഗമാണ് ഇനി പറയുന്നതു്.

ചാപോദയേ സുരഗുരൌ
ശനിദൃഷ്ടേ രാഹുണാ സമേതേ വാ,
യഃ കശ്ചിന്നിധനഗതോ
മരണം ജനയേദ്വിരുദ്രസംഖ്യാബ്ദേ.

ലഗ്നം ധനുരാശിയാവുകയും അതിൽ വ്യാഴം നില്ക്കുകയും, ശനിയുടെ ദൃഷ്ടിയോ രാഹുവിന്റെ യോഗമോ ലഗ്നത്തിന്നുണ്ടാവുകയും, എട്ടിൽ ഏതെങ്കിലും ഒരു ഗ്രഹം ഉണ്ടാവുകയും ചെയ്താൽ 22-ാംവയസ്സിൽ മരിയ്ക്കുന്നതാകുന്നു.

5

ഗുരുണാ യുക്തഃ ശുക്രോ
ലഗ്നഗതഃ, പഞ്ചമേ കുജാർക്കസുതൌ;
ബലരഹിതശ്ചേച്ചന്ദ്രോ
യോഗേ ജാതോഽല്പജീവിതഃ പുരുഷഃ.

വ്യാഴവും ശുക്രനും കൂടി ലഗ്നത്തിലും, കുജനും ശനിയും അഞ്ചിലും നില്ക്കുകയും, ചന്ദ്രൻ ബലഹീനനായിരിയ്ക്കുയും ചെയ്ക; ഈ യോഗത്തിൽ ജനിച്ചവൻ അല്പായുസ്സായിത്തീരുന്നതാകുന്നു.

6

നീചാംശഗതശ്ചന്ദ്രോഽ-
പ്യഷ്ടമസംസ്ഥഃ ക്ഷയീ ച മരണകരഃ;
മന്ദകുജാഭ്യാം ദൃഷ്ട-
സ്തസ്യായുഃ പഞ്ചവിംശതിഃ പരമം.

ദുർബ്ബലനും (പക്ഷബലമില്ലാത്തവനും) നീചാംശക ത്തിൽ നില്ക്കുന്നവനുമായ ചന്ദ്രൻ, ലഗ്നാൽ എട്ടാംഭാവ ത്തിൽ നിന്നാൽത്തന്നെ മൃതിപ്രദനാണ്; ഈ ചന്ദ്രന്നു് കുജന്റേയും ശനിയുടേയും ദൃഷ്ടിയും കൂടിയുണ്ടെങ്കിൽ 25 വ യസ്സിലധികം ജീവിച്ചിരിയ്ക്കുയുമില്ല.

7

രന്ധ്രേശ്വരേ ലഗ്നധർമാത്മജസ്ഥേ,
ലഗ്നാധിപേ ക്രൂരദൃഷ്ടേƒഷ്ടമസ്ഥേ,
ജാതസ്യ ഷഡ്വിംശതിവർഷമായുഃ
ശുഭേക്ഷിതൈസ്തൈരപമൃത്യുരേഷഃ.

അഷ്ടമാധിപൻ, ലഗ്നത്തിലോ അഞ്ചിലോ ഒമ്പതി ലോ നില്ക്കുകയും, ലഗ്നാധിപൻ പാപദൃഷ്ടിയോടുകൂടി എ ട്ടിൽ നില്ക്കുകയും, ചെയ്യുന്ന സമയത്തു് ജനിച്ചാൽ, 26 വ യസ്സിലധികം ജീവിച്ചിരിയ്ക്കുയില്ല. ഈ പറഞ്ഞ ഗ്രഹ ങ്ങൾക്കു് ശുഭദൃഷ്ടിയും കൂടി ഉണ്ടായാൽ മരണം അപമൃത്യു വായിത്തീരുകയും ചെയ്യും.

8

ഹോരാജന്മാധിപയോഃ
സ്ഫുടയോഗഃ കേന്ദ്രമൃത്യുരാശിസ്ഥഃ;
തത്ര സമേതഃ പാപോ
നിധനം സ്യാത് സപ്തവിംശവർഷേഷു.

ലഗ്നാധിപന്റേയും ജന്മാധിപന്റെയും സ്ഫുടങ്ങൾ രണ്ടും തമ്മിൽ കൂട്ടിയാൽ ഉണ്ടാകുന്ന രാശി, കേന്ദ്രമോ എ ട്ടാംഭാവമോ ആയി വരികയും, അവിടെ ഒരു പാപൻ ഉ ണ്ടാവുകയും ചെയ്താൽ 27-ാംവയസ്സിൽ മരിയ്ക്കുന്നതാകുന്നു.

9

അഷ്ടാവിംശതിവർഷേ മരണം ചന്ദ്രാർക്കരാഹവോ യുക്താഃ;
കുർവ്വന്തി ലഗ്നസംസ്ഥാ; ജീവേ വ്യയഗേ തഥാ നിയതം.

സൂർയ്യൻ, ചന്ദ്രൻ, രാഹു ഈ മൂന്നു ഗ്രഹങ്ങളുംകൂടി, ലഗ്നത്തിൽ നിന്നാൽ, 28-ാംവയസ്സിൽ മരിയ്ക്കുന്നതാണു്. ഈ യോഗത്തിൽത്തന്നെ 12-ൽ വ്യാഴവും കൂടി നില്ക്കുന്നുണ്ടെങ്കിൽ, മരണം തീർച്ചയുമാകുന്നു.

10

അർത്ഥവ്യയർക്ഷസംസ്ഥൌ
ക്രൂരൌ, ജീവോഽഹിനാ ച സംയുക്തഃ;
സപ്താഷ്ടമഗശ്ച തദാ,
ജാതസ്യായുഃ പരം ത്രിംശത്.

രണ്ടിലും പന്ത്രണ്ടിലും പാപന്മാർ ഉണ്ടായിരിയ്ക്കുകയും, രാഹുവിനോടുകൂടിയ വ്യാഴം ഏഴിലോ എട്ടിലോ നില്ക്കുകയും ചെയ്താൽ, 30 വയസ്സിലധികം ജീവിച്ചിരിയ്ക്കില്ല.

11

ചന്ദ്രഃ ക്ഷീണഃ സ്വർക്ഷേ
നിധനേശേ കേന്ദ്രഗേഽഷ്ടമേ പാപേ;
ലഗ്നേശേ ബലഹീനേ
ജാതസ്യായുഃ പരം ത്രിംശത്.

ക്ഷീണനായ ചന്ദ്രൻ കർക്കടകരാശിയിലും, അഷ്ടമാധിപൻ കേന്ദ്രത്തിലും, പാപൻ എട്ടിലും നില്ക്കുകയും, ലഗ്നാധിപൻ ദുർബ്ബലനായിരിയ്ക്കുകയും ചെയ്താൽ, പരമാവധി 30 വയസ്സേ ജീവിച്ചിരിയ്ക്കുകയുള്ളു.

12

ഹോരേശേ ലഗ്നഗതേ
സക്രൂരേ, ചന്ദ്രഭാസ്കരൌ സുതഗൌ;
നിധനേശേ കേന്ദ്രഗതേ,
ജാതസ്യായുഃ പരം ത്രിംശത്.

ലഗ്നാധിപൻ പാപനോടുകൂടി ലഗ്നത്തിലും, സൂര്യനും ചന്ദ്രനും അഞ്ചിലും, അഷ്ടമാധിപൻ കേന്ദ്രത്തിലും നിന്നാൽ, 30 വയസ്സിലധികം ജീവിച്ചിരിയ്ക്കയില്ല.

13

ആപോക്ലിമസ്ഥിതേ ചന്ദ്രേ ലഗ്നേശേ ച തഥൈവ ച,
പാപേക്ഷിതേ ബലൈഹീനേ, ജീവത്യഷ്ടചതുർഗ്ഗുണം.

പാപദൃഷ്ടിയോടുകൂടി ചന്ദ്രനും ലഗ്നാധിപനും ദുർബ്ബലന്മാരായിട്ട് ആപോക്ലിമത്തിൽ നിന്നാൽ, 32 വയസ്സിലധികം ജീവിതം ഉണ്ടാകയില്ല.

14

ഗുരുശുക്രൌ ച കേന്ദ്രസ്ഥൌ, ലഗ്നേശേ പാപസംയുതേ
ആപോക്ലിമസ്ഥേ, സന്ധ്യായാം ജാതസ്യായു രവിത്രയം.

വ്യാഴവും ശുക്രനും കേന്ദ്രത്തിലും, പാപനോടുകൂടിയ ലഗ്നാധിപൻ ആപോക്ലിമത്തിലും നില്ക്കുമ്പോൾ, സന്ധ്യാസമയത്ത് ജനിച്ചാൽ, 36 സംവത്സരമേ ജീവിച്ചിരിയ്ക്കയുള്ളു.

15

രക്തേന്ദൂ ലഗ്നഗൌ യസ്യ, കേന്ദ്രാഷ്ടമവിവർജ്ജിതൈഃ
സൌമ്യൈ, ർഗ്ഗുളികവേളായാം ജാതസ്യായു രവിത്രയം.

ചൊവ്വയും ചന്ദ്രനും ലഗ്നത്തിൽ നില്ക്കുകയും, കേന്ദ്രത്തിലും അഷ്ടമത്തിലും ശുഭന്മാരില്ലാതിരിയ്ക്കയും ചെയ്യുമ്പോൾ, ഗുളികോദയസമയത്ത് ജനിച്ചവന് 36 വയസ്സാണ് ജീവിതം.

16

രന്ധ്രാധിപതൌ കേന്ദ്രേ
സ്ഥിരരാശൌ ജായതേ നരോ യസ്യ;
ചത്വാരിംശദബ്ദേ
മരണം, രന്ധ്രേ ശുഭേന സംദൃഷ്ടേ.

അഷ്ടമാധിപൻ കേന്ദ്രത്തിൽ നില്ക്കുകയും, അതു സ്ഥിരരാശിയായിരിയ്ക്കുകയും, എട്ടിലേയ്ക്കു് ശുഭദൃഷ്ടി ഉണ്ടായിരിയ്ക്കുകയും ചെയ്താൽ, 40 വയസ്സിൽ മരിയ്ക്കാതിരിയ്ക്കയില്ല.

17

അഷ്ടമാധിപതൌ കേന്ദ്രേ, ഭൌമേ ലഗ്നം സമാശ്രിതേ;
അർക്കാർക്കജൌ ത്രിഷഷ്ഠസ്ഥൌ ജീവേദ് രുദ്രചതുർഗ്ഗുണം.

അഷ്ടമാധിപൻ കേന്ദ്രത്തിലും, ചൊവ്വ ലഗ്നത്തിലും, സൂര്യൻ മൂന്നിലും, ശനി ആറിലും നില്ക്കുമ്പോഠം ജനിച്ചാൽ, 44 വയസ്സുവരെ ജീവിച്ചിരിയ്ക്കും.

18

വർഗ്ഗോത്തമാംശഗേ ചന്ദ്രേ ലഗ്നസ്ഥേ പാപവീക്ഷിതേ
സൌമ്യൈർബ്ബലവിഹീനൈശ്ച ദ്വാദശാബ്ദചതുർഗ്ഗുണം.

പാപദൃഷ്ടിയോടുകൂടിയ ചന്ദ്രൻ ലഗ്നത്തിൽ വർഗ്ഗോത്തമനവാംശകത്തിൽ നില്ക്കുകയും, ശുഭന്മാർ ദുർബ്ബലന്മാരായിരിയ്ക്കുകയും ചെയ്യുമ്പോഠം ജനിച്ചവൻെറ ആയുസ്സ് 48 വയസ്സാകുന്നു.

19

ലഗ്നേശേ നിധനാംശസ്ഥേ, ലഗ്നാംശേ നിധനേശ്വരേ,
പാപയുക്തേ; തദാ ജാതഃ പഞ്ചാശദ്വർഷജീവിതഃ.

ലഗ്നാധിപൻെറ നവാംശകം എട്ടാംഭാവത്തിലും, അഷ്ടമാധിപൻെറ നവാംശകം ലഗ്നത്തിലും വരികയും, ഈ ലഗ്നാധിപനും, അഷ്ടമാധിപനും പാപയോഗം ഉണ്ടാവുകയും, ചെയ്യുമ്പോഠം ജനിച്ചവൻ, 50 വയസ്സുവരെ ജീവിച്ചിരിയ്ക്കുന്നവനായിരിയ്ക്കും.

20

ദ്വിശരീരോദയജാതേ മന്ദേ, ചന്ദ്രേ വ്യയേ/ഷ്ടമേ വാ/പി;
ജാതസ്തത്ര മനുഷ്യോ ജീവേദ്വർഷം ത്രിപഞ്ചാശത്.

ഉഭയരാശിയായ ലഗ്നത്തിൽ ജനിയ്ക്കുകയും, അവിടെ ശനി ഉണ്ടാവുകയും, എട്ടിലൊ പന്ത്രണ്ടിലൊ ചന്ദ്രൻ നില്ക്കുകയും, ചെയ്യുമ്പോഴാണു് ജനിച്ചതെങ്കിൽ, 53 സംവത്സരം ജീവിച്ചിരിയ്ക്കും.

21

ശന്യംശേ ലഗ്നേശേ, നിധനേശ്വരസംയുതേ നിശാനാഥേ;
ഷഷ്ഠാഷ്ടമവ്യയേ വാ, ജാതസ്ത്വത്രൈവ ചാഷ്ടപഞ്ചാശത്.

ലഗ്നാധിപൻ ശനിയുടെ നവാംശകത്തിൽ നില്ക്കുകയും, അഷ്ടമാധിപനോടുകൂടിയ ചന്ദ്രൻ ആറിലൊ എട്ടിലോ പന്ത്രണ്ടിലോ നില്ക്കുകയും ചെയ്താൽ, 58 സംവത്സരം ജീവിച്ചിരിയ്ക്കും.

22

ലഗ്നാധീശാന്മൃത്യുഷഷ്ഠവ്യയസ്ഥാഃ
പാപാഃ, സന്തോ നൈധനാന്യർക്ഷസംസ്ഥാഃ,
അസ്മിൻ യോഗേ ജായതേ യോ മനുഷ്യ-
സ്തസ്യായുഷ്യം ഷഷ്ടിവർഷം പ്രസിദ്ധം.

ലഗ്നാധിപൻ നില്ക്കുന്ന രാശിയിൽനിന്നു് 6-8-12 ഇതുകളിൽ പാപന്മാർ നില്ക്കുകയും 8-ാംഭാവത്തിൽ ശുഭന്മാരില്ലാതിരിയ്ക്കുയും ചെയ്യുമ്പോഠം ജനിച്ചവൻ, 60 വയസ്സുവരെ ജീവിച്ചിരിയ്ക്കും.

23

ഹോരാജന്മാധിപതീ കേന്ദ്രഗതൌ മൃത്യുനാഥസംയുക്തൌ;
ലഗ്നചതുഷ്ടയഹീനേ ദേവഗുരൌ, പഞ്ചഷഷ്ടിവർഷാന്തം.

ലഗ്നാധിപനും ജന്മാധിപനും അഷ്ടമാധിപനും കേന്ദ്രത്തിൽ നിൽക്കുകയും വ്യാഴം ലഗ്നത്തിലും കേന്ദ്രത്തിലും ഇല്ലാതിരിയ്ക്കുകയും ചെയ്താൽ, ആയുസ്സു് 65 വയസ്സുണ്ടായിരിയ്ക്കും.

24

അർക്കേജമന്ദയുക്തേ ലഗ്നേ കേന്ദ്രസ്ഥിതേ സുരാചാര്യേ;
ചന്ദ്രേ വ്യയാത്മജസ്ഥേ, സപ്തതിവർഷം ച ജീവതി പ്രായഃ.

ആദിത്യൻ ചൊവ്വ ശനി ഈ മൂന്നു ഗ്രഹങ്ങളും ലഗ്നത്തിലും, വ്യാഴം കേന്ദ്രത്തിലും, അഞ്ചിലോ പന്ത്രണ്ടിലോ ചന്ദ്രനും നില്ക്കുന്നുവെങ്കിൽ, 70 വയസ്സുവരെ ജീവിച്ചിരിയ്ക്കും.

25

ഗുരുചന്ദ്രൌ ഹിബുകസ്ഥൌ,
ലഗ്നേശേ ലാഭഗേ ബലാഢ്യേ സ്യാദ്;
സൌമ്യേ ദശമം യാതേ
ത്വശീതിവർഷം ച പരമായുഃ.

വ്യാഴവും ചന്ദ്രനും നാലിലും ബലവാനായ ലഗ്നാധിപൻ പതിനൊന്നിലും. പത്തിൽ ശുഭനും ഉള്ളപ്പോൾ ജനിച്ചാൽ, 80 സംവത്സരംവരെ ജീവിച്ചിരിയ്ക്കും.

26

ചരാംശകസ്ഥാ രവിമന്ദഭൌമാഃ,
സ്ഥിരാംശകസ്ഥൌ ഭൃഗുദേവപൂജ്യൌ
ശേഷൌ തു യുഗ്മാംശകസമ്പ്രയുക്തൌ
ജാതഃ ശതായുശ്ച നിസര്ഗ്ഗതഃ സ്യാത്.

ആദിത്യനും ചൊവ്വയും ശനിയും ചരാംശകത്തിലും, വ്യാഴവും ശുക്രനും സ്ഥിരാംശകത്തിലും, ചന്ദ്രനും ബുധനും ഉഭയാംശകത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ, അരോഗിയായി 100 വയസ്സുവരെ ജീവിച്ചിരിയ്ക്കും.

27

കേന്ദ്രത്രികോണാഷ്ടമഗാ ന പാപാഃ,
ശുക്രേ ഗുരൌ കേന്ദ്രഗതേ ശതായുഃ;
ന കോപി മൃത്യാ, വുദയേ ന പാപാഃ
കേന്ദ്രേ ഗുരുശ്ചാഷ്ടശതായുരത്ര.

കേന്ദ്രത്തിലും ത്രികോണത്തിലും അഷ്ടമത്തിലും പാപന്മാർ ഇല്ലാതിരിയ്ക്കുകയും, വ്യാഴവും ശുക്രനും കേന്ദ്രത്തിൽ ഉണ്ടാവുകയും ചെയ്താൽ 100 സംവത്സരം ജീവിച്ചിരിയ്ക്കും. എട്ടിൽ യാതൊരു ഗ്രഹവും, ലഗ്നത്തിൽ പാപന്മാരും ഇല്ലാതിരിയ്ക്കുകയും, കേന്ദ്രത്തിൽ വ്യാഴം ഉണ്ടായിരിയ്ക്കുകയും ചെയ്താൽ, 108 വയസ്സുവരെ ജീവിച്ചിരിയ്ക്കും.

28

ലഗ്നേ ഭൃഗുഃ, കേന്ദ്രഗതശ്ച ജീവ,–
ശ്ഛിദ്രേ ന പാപാ ഹ്യമരായുരത്ര;
ശുദ്ധേഽഷ്ടമേ കർക്കടലഗ്നസംസ്ഥൗ
ശശാങ്കജീവൗ ഗുരുഭാർഗ്ഗവൗ വാ.

ശുക്രൻ ലഗ്നത്തിലും വ്യാഴം കേന്ദ്രത്തിലും നില്ക്കുകയും, എട്ടിൽ പാപന്മാരില്ലാതിരിയ്ക്കുകയും ചെയ്താൽ, ദേവന്മാരെപ്പോലെ ദീർഘായുസ്സുണ്ടാകും. കർക്കടകലഗ്നത്തിൽ, ചന്ദ്രനും വ്യാഴവും കൂടിയോ, അല്ലെങ്കിൽ വ്യാഴവും ശുക്രനും കൂടിയോ നില്ക്കുകയും അഷ്ടമത്തിൽ ഗ്രഹം ഒന്നും ഇല്ലാതിരിയ്ക്കുകയും ചെയ്താലും, ദേവന്മാരെപ്പോലെ ദീർഘായുസ്സായിരിയ്ക്കും.

29

പാപാ ന കേന്ദ്രേ ന പുനസ്ത്രികോണേ
ജാതോ നരഃ സ്യാദമരോപമായുഃ;
അംഗസ്ഥിതൗ ശുക്രബുധൗ ച, ശേഷാ
ലാഭത്രിഷഷ്ഠേഷ്വമിതം തദായുഃ.

കേന്ദ്രത്തിലും ത്രികോണത്തിലും പാപന്മാരില്ലാതിരിയ്ക്കുമ്പോൾ ജനിച്ചാലും ദേവന്മാരെപ്പോലെ ദീർഘായുസ്സുണ്ടാകും. ബുധനും ശുക്രനും ലഗ്നത്തിലും, മററുഗ്രഹങ്ങൾ 3–6–11 ഈ ഭാവങ്ങളിലും നിന്നാൽ, അസംഖ്യം സംവത്സരം ജീവിച്ചിരിയ്ക്കും,

ആയുര്യോഗപ്രകരണം എന്ന ആറാമദ്ധ്യായം കഴിഞ്ഞു.

ഏഴാമദ്ധ്യായം

# മരണനിർണയപ്രകരണം

1

ആയുർവ്വിഭാഗപ്രകരണം അഞ്ചാമദ്ധ്യായംകൊണ്ടു് പറഞ്ഞു. ആ അദ്ധ്യായം കൊണ്ടു് ആയുസ്സു് എത്രയുണ്ടെന്നു നിശ്ചയിച്ചാൽ, പിന്നെ മരണം എപ്പോഴായിരിയ്ക്കും എന്നു നിർണ്ണയിയ്ക്കുകയാണല്ലോ വേണ്ടതു്. അതിന്നുള്ള ലക്ഷണങ്ങളാണു് ഈ അദ്ധ്യായത്തിൽ പറയുന്നതു്.

കഷ്ടഖണ്ഡേ, കഷ്ടരാശിത്രികോണേ മന്ദജീവയോഃ
ചാരേ, കഷ്ടദശാഽന്യേഷാം കഷ്ടകാലേ മൃതിപ്രദാ.

അല്പായുസ്സായവൎക്കു് 30 വയസ്സുവരേയും, മദ്ധ്യായുസ്സുകാൎക്കു് 30 മുതൽ 60 വയസ്സുവരേയും, ദീർഘായുസ്സുള്ളവൎക്കു് 60 മുതൽ 90 വരേയും, ഉള്ള കാലമാണു് കഷ്ടകാലം. അതിനാൽ, അഞ്ചാമദ്ധ്യായംകൊണ്ടു്, ആദ്യമായി ആയുസ്സിനെ നിർണ്ണയിച്ചാൽ, അതനുസരിച്ചു് അവരവരുടെ കഷ്ടഖണ്ഡങ്ങളിൽ മാത്രമേ മരണത്തേയും ചിന്തിയ്ക്കേണ്ടതുള്ളൂ. ആ കാലത്തു് പിതാക്കന്മാൎക്കു് പുത്രമൃതി, ഭാൎയ്യയ്ക്കു ഭർത്തൃമൃതി, പുത്രന്നു പിതൃമൃതി മുതലായി ബന്ധുകാൎക്കു കഷ്ടകാലം വരിക, "യോരാശിർഗ്ഗുളികോപേതഃ" എന്നു തുടങ്ങി ഈ അദ്ധ്യായത്തിൽ മൂന്നാംശ്ലോകം മുതൽ പറയാൻ പോകുന്ന വിധത്തിൽ അനിഷ്ടപ്രദങ്ങളായ രാശികളിലും അവയുടെ ത്രികോണങ്ങളിലും വ്യാഴവും ശനിയും ചാരവശാൽ ചെല്ലുക; അനിഷ്ടപ്രദന്മാരായ (മരണത്തെ സൂചിപ്പിയ്ക്കുന്നവരായ) ഗ്രഹങ്ങളുടെ ദശ മുതലായതുണ്ടാവുക; ഇങ്ങനെയുള്ള കാലത്താണു് മരണം ഉണ്ടാവുക.

2

ആയുർവ്വിഭാഗത്തെസ്സംബന്ധിച്ചു് മേല്പറഞ്ഞതിന്റെ പ്രമാണമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

നൃണാം ശതാധികസമാഃ പരമായുരുക്തം,
പ്രായോ മൃതിന്നവതിവത്സരതഃ പുരാ സ്യാത്;
തസ്മാത് ത്രിധാ വിഹൃതതത്സമയോത്ഥഖണ്ഡാഃ
കഷ്ടാഃ ക്രമാദചിരമദ്ധ്യചിരായുഷാം സ്യുഃ.

മനുഷ്യൻ നൂറിലധികം സംവത്സരം ജീവിയ്ക്കുമെന്നാണല്ലോ ആറാമദ്ധ്യായംകൊണ്ടു് പറഞ്ഞതു്. എന്നാൽ പ്രായേണ തൊണ്ണൂറു വയസ്സിന്നു മുമ്പു് മരിയ്ക്കുന്നതായിട്ടാണു് കണ്ടുവരുന്നതും. അതുകൊണ്ടു് തൊണ്ണൂറിനെ മൂന്നാക്കി ഭാഗിച്ചാൽ കിട്ടുന്ന ഒരു ഭാഗമായ 30 വയസ്സുവരെ അല്പായുസ്സായവൎക്കും, 30 മുതൽ 60 വയസ്സുവരെ മദ്ധ്യായുസ്സുകാൎക്കും 60 മുതൽ 90 വയസ്സുവരെ ദീർഘായുസ്സുള്ളവൎക്കും, ആയുസ്സിന്റെ കഷ്ടകാലമായി വിചാരിയ്ക്കേണ്ടതാകുന്നു.

3

ഒന്നാംശ്ലോകത്തിൽ സൂചിപ്പിച്ച കഷ്ടരാശികളെയാണു് ഇനി പറയുന്നതു്. ഇവിടെ ഇതിന്നുമേൽ നാലു ശ്ലോകംകൊണ്ടു് ശനിയുടെ കഷ്ടരാശികളെ പറയുന്നു.

യോ രാശിർഗ്ഗുളികോപേതസ്തത്ത്രികോണം ഗതേ ശനൌ;
മരണം നിശി ജാതാനാം, ദിനജാനാം തദസ്തഗേ.

ഗുളികൻ നില്ക്കുന്ന രാശിയിലോ അതിന്റെ ത്രികോണത്തിലോ ശനി ചാരവശാൽ സഞ്ചരിയ്ക്കുമ്പോഴായിരിയ്ക്കും, രാത്രി ജനിച്ചവരുടെ മരണം. പകൽ ജനിച്ചവരുടെ മരണം, അവയുടെ ഏഴാംരാശിയിൽ ശനി സഞ്ചരിയ്ക്കുമ്പോഴും ആയിരിയ്ക്കും.

4

ജന്മേന്ദ്വഷ്ടമതദ്ദ്രേക്കാണപതയോ,
മാന്ദീന്ദുമന്ദാശ്ച യേ,
തദ്യുക്താംശഗൃഹത്രികോണഭഗതേ
മന്ദേ മൃതിം നിർദ്ദിശേത്;

ലഗ്നേശസ്യ നവാംശരാശിസഹിതേ,
തസ്യ ത്രികോണം ഗതേ,
സൂര്യാദ്ʼരന്ധ്രരിപുത്രികോണഭവനം
യാതേ ശനൌ വാ മൃതിഃ.

1. ചന്ദ്രൻ നിൽക്കുന്ന രാശിയുടെ അധിപൻ, 2, ചന്ദ്രദ്രേക്കാണാധിപൻ, 3. ചന്ദ്രനിൽ നിന്നു് അഷ്ടമരാശ്യധിപൻ, 4. ഈ അഷ്ടമദ്രേക്കാണാധിപൻ, 5. ഗുളികൻ, 6. ചന്ദ്രൻ, 7. ശനി ഈ ഏഴു ഗ്രഹങ്ങളുടേയും നവാംശകരാശികളിലോ അവയുടെ ത്രികോണങ്ങളിലോ ശനി സഞ്ചരിയ്ക്കുമ്പോഴും, മരണകാലമാകുന്നു. അല്ലെങ്കിൽ ലഗ്നാധിപന്റെ നവാംശകരാശി, അതിന്റെ ത്രികോണം ഇവയിലോ, സൂര്യൻ നില്ക്കുന്ന രാശിയുടെ 6–8 ഈ രാശികളിലോ, അവയുടെ ത്രികോണങ്ങളിലോ ശനി സഞ്ചരിയ്ക്കുമ്പോഴും, മരണകാലമാണു്.

5

രിപുനിധനാന്ത്യപതീനാം
ലഗ്നാധിപഗുളികഭാനുജാനാം വാ,
സ്ഫുടയോഗജാതരാശി–
ത്രികോണഗേ ഭാനുജേ ഭവേന്മരണം.

6–8–12 ഈ ഭാവാധിപന്മാരുടേയോ ലഗ്നാധിപൻ ഗുളികൻ ശനി ഈ മൂന്നു ഗ്രഹങ്ങളുടേയോ സ്ഫുടങ്ങൾ തമ്മിൽ കൂട്ടി (രാശി 12–ൽ അധികമുണ്ടെങ്കിൽ പന്ത്രണ്ടിൽ കിഴിച്ച ബാക്കി) കാണുന്ന രാശിയിലോ അതിന്റെ ത്രികോണത്തിലോ ശനി സഞ്ചരിയ്ക്കുമ്പോഴും, മരണം സംഭവിയ്ക്കാവുന്ന സമയമാണു്.

6

മന്ദാഷ്ടവർഗ്ഗോദിതശുദ്ധപിണ്ഡേ
സ്വസ്യാഷ്ടമസ്ഥൈശ്ച ഫലൈർവ്വിനിഘ്നേ;
സ്വരാശിസംസ്ഥൈ, രുത സപ്തഭിർവ്വാ
''സാരാ''പ്തശിഷ്ടേ മൃതിമന്ദഭം സ്യാത്.

ശനിയുടെ അഷ്ടവർഗ്ഗം (1) കൊണ്ടുണ്ടാക്കിയ ശുദ്ധപിണ്ഡത്തെ (2) ശനി നില്ക്കുന്ന രാശിയിലേ അക്ഷംകൊണ്ടോ, അതിന്റെ അഷ്ടമത്തിലെ അക്ഷംകൊണ്ടോ, അല്ലെങ്കിൽ ഏഴുകൊണ്ടോ പെരുക്കി 27- ൽ ഹരിച്ചാൽ ബാക്കി എത്രയുണ്ടോ, അശ്വതി മുതൽ അത്രാമത്തെ നക്ഷത്രത്തിൽ ശനി സഞ്ചരിക്കുമ്പോഴും മരണം സംഭവിക്കാവുന്ന കാലമാണ്.

7

അടുത്ത ശ്ലോകം മുതൽ അഞ്ചുശ്ലോകം കൊണ്ട് ഗുരുവിന്റെ അനിഷ്ടരാശികളെയാണ് പറയുന്നത്.

ജന്മകാലേ സസൌരസ്യ രാശേസ്ത്ര്യായസുതാരിഷു,
ഗുരൌ സ്ഥിതേ മൃതിസ്തേഷു തേനാദൃഷ്ടർക്ഷമിഷ്യതേ.

ജനനസമയത്ത് ശനി നില്ക്കുന്ന രാശിയുടെ 3, 5, 6, 11 ഈ രാശികളിൽ വ്യാഴത്തിന്റെ ദൃഷ്ടിയില്ലാതിരിക്കുന്ന രാശികൾ ഏതോ, അതുകളിൽ വ്യാഴം ചെല്ലുമ്പോഴും, മരണം സംഭവിക്കാവുന്നതാണ്.

8

ലഗ്നേന്ദുരന്ധ്രപതിഭാംശഗതേ സുരേഡ്യേ
രന്ധ്രത്രിഭാഗപതിസംസ്ഥിതഭാംശഗേ വാ;
ഉദ്യദ്‌ദൃഗാണപതിരാശിഗതേ ച തദ്വത്,
തേഷാം ത്രികോണമഥവോപഗതേ വിനാശഃ.

---

(1) ഈ അഷ്ടവർഗ്ഗം 9-ാമദ്ധ്യായത്തിലെ 1 മുതൽ 11 കൂടിയ ശ്ലോകങ്ങളെക്കൊണ്ട് പറയുന്നതാകുന്നു.

(2) ഈ ശുദ്ധപിണ്ഡം ഉണ്ടാക്കുവാനുള്ള സമ്പ്രദായം 9-ാമദ്ധ്യായത്തിലെ 31-32 എന്നീ ശ്ലോകങ്ങളെക്കൊണ്ട് പറയുന്നതാകുന്നു.

1. ലഗ്നാൽ അഷ്ടമാധിപൻ, 2. ചന്ദ്രാൽ അഷ്ടമാധിപൻ; ഈ രണ്ടു ഗ്രഹങ്ങൾ നില്ക്കുന്ന രാശിയിലോ നവാംശകരാശിയിലോ അവയുടെ ത്രികോണത്തിലോ വ്യാഴം ചെല്ലുമ്പോഴും, അഷ്ടമദ്രേക്കാണാധിപൻ നില്ക്കുന്ന രാശി, നവാംശകരാശി ഇതുകളിൽ ചെല്ലുമ്പോഴും, ലഗ്നദ്രേക്കാണാധിപൻ നില്ക്കുന്ന രാശിയിൽ വ്യാഴം ചെല്ലുമ്പോഴും, ഇതുകളുടെയെല്ലാം ത്രികോണങ്ങളിൽ ചെല്ലുമ്പോഴും, മരണം സംഭവിക്കാവുന്നതാണ്.

9

ചന്ദ്രാദ്, ലഗ്നാത്, തദംശാദ്വാ,
ത്രികോണസ്ഥേ ഗുരൌ മൃതിഃ;
സിതേ ഷഷ്ഠാഷ്ടമസ്ഥേ/ത്ര
വാതാധിപനിരീക്ഷിതേ.

ശനിദൃഷ്ടിയോടുകൂടിയ ശുക്രൻ ആറിലോ എട്ടിലോ നില്ക്കുമ്പോൾ, ലഗ്നം ചന്ദ്രൻ ഇവയുടെ നവാംശകം ഇതുകളിലോ, അവയുടെ ത്രികോണങ്ങളിലോ വ്യാഴം സഞ്ചരിക്കുമ്പോഴും, മരണം സംഭവിക്കും.

10

യാ ദ്വാദശാംശോദിതകാലഹോരാ,
യാ പാദനാഡീപ്രമിതാ ച തദ്വത്;
തദീശസംയുക്തഗ്രഹത്രികോണേ
ജീവേ പ്രവിഷ്ടേ കില യാതി ജീവഃ.

ദിവസത്തിന്റെ (പകലിന്റെ) 12-ൽ ഒരു ഭാഗം കൊണ്ടും, ഒന്നേകാൽ നാഴികകൊണ്ടും, ഇങ്ങനെ രണ്ടു വിധത്തിൽ പറഞ്ഞിട്ടുള്ള കാലഹോര * കളുടെ അധിപ

---

പകലിനെ 12 ഭാഗമാക്കിയാൽ ഒരു ഭാഗമാണ് ആദ്യം പറഞ്ഞ കാലഹോര. അപ്രകാരം തന്നെ ഉദയം

ന്മാർ നിൽക്കുന്ന രാശിയിലോ, അതിന്റെ ത്രികോണ ത്തിലോ വ്യാഴം ചെല്ലുമ്പോഴും, മരണഘട്ടമാകുന്നു.

11

രിപുരന്ധ്രത്രികോണസ്ഥേ ഗുരൌ മന്ദാന്മൃതിം വദേത്;
മന്ദമാന്ദിഗുരൂണാം വാ സ്ഫുടയോഗം ഗതേ/ഥവാ.

---

മുതൽ ഒന്നേകാൽ വീതം നാഴിക രണ്ടാമത്തു പറഞ്ഞ കാലഹോരയുമാകുന്നു. രണ്ടുവിധത്തിലായാലും ഒരു ദിവസത്തിലെ ആദ്യത്തെ കാലഹോരാധിപൻ അതാതു ദിവസത്തിന്റെ അധിപൻ തന്നെയാകുന്നു—ഞായറാഴ്ചയാണെങ്കിൽ ആദ്യഹോരാധിപൻ സൂര്യനും, തിങ്കളാഴ്ചയാണെങ്കിൽ ചന്ദ്രനും; ഈമാതിരിയെന്നർത്ഥം. രണ്ടാമത്തെ ഹോര മുതൽ ഓരോ ഹോരയുടേയും ആധിപത്യം, ചോട്ട കഴിഞ്ഞ അധിപഗ്രഹത്തിൽ നിന്നു് ആറാമത്തെ ഗ്രഹത്തിന്നുമാകുന്നു. ഞായറാഴ്ച ആദ്യഹോരാധിപൻ സൂര്യനാണെന്നു പറഞ്ഞുവല്ലോ. രണ്ടാമത്തെ ഹോരയുടെ അധിപൻ സൂര്യനിൽനിന്നു ആറാമത്തെ ഗ്രഹമായ ശുക്രനും, മൂന്നാം ഹോരാധിപൻ ശുക്രനിൽനിന്നു ആറാമത്തേതായ ബുധനും; ഈ മാതിരിയെന്നർത്ഥം. ഇതുപോലെത്തന്നെ രാത്രിയേയും, പന്ത്രണ്ടും ഒന്നേകാൽ നാഴികയും ആക്കി ഭാഗിയ്ക്കണം. പക്ഷെ, പകലിന്റെ ആദ്യഹോരാധിപൻ ഏതാണോ, അതിൽനിന്നു അഞ്ചാമത്തെ ഗ്രഹമാണു്, രാത്രിയുടെ ആദ്യഹോരാധിപൻ. ഞായറാഴ്ചയാണെങ്കിൽ രാത്രിയിലെ ആദ്യഹോരാധിപൻ വ്യാഴമാണെന്നർത്ഥം. ബാക്കി ഹോരകളുടെ ആധിപത്യം പകലത്തെപ്പോലെ ത്തന്നെ, അതാതിന്റെ ആറാമത്തെ ഗ്രഹവുമാകുന്നു.

ദിനദ്വാദശാംശോ മതഃ കാലഹോരാ,
പതിസ്തസ്യ പൂർവ്വസ്യ വാരാധിനാഥഃ;
തതഃ ഷഷ്ഠഷഷ്ഠാഃ ക്രമേണേതരേഷാം,
നിശായാം തു വാരേശ്വരാത് പഞ്ചമാദ്യാഃ.

എന്നു് പ്രമാണവുമുണ്ടു്.

ശനിയുടെ 6, 8 ഇതുകളിലോ അവയുടെ ത്രികോണത്തിലോ വ്യാഴം ചെല്ലുമ്പോൾ, മരണകാലമാണ്. വ്യാഴം, ശനി, ഗുളികൻ ഈ മൂന്ന് ഗ്രഹങ്ങളുടേയും സ്ഫുടങ്ങൾ തമ്മിൽ കൂട്ടി, കാണുന്ന രാശിയിൽ വ്യാഴം ചെല്ലുമ്പോഴും, മരണം സംഭവിയ്ക്കുന്നതാണ്.

**12**

ഇനി, ഇന്ന ഗ്രഹം എവിടെ ചെല്ലുമ്പോഴാണ്, മരണം ഉണ്ടാവുക എന്നറിയണമെങ്കിൽ അതിന്നുള്ള വഴിയാണ് പറയുന്നത്.

ഇഷ്ടഗ്രഹസ്ഫുടകലാഃ പൃഥ''ഗന്നവീരൈഃ''
സംഹൃത്യ, ശിഷ്ടഗുണിതേഷ്ടവിഹംഗലിപ്താഃ
ഹൃത്വാ ദിനേശഭഗണൈർഭഗണാദി ലബ്ധം,
തദ്രാശിഗേ മരണമിഷ്ടവിഹംഗമേ സ്യാത്.

താൻ വിചാരിയ്ക്കുന്ന ഗ്രഹത്തിൻെറ സ്ഫുടത്തെ, മുപ്പതിലും അറുപതിലും ഇറക്കി ഇലിയാക്കി രണ്ടു ദിക്കിൽ വെച്ച്, ഒന്നിനെ ''അന്നവീര'' (2400) കൊണ്ടു് ഹരിച്ച് ഫലം കളയുക; ബാക്കിയുള്ളതുകൊണ്ടു് മറെറാരു ദിക്കിൽ വെച്ചിരിയ്ക്കുന്ന ഇലികളെ പെരുക്കി, സൂര്യൻെറ ഭഗണം (4320000) കൊണ്ടു് ഹരിയ്ക്കുക. അപ്പോൾ കിട്ടുന്നതു് വ്യഥാഫലമാകയാൽ അതും കളയുക. ശിഷ്ടത്തെ ക്രമേണ 12, 30, 60 ഇതുകളിൽ ഓരോന്നുകൊണ്ടും പെരുക്കി, മേല്പറഞ്ഞ ഭഗണം കൊണ്ടുതന്നെ ഹരിച്ചാൽ കിട്ടുന്ന ഫലം, ക്രമത്തിൽ രാശി, തിയ്യതി, ഇലി ഇതുകളാകുന്നു. താൻ വിചാരിച്ച ഗ്രഹം ഇങ്ങനെ കാണുന്ന രാശിയിൽ ചെല്ലുമ്പോഴാണ് മരണകാലം.

13

ഇനി അഞ്ചു് ശ്ലോകംകൊണ്ടു് സൂര്യൻെറ അനിഷ്ടരാശികൾ പറയുന്നു.

സ്വസ്യദ്വാദശഭാഗകോണഗൃഹഗേ
സൂര്യേ ചരസ്ഥഃ സ ചേ,–

ദ്യദ്യക്കഃ സ്ഥിരഭേഽഷ്ടമേശനവഭാ-
ഗർക്ഷത്രികോണസ്ഥിതേ;
ലഗ്നേശസ്യ നവാംശരാശിസഹിതേ
തസ്യത്രികോണേഽപി വാ
സൂര്യ്യേ, മൃത്യുമുശന്തി യദ്യുഭയഗഃ
സോഽയം ഭവേജ്ജന്മനി.

ജനനസമയത്തു് സൂര്യ്യൻ ചരരാശിയിലാണു് നില്ക്കുന്നതെങ്കിൽ ആ സൂര്യ്യന്റെ ദ്വാദശാംശകരാശിയിലോ അതിന്റെ ത്രികോണത്തിലോ സൂര്യ്യൻ ചെല്ലുമ്പോഴും, സ്ഥിരരാശിയിലാണു് സൂര്യ്യൻ നില്ക്കുന്നതെങ്കിൽ അഷ്ടമാധിപന്റെ നവാംശകരാശിയിലോ അതിന്റെ ത്രികോണത്തിലോ സൂര്യ്യൻ ചെല്ലുമ്പോഴും ഉഭയരാശിയിലാണു് സൂര്യ്യൻ നില്ക്കുന്നതെങ്കിൽ ലഗ്നാധിപന്റെ നവാംശകരാശിയിലോ അതിന്റെ ത്രികോണത്തിലോ സൂര്യ്യൻ ചെല്ലുമ്പോഴും, മരണം ചിന്തിക്കേണ്ടതാകുന്നു.

14

അഷ്ടമാധിപതിയുങ്ങ് നവാംശക-
പ്രാണനാഥഭവനാശ്രിതേ രവൌ;
പ്രാണഹാനി,രഥവാ ത്രികോണഗേ.
തസ്യ ജന്മമദരിഃഫരന്ധ്രഗേ.

അഷ്ടമാധിപന്റെ നവാംശകം ഏതു് രാശിയിലാണോ വരുന്നതു്, ആ രാശിയുടെ അഷ്ടമാധിപൻ നില്ക്കുന്ന രാശിയിലോ, അതിന്റെ ത്രികോണത്തിലോ, അല്ലെങ്കിൽ ജനനസമയത്തു് ചന്ദ്രൻ നില്ക്കുന്ന രാശിയിലോ അതിന്റെ 7, 8, 12 ഇതുകളിലോ സൂര്യ്യൻ സഞ്ചരിക്കുമ്പോഴും, മരണം സംഭവിക്കാം.

15

കലീകൃതൌ രാഹുദിവാകരൌ ദ്വൌ
തയോർവ്വധാ "ദുന്നതപത്ര"ഭക്തം
രവൌ ക്ഷിപേത്, തത്ഭവനത്രികോണം
യാതേ രവൌ പ്രാണവിയോഗമേതി.

സൂര്യന്റേയും രാഹുവിന്റേയും സ്ഫുടംവെച്ച്, രണ്ടും ഇറക്കി ഇലിയാക്കി, അതുകൾ തമ്മിൽ പെരുക്കി "ഉന്നതപത്രം" (21600) കൊണ്ടു് ഹരിച്ചാൽ കിട്ടുന്നതു് ഇലികളാകുന്നു. ആ ഇലികളെ കയററി, സൂര്യസ്ഫുടത്തിൽ കൂട്ടുക. അപ്പോൾ കാണുന്ന രാശിയിലോ, അതിന്റെ ത്രികോണത്തിലോ സൂര്യൻ സഞ്ചരിക്കുമ്പോഴും, മരണം സംഭവിക്കാവുന്നതാകുന്നു.

16

നിധനേശസ്ഥിതേ രാശൌ, ദ്വാദശാംശേഽഥവാ രവിഃ;
യദാചരേത്തദാ മൃത്യു, സ്തത്ത്രികോണം ഗതേഽഥവാ.

അഷ്ടമാധിപൻ നില്ക്കുന്ന രാശിയിലോ, അതിന്റെ ദ്വാദശാംശകരാശിയിലോ, അവയുടെ ത്രികോണങ്ങളിലോ സൂര്യൻ സഞ്ചരിക്കുമ്പോഴും, മരണഘട്ടമാകുന്നു.

17

ഭാനുഭാനുജമാന്ദീനാം സ്ഫുടയോഗം ഗതേ രവൌ;
ലഗ്നമാന്ദിസ്ഫുടൈക്യോത്ഥഭാംശഗേ വാ രവൌ മൃതിഃ.

സൂര്യന്റേയും ശനിയുടേയും ഗുളികന്റേയും സ്ഫുടങ്ങൾ തമ്മിൽ കൂട്ടിക്കാണുന്ന രാശിയിൽ സൂര്യൻ ചെല്ലുമ്പോഴും, ലഗ്നത്തിന്റേയും ഗുളികന്റേയും സ്ഫുടങ്ങൾ തമ്മിൽ കൂട്ടിയ രാശിയിലോ അതിന്റെ നവാംശകത്തിലോ സൂര്യൻ ചെല്ലുമ്പോഴും, മരണത്തെ ഊഹിക്കേണ്ടുന്ന ഘട്ടമാണു്.

അടുത്ത ശ്ലോകംകൊണ്ടു് ചന്ദ്രൻെറ അനിഷ്ടങ്ങളെ പറയുന്നു.

18

ചണ്ഡാംശുഭേ വാ നിധനേശഭേ വാ,
മന്ദേന്ദുമാന്ദിസ്ഫുടയോഗഭേ വാ;
ജന്മാദ്യനിഷ്ടോദിതഭാംശകേ വാ,
യാതേ ശശാങ്കേ മരണം വദന്തി.

സൂര്യൻ അഷ്ടമാധിപൻ ഈ ഗ്രഹങ്ങൾ നില്ക്കുന്ന രാശികളിലോ, ചന്ദ്രൻേറയും ശനിയുടേയും ഗുളികൻേറയും സ്ഫുടങ്ങൾ തമ്മിൽ കൂട്ടിയാൽ കാണുന്ന രാശിയിലോ, അല്ലെങ്കിൽ ജനനസമയത്തെ ചന്ദ്രൻ നില്ക്കുന്ന രാശിയിൽ നിന്നു് ചന്ദ്രന്നു് അനിഷ്ടമായിപ്പറഞ്ഞിരിക്കുന്ന സ്ഥാനങ്ങളിലോ * ചന്ദ്രൻ ചെല്ലുന്ന സമയത്തും, മരണം സംഭവിക്കാം.

19

ഇതിന്നു മേൽ മൂന്നു ശ്ലോകംകൊണ്ടു് ഇന്ന രാശി ഉദിക്കുന്ന സമയത്തു് മരിക്കുമെന്നതിനെ പറയുന്നു.

ജന്മനി ലഗ്നോപേതാത്,
ചന്ദ്രോപഗതാന്നവാംശകാദപാഽപി;
ചതുരുത്തരഷഷ്ട്യംശക-
ഭേ ലഗ്നേ വാ, സമാദിശേന്മരണം.

ലഗ്നത്തിൻേറയോ ചന്ദ്രൻേറയോ വത്തമാനനവാംശകം മുതല്ക്കു് എണ്ണിയാൽ 64-ാമത്തെ നവാംശകം ഏതു രാശിയിൽ വരുന്നുവോ, ആ രാശി ഉദിക്കുന്ന സമയം, മരണഘട്ടമാകുന്നു.

---

* ചന്ദ്രൻ നില്ക്കുന്ന രാശിയിൽനിന്നു് 2, 4, 5, 8, 9, 12 ഈ സ്ഥാനങ്ങൾ ചന്ദ്രന്നു് അനിഷ്ടങ്ങളാകുന്നു. 11-ാമദ്ധ്യായത്തിൽ ചാരഫലം വിസ്തരിച്ചു് പറയുന്നതുമുണ്ടു്.

20

ലഗ്നാദഷ്ടമരാശൌ, ചന്ദ്രാദ്വാ ലഗ്നഗേƒഥവാ പുംസാം
മരണം; ന്യൂനഫലേ വാ രാശൌ പിണ്ഡാഷ്ടവർഗ്ഗേഷു.

ലഗ്നം ചന്ദ്രൻ ഇതുകളുടെ എട്ടാംരാശി ഉദിയ്ക്കുമ്പോഴും, സമുദായാഷ്ടകവർഗ്ഗ * ത്തിൽ ഉള്ളതിലും ഫലം കുറഞ്ഞ രാശി ഉദിയ്ക്കുമ്പോഴും, മരണം സംഭവിച്ചേയ്ക്കാവുന്നതാണ്.

21

മാന്ദീന്ദുലഗ്നസംയോഗരാശൌ മരണമാദിശേത്;
അത്രോദിതേഷു സർവ്വത്ര ത്രികോണമപി ചിന്തയേത്.

ഗുളികൻ ചന്ദ്രൻ ലഗ്നം ഇതുകളുടെ സ്ഫുടയോഗരാശി ഉദിയ്ക്കുമ്പോഴും, മരണം സംഭവിയ്ക്കാവുന്ന സമയമാകുന്നു. ഏതേതു് ഗ്രഹങ്ങൾക്ക് ഏതേതു് രാശികളോ നക്ഷത്രങ്ങളോ ആണോ കഷ്ടങ്ങളായി പറഞ്ഞതു്, അതുകളുടെയെല്ലാം ത്രികോണങ്ങളിൽ അതാതു് ഗ്രഹം ചെല്ലുമ്പോഴും, മരണം വിചാരിയ്ക്കേണ്ടതാണ്.

22

ഇന്ന ഗ്രഹം ഏതു രാശിയിൽ ചെല്ലുമ്പോഴാണ് പിതാവു് മുതലായ സംബന്ധികളുടെ മരണം ഉണ്ടാവുക എന്നറിയാൻ പറയുന്നു.

ഇഷ്ടഖേചരസുതസ്ഫുടാത് ത്യജേത്
താതമാതൃമുഖകാരകഗ്രഹാൻ;
ശിഷ്ടഭാംശഗത ഇഷ്ടഖേചരേ
താതമാതൃമുഖമൃത്യുമാദിശേത്.

---

* ഈ സമുദായാഷ്ടവർഗ്ഗം ഒമ്പതാമദ്ധ്യായത്തിലെ 34 മുതൽ 3 ശ്ലോകംകൊണ്ടു് പറയുന്നതാകുന്നു.

ആദ്യംതന്നെ, ഉദാഹരണത്തിന്നായി, ചന്ദ്രൻ എവിടെ ചെല്ലുമ്പോഴാണ് അച്ഛൻ മരിക്കുക എന്നറിയാൻ പറയുന്നു. ജനനസമയത്തെ ചന്ദ്രപുത്രനായ ബുധൻെറ സ്ഫുടത്തിൽനിന്ന് പിതൃകാരകനായ സൂർയ്യൻെറ സ്ഫുടം കളയുക. ബാക്കി കാണുന്ന രാശിയിലൊ നവാംശകരാശിയിലോ ചന്ദ്രൻ ചെല്ലുമ്പോഴാണ് പിതാവു് മരിക്കുക. ഇതുപോലെ ഏതു് ഗ്രഹത്തെപ്പററിയാണോ അറിയേണ്ടതു്, ആ ഗ്രഹത്തിൻെറ പുത്രൻെറ സ്ഫുടത്തിൽനിന്ന് അതാതു ആളുകളുടെ കാരകഗ്രഹത്തിൻെറ സ്ഫുടത്തെക്കളഞ്ഞു്, ബാക്കി കാണുന്ന രാശിയിൽ ആ ഗ്രഹം (ഏതു ഗ്രഹത്തിൻെറ പുത്രൻെറ സ്ഫുടത്തിൽനിന്നാണോ കാരകഗ്രഹത്തിൻെറസ്ഫുടം കളഞ്ഞതു് ആ ഗ്രഹം) ചെല്ലുമ്പോഴാണ്, അവരുടെ മരണം ഉണ്ടാവുക.

23

സൂർയ്യൻെറ പുത്രൻ ശനിയും, ചന്ദ്രൻെറ പുത്രൻ ബുധനുമാണല്ലോ. മററു ഗ്രഹങ്ങളുടേയും പുത്രസ്ഫുടത്തെ ഉണ്ടാക്കുവാനാണ് ഇനി പറയുന്നതു്.

ഇഷ്ടഗ്രഹാദ്യാവദിനാത്മജാന്തം
തത്തദ്ദിനാത് താവതിമേ ദിനേ യഃ
മാന്ദിഃ, സ ഏവേഷ്ടഖഗാത്മജഃ സ്യാ;-
ദ്രാത്രൌ തു തത്പഞ്ചമവാസരോക്തഃ.

ഏതു ഗ്രഹത്തിൻെറ പുത്രനെയാണോ ഉണ്ടാക്കേണ്ടതു്, ആ ഗ്രഹം മുതൽ ശനിവരെ എണ്ണുക; അപ്പോൾ കാണുന്ന സംഖ്യ എത്രയോ, അതാതു് ഇഷ്ടദിവസത്തിൽനിന്ന് അത്രാമത്തെ ദിവസമായ ഗുളികനാണ് അതാതു് ഗ്രഹത്തിൻെറ പുത്രൻ. ഞായറാഴ്ചദിവസത്തെ ശുക്രപുത്രനേയാണ് അറിയേണ്ടതെന്ന് വിചാരിക്കുക. വെള്ളി മുതൽ ശനി കൂടി എണ്ണിയാൽ, രണ്ടാണല്ലോ ഉള്ളതു്. ഞായറാഴ്ച മുതൽ രണ്ടാമത്തേതായ തിങ്കളാഴ്ചദിവസത്തെ ഗുളികനാണ് ഞായറാഴ്ചയിലെ ശുക്രപുത്രൻ ഇപ്രകാരം മററു

ഗ്രഹങ്ങളുടെ പുത്രന്മാരേയും അറിഞ്ഞുകൊള്ളണം. 1. അർദ്ധപ്രഹാരൻ 2. കാലൻ 3. യമകണ്ടകൻ 4. യാമശുക്രൻ 5. ഗുളികൻ ഈ അഞ്ചും ക്രമേണ കുജാദിഗ്രഹങ്ങളുടെ പുത്രന്മാരാകുന്നു. രാത്രിയാണെങ്കിൽ, അതാതാഴ്ചയുടെ 5–ാമത്തെ ആഴ്ച ദിവസത്തെ ഗ്രഹത്തിൻെറ പുത്രനമാകുന്നു.

**24**

പിതാവ് മുതലായ സംബന്ധികളുടെ മരണസമയം നിർണ്ണയിപ്പാൻ, മററൊരു സമ്പ്രദായം പറയുന്നു.

പിത്രാദികാരകവിഹംഗമശുദ്ധപിണ്ഡം
പിത്രാദിഭാവഗതകൃത്സ്നഫലൈർന്നിഹത്യ
"സത്രാ" ഹൃതേ, വിശതി ശിഷ്ടഭമേക്കപുത്രേ
പിത്രാദിമൃത്യുസമയഃ കില തത്ര വാച്യഃ.

പിതാവ് മുതലായി ആരുടെ മരണത്തെയാണോ അറിയാൻ ആഗ്രഹിക്കുന്നത്, ആ ആളുകളുടെ കാരകഗ്രഹൻെറ ശുദ്ധപിണ്ഡം * ഉണ്ടാക്കി, അറിയാൻ ആഗ്രഹിക്കുന്ന ആളുടെ ഭാവത്തിലുള്ള സകലഫലങ്ങളേക്കൊണ്ടും ആ ശുദ്ധപിണ്ഡത്തെ പെരുക്കി 27–ൽ ഹരിക്കുക. കിട്ടിയ ഫലം കളഞ്ഞു് ബാക്കി സംഖ്യ എത്രയുണ്ടോ, അശ്വതി മുതൽ അത്രാമത്തെ നക്ഷത്രത്തിൽ ശനി ചെല്ലുമ്പോഴും, ആ ഇച്ഛിച്ച ആളുടെ മരണം സംഭവിക്കാവുന്നതാണ്.

മരണനിർണ്ണയപ്രകരണം എന്ന ഏഴാമദ്ധ്യായം കഴിഞ്ഞു,

---

* ശുദ്ധപിണ്ഡം ഉണ്ടാക്കുവാനുള്ള സമ്പ്രദായം 9–ാമദ്ധ്യായത്തിലെ 31, 32 എന്നീ ശ്ലോകങ്ങളെക്കൊണ്ടു് പറയുന്നതാണ്.

എട്ടാമദ്ധ്യായം

# യോഗപ്രകരണം

ഈ അദ്ധ്യായത്തിലെ 78 ശ്ലോകംകൊണ്ടു് പലവിധത്തിലുള്ള യോഗങ്ങളാണു് ഇനി പറയുന്നതു്. അടുത്ത ശ്ലോകം കൊണ്ടു് "രുചകം" മുതലായ അഞ്ചു യോഗങ്ങളെപ്പറയുന്നു.

1

സ്വോച്ചസ്വക്ഷേത്രഗതൈഃ
കേന്ദ്രസ്ഥൈഃ കുജബുധേഡ്യസിതമന്ദൈഃ.
'രുചകോ' 'ഭദ്രോ' 'ഹംസോ'
'മാളവ്യഃ' 'ശശ' ഇതി ക്രമാദ്യോഗാഃ.

കുജൻ തന്റെ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ നില്ക്കുകയും, ആ നില്ക്കുന്ന രാശി കേന്ദ്രമാവുകയും ചെയ്താൽ, "രുചകം" എന്ന യോഗമാണു്; അപ്രകാരംതന്നെ ബുധനാണെങ്കിൽ "ഭദ്രം" എന്നും, വ്യാഴമാണെങ്കിൽ "ഹംസം" എന്നും, ശുക്രനാണു് എങ്കിൽ "മാളവ്യം" എന്നും, ശനിയാണെങ്കിൽ "ശശം" എന്നും അഞ്ചു് യോഗങ്ങളാകുന്നു. ഈ അഞ്ചു് യോഗത്തിന്നും കൂടി "പഞ്ചമഹായോഗങ്ങൾ" എന്നും പറയാറുണ്ടു്.

2

ഇനി "രുചക" യോഗത്തിന്റെ ഫലം പറയുന്നു.

ഉത്സാഹശൌര്യധനസാഹസവാൻ പ്രസിദ്ധഃ,
ശ്രീമാൻ രണേഷു വിജയീ നൃപവല്ലഭശ്ച;
പിത്തോല്ബണോ ബലയുതശ്ചപലോഽതിരോഷോ,
ജാതോ ഭവേച്ച രുചകേ, കൃശമദ്ധ്യഗാത്രഃ.

രുചകയോഗത്തിൽ ജനിച്ചവൻ ഉത്സാഹം ശൌര്യം ധനം സാഹസബലം എന്നീ ഗുണങ്ങളുള്ളവനും, ശ്രീമാനും,

യുദ്ധത്തിൽ ജയിയ്ക്കുന്നവനും, രാജാവിന്നു് ഇഷ്ടനും പിത്ത പ്രധാനനും, പ്രസിദ്ധനും, ഇടുങ്ങിയ അരയോടുകൂടിയവനും, സ്ഥിരതയില്ലാവത്തവനും, കോപിഷ്ഠനുമായിരിയ്ക്കും.

3

ഇനി "ഭദ്ര"യോഗത്തിന്റെ ഫലം പറയുന്നു.

വാഗ്മീ പടുഃ പവനപിത്തകഫപ്രധാനഃ
ശാസ്ത്രാർത്ഥവിദ് ധൃതിയുതോ ദ്വിജദേവഭക്തഃ
ശ്യാമഃ കലാസു നിപുണോ ബഹുവർഷജീവീ
ഭദ്രേ സ്വകർമ്മനിരതശ്ച ഭവേത് പ്രജാതഃ.

ഭദ്രയോഗത്തിൽ ജനിച്ചാൽ—വാചാലനും, സമർത്ഥനും, ത്രിദോഷപ്രധാനനും, ശാസ്ത്രജ്ഞനും, ധൈര്യവാനും, ദേവബ്രാഹ്മണഭക്തനും, ശ്യാമളവർണ്ണം (സ്നിഗ്ധതയോടുകൂടിയ കറുത്തവർണ്ണം) ഉള്ളവനും, കലാവിദ്യകളിൽ സമർത്ഥനും, വളരെ ദീർഘായുസ്സുള്ളവനും, സ്വകർമ്മാനുഷ്ഠാനത്തിൽ താല്പര്യമുള്ളവനും ആയിരിയ്ക്കും.

4

ഇനി "ഹംസ"യോഗത്തിന്റെ ഫലമാണു് പറയുന്നതു്,

അർത്ഥധർമ്മസുഖദാങ്ന്നൃപപൂജ്യഃ,
ശ്രേഷ്ഠലോ ഗുരുസുരദ്വിജഭക്തഃ;
സുസ്വരഃ പ്രഥിതകീർത്തിരുദാരോ,
ഹംസജഃ സുരുചിരശ്ചിരജീവീ.

ധനം, ധർമ്മം, സുഖം, രാജപ്രീതി, ഗുരുദേവബ്രാഹ്മണഭക്തി, നല്ല ശബ്ദം, വലിയ യശസ്സ്, ഔദാര്യം എന്നീ ഗുണങ്ങളോടുകൂടിയും, കഫപ്രധാനിയുമായി വളരെക്കാലം ജീവിച്ചിരിയ്ക്കാനുള്ള ഭാഗ്യമാണു് 'ഹംസ'യോഗത്തിൽ ജനിച്ചവന്നുണ്ടാവുക.

5

'മാളവ്യം' എന്ന യോഗത്തിന്റെ ഫലമാണു് ഇനി പറയുന്നതു്.

ഗീതപ്രിയോ രജതരത്നപരിച്ഛദസ്ത്രീ–
സദ്വസ്ത്രഭൂഷണയുതോ വിഷയോപഭോക്താ;
രാമാമനോഹരവപുഃ കഫവാതശാലീ
മാളവ്യജോ ഭവതി സപ്തതിവൎഷജീവീ.

'മാളവ്യ'യോഗത്തിൽ ജനിച്ചവൻ, സംഗീതപ്രിയനും, വെള്ളി, രത്നങ്ങൾ, കട്ടിൽ, കിടക്ക മുതലായവ, സ്ത്രീകൾ, വിശേഷവസ്ത്രങ്ങൾ, ആഭരണങ്ങൾ ഇതുകൾ ധാരാളം ഉള്ളവനും, എന്നുമാത്രമല്ല വിഷയസുഖങ്ങൾ നല്ലവണ്ണം അനുഭവിക്കുന്നവനും, സ്ത്രീകൾക്ക് സുഭഗനും, കഫപ്രധാനിയുമായി 70 വയസ്സുവരെ ജീവിച്ചിരിക്കും.

6

ഇനി 'ശശ'യോഗത്തിന്റെ ഫലം പറയുന്നു,

രാജപ്രിയോ ദേശപുരാധിനാഥോ
ഭക്തോ ജനന്യാം കൃഷിധാന്യയുക്തഃ;
വാതോല്ബണഃ ശ്യാമകൃശാംഗയഷ്ടിഃ
ശശോത്ഭവഃ സ്യാത് പരശാഠ്യവേദീ.

രാജപ്രീതി, ദേശം, നഗരം ഇതുകളുടെ ആധിപത്യം, മാതൃഭക്തി, കൃഷി, ധാന്യസമൃദ്ധി, വാതപ്രാധാന്യം, കറുത്ത് ചടച്ച ദേഹം, അന്യന്മാരുടെ കളവ് കണ്ടുപിടിക്കുവാനുള്ള സാമൎത്ഥ്യം, ഇതെല്ലാം 'ശശ'യോഗത്തിൽ ജനിച്ചവന്ന് ഉണ്ടാകുന്ന ഫലങ്ങളാകുന്നു.

7

1. സുനഭ, 2. അനഭ, 3. ധുരുധുര 4. കേമദ്രുമം എന്നീ നാലു യോഗമാണ് ഇനിയത്തെ ശ്ലോകംകൊണ്ട് പറയുന്നത്.

ഹിത്വാൎക്കം, 'സുനഭാ'ഽ'നഭാ' 'ധുരുധുരാ'
സ്വാന്ത്യോഭയസ്ഥൈർഗ്രഹൈഃ
ശീതാംശോഃ കഥിതോ,ഽന്യഥാ തു ബഹുഭിഃ
കേമദ്രുമോഽന്യൈസ്ത്വസൌ;

കേന്ദ്രേ ശീതകരേഽഥവാ ഗ്രഹയുതേ
കേമദ്രുമോ നേഷ്യതേ,
കേചിത് കേന്ദ്രനവാംശകേഷു ച വദ-
ന്ത്യുക്തിപ്രസിദ്ധാ ന തേ.

സൂര്യ്യനൊഴിച്ച് മറേറതെങ്കിലും ഒന്നോ അധികമോ ഗ്രഹങ്ങാം, ചന്ദ്രൻെറ രണ്ടാംഭാവത്തിൽ നിന്നാൽ 'സുന ഭാ' എന്നും, പന്ത്രണ്ടിൽ നിന്നാൽ 'അനഭാ' എന്നും, രണ്ടി ലും പന്ത്രണ്ടിലും കൂടി നിന്നാൽ "ധുരുധുരാ" എന്നും പറ യുന്ന മൂന്നു യോഗങ്ങളാകുന്നു. ചന്ദ്രൻെറ ഈ രണ്ടു സ്ഥാ നങ്ങളിലും (രണ്ടിലും പന്ത്രണ്ടിലും) ഒരു ഗ്രഹവും ഇല്ലെ ങ്കിൽ 'കേമദ്രുമം' എന്ന യോഗമാണെന്നും പല ആചാര്യ്യ ന്മാരും പറയുന്നു. മററു ചില ആചാര്യ്യന്മാർ, ചന്ദ്രകേന്ദ്ര ത്തിൽ സൂര്യ്യനൊഴിച്ച് മറേറതെങ്കിലും ഒരു ഗ്രഹമുണ്ടെ ങ്കിൽ, കേമദ്രുമയോഗം ഇല്ലാതാകുമെന്നും പറയുന്നുണ്ട്. അത്ര പ്രസിദ്ധിയില്ലാത്ത മററു ചില ആചാര്യ്യന്മാർ, ചന്ദ്ര ൻെറ നവാംശകകേന്ദ്രത്തിൽ ഗ്രഹമുണ്ടായാലും, കേമദ്രുമ യോഗമില്ലാതാവുമെന്നും പറയുന്നു.

**8**

'സുനഭാ' 'അനഭാ' എന്നീ രണ്ടു യോഗങ്ങളുടെ ഫല മാണ് ഇനി പറയുന്നതു്.

സ്വയമധിഗതവിത്തഃ പാൎത്ഥിവസ്തത്സമോ വാ
ഭവതി ഹി "സുനഭാ"യാം ധീധനഖ്യാതിമാംശ്ച.
പ്രഭുരഗദശരീരഃ ശീലവാൻ ഖ്യാതകീൎത്തി-
ൎവ്വിഷയസുഖസുവേഷോ നിർവൃതശ്ചാ"നഭായാം".

'സുനഭാ'യോഗത്തിൽ ജനിച്ചവൻ, ബുദ്ധിമാനും പ്ര സിദ്ധനും ആവുകയും, സ്വപ്രയത്നത്താൽ തന്നെ വളരെ ധനം സമ്പാദിച്ച് രാജാവോ തത്തുല്യനോ ആയിത്തീരു കയും ചെയ്യും.

'അനഭാ' യോഗത്തിൽ ജനിച്ചവൻ, പ്രഭുവും, അരോഗ ദൃഢഗാത്രനും, സ്വഭാവഗുണമുള്ളവനും, യശഃസ്വിയും, നല്ല

വേഷത്തോടുകൂടിയവനും, വിഷയസുഖം നല്ലവണ്ണം അനുഭവിയ്ക്കുന്നവനും സമാധാനചിത്തനുമായിരിയ്ക്കുന്നതാണ്.

9

ഇനി 'ധുരുധുരാ'യോഗത്തിന്റേയും 'കേമദ്രുമ'യോഗത്തിന്റേയും ഫലമാണ് പറയുന്നത്.

ഉല്പന്നഭോഗസുഖഭാഗ്ധനവാഹനാഢ്യ-
സ്ത്യാഗാന്വിതോ "ധുരുധുരാ"പ്രഭവഃ സുഭൃത്യഃ;
"കേമദ്രുമേ" മലിനദുഃഖിതനീചനിസ്വഃ
പ്രേഷ്യഃ ഖലശ്ച നൃപതേരപി വംശജാതഃ.

'ധുരുധുരാ'യോഗത്തിൽ ജനിച്ചവൻ, ധനവും വാഹനവും നല്ല ഭൃത്യന്മാരും ഉള്ളവനും, ത്യാഗ(ദാന)ശീലനും, താല്ക്കാലികങ്ങളായ ഉപകരണങ്ങൾകൊണ്ടു് വിഷയസുഖം നല്ലവണ്ണം അനുഭവിയ്ക്കുന്നവനും ആയിരിയ്ക്കും.

'കേമദ്രുമ'ത്തിൽ ജനിച്ചവൻ, രാജകുലത്തിൽ ജനിച്ചാൽക്കൂടി, മഹാമലിനനും, ദുഃഖിയും, നീചവൃത്തി ചെയ്യുന്നവനും, ദരിദ്രനും, ക്രൂരനും, ഭൃത്യപ്രവൃത്തി ചെയ്യുന്നവനും ആയിത്തീരുകയും ചെയ്യും.

10

ഇനി മറെറാരു'കേമദ്രുമ'യോഗമാണ് പറയുന്നത്.

ഭാഗ്യാധിപേ വ്യയസ്ഥേ,
വ്യയേശ്വരേ വിത്തഗേ ബലക്ഷീണേ;
വിക്രമസംസ്ഥൈഃ പാപൈ,-
ര്യോഗഃ"കേമദ്രുമോ" ജ്ഞേയഃ.

ദുർബ്ബലനായ ഒമ്പതാം ഭാവാധിപൻ പന്ത്രണ്ടിലും, ദുർബ്ബലനായ പന്ത്രണ്ടാം ഭാവാധിപൻ രണ്ടിലും, പാപന്മാർ മൂന്നിലും നിന്നാൽ, അതും ഒരു 'കേമദ്രുമ'യോഗമാകുന്നു.

11

ഈ കേമദ്രുമയോഗത്തിൻെറ ഫലമാണ് ഇനി പറയുന്നതു്

പരദാരരതോ നിത്യം, പരാന്നകാംക്ഷീ കുകർമ്മധർമ്മരതഃ;
ബഹുപുണ്യഭാഗീ പുരുഷോ ജാതഃ 'കേമദ്രുമേ' ഭവേദ്യോഗേ

ഈ 'കേമദ്രുമ' യോഗത്തിൽ ജനിച്ചവൻ, പരസ്ത്രീ, പരാന്നം, നീചമായ പ്രവൃത്തി, നിന്ദ്യമായ ധർമ്മം ഇവകളിൽ അത്യാസക്തനും, വലിയ കടക്കാരനും ആയിത്തീരുന്നതാകുന്നു.

12

മറെറാരു 'കേമദ്രുമ' യോഗവും അതിൻെറ ഫലവുമാണ് ഇനി പറയുന്നതു്.

ശശിശനിശുക്രാഃ കേന്ദ്ര-
സ്ഥിതാഃ, കുജാർക്കൌ തഥാഷ്ടമവ്യയഗൌ;
കേമദ്രുമോഽപരോയം,
യോഗേ ജാതോ ന ജന്മഭൂമിരതഃ.

ചന്ദ്രൻ, ശനി, ശുക്രൻ ഈ ഗ്രഹങ്ങൾ കേന്ദ്രത്തിലും, കുജൻ എട്ടിലും, സൂര്യൻ പന്ത്രണ്ടിലും നിന്നാൽ മറെറാരു 'കേമദ്രുമ'മാകുന്നു. ഈ യോഗത്തിൽ ജനിച്ചവൻ, സ്വദേശത്തു് അധികം താമസിക്കുകയില്ല.

13

'അധിയോഗം' എന്ന യോഗവും, അതിൻെറ ഫലവും പറയുന്നു.

സൌമ്യൈഃ സ്മരാരിനിധനേ 'ഷ്വധിയോഗ' ഇന്ദോ-
സ്തസ്മിംശ്ചമൂപസചിവക്ഷിതിപാലജന്മ;
സമ്പത്തിസൌഖ്യവിഭവോ ഹതശത്രവശ്ച
ദീർഘായുഷോ വിഗതരോഗഭയാശ്ച ജാതാഃ.

ചന്ദ്രൻെറ 6–7–8 ഈ മൂന്നു സ്ഥാനങ്ങളിലും ശുഭന്മാരുണ്ടെങ്കിൽ അതിന്നു് 'അധിയോഗം' എന്നാണ് പേരു്. ആ ശുഭന്മാർ ദുർബ്ബലന്മാരാണെങ്കിൽ, ആ യോഗത്തിൽ

ജനിച്ചവൻ സൈന്യാധിപനും, മദ്ധ്യബലവാന്മാരാണെങ്കിൽ മന്ത്രിയും, പൂർണ്ണബലവാന്മാരാണെങ്കിൽ രാജാവുമായിത്തീരുന്നതാകുന്നു. അതാതു് സ്ഥാനത്തിന്നു് ഒത്ത വിധത്തിൽ ധനസുഖവിഭവങ്ങളോടുകൂടിയവരും, ശത്രുക്കളെ ജയിക്കുന്നവരും, അരോഗികളും, നിർഭയന്മാരും ആയി ദീർഘകാലം ജീവിച്ചിരിക്കുകയും ചെയ്യും.

14

അധമസമവരിഷ്ഠാന്യർക്കേന്ദ്രാദിസംസ്ഥേ
ശശിനി, വിനയവിത്തജ്ഞാനധീനൈപുണാനി;
അഹനി നിശി ച ചന്ദ്രേ സ്വേഽധിമിത്രാംശകേ വാ
സുരഗുരുസിതദൃഷ്ടേ വിത്തവാൻ സ്യാത് സുഖീ ച.

സൂര്യൻെറ കേന്ദ്രത്തിലാണു് ചന്ദ്രൻ നില്ക്കുന്നതെങ്കിൽ വിനയം, ധനം, അറിവു്, ബുദ്ധി, സാമർത്ഥ്യം ഇതുകൾ അധമങ്ങളായിരിക്കും. സൂര്യൻെറ പണപരത്തിലാണു് ചന്ദ്രൻ നില്ക്കുന്നതെങ്കിൽ, മുൻപറഞ്ഞ വിനയാദിഗുണങ്ങൾ മദ്ധ്യമങ്ങളും, ആപോക്ലിമത്തിലാണെങ്കിൽ ഉത്തമങ്ങളുമായിരിക്കും. ചന്ദ്രൻ, തൻെറ നവാംശകത്തിലോ അതിബന്ധുവിൻെറ നവാംശകത്തിലോ നില്ക്കുകയും, ജനനം പകലാണെങ്കിൽ മേല്പറഞ്ഞ ചന്ദ്രന്നു് വ്യാഴത്തിൻേറയും, രാത്രിയാണെങ്കിൽ ശുക്രൻേറയും ദൃഷ്ടി ഉണ്ടാവുകയും ചെയ്യുക, എന്നാൽ ധനവാനും, സുഖിയുമായിരിക്കുയും ചെയ്യും

15

യസ്യ ജന്മസമയേ ശശിലഗ്നാദ്
സദ്ഗ്രഹോ ഭവതി കർമ്മണി സ്ഥിതഃ
തസ്യ കീർത്തിരമലാ ഭുവി തിഷ്ഠേ-
ദായുഷോഽന്തമവിനാശിതസമ്പത്.

ചന്ദ്രലഗ്നത്തിൽനിന്നു് 10-ാംഭാവത്തിൽ ഏതെങ്കിലും ഒരു ശുഭഗ്രഹം നില്ക്കുന്നുവെങ്കിൽ, ജീവിച്ചിരിക്കുന്നേടത്തോളം കാലം വലിയ ധനവാനും യശസ്വിയുമായിരിക്കും.

16

അടുത്ത ശ്ലോകംകൊണ്ടു് ധനലാഭമെന്ന യോഗം പറയുന്നു.

ധനാധിപേ ലാഭഗതേ, ലാഭേശേ ധനമാഗതേ;
താവുഭൌ കേന്ദ്രഗൌ വാ/പി ധനലാഭമുദീരയേത്.

രണ്ടാംഭാവാധിപൻ പതിനൊന്നിലും, പതിനൊന്നാംഭാവാധിപൻ രണ്ടിലും നില്ക്കുകയോ, അല്ലെങ്കിൽ ഈ രണ്ടു് ഗ്രഹങ്ങളും കേന്ദ്രത്തിൽ നില്ക്കുകയോ ചെയ്താൽ, വളരെ ധനം സമ്പാദിയ്ക്കുന്നതാകുന്നു.

17

ഇനി മഹാഭാഗ്യം എന്ന യോഗം പറയുന്നു.

പുന്നക്ഷത്രേ ദിവാ പുംസാം പുംഭേ ലഗ്നാൿചന്ദ്രഭേ
'മഹാഭാഗ്യ' ഇതി ഖ്യാതോ യോഗ,സ്ത്രീണാം വിപര്യയഃ.

സൂര്യനും ചന്ദ്രനും പുരുഷരാശിയിൽ നില്ക്കുമ്പോൾ, പുരുഷരാശി ലഗ്നമായി, പുരുഷനക്ഷത്രത്തിൽ * പകൽ ജനിച്ചാൽ, പുരുഷന്മാൎക്കു് മഹാഭാഗ്യം എന്ന യോഗമാകുന്നു. സ്ത്രീകൾക്കാണെങ്കിൽ നേരെ വിപരീതം. സൂര്യചന്ദ്രന്മാർ സ്ത്രീരാശിയിൽ നില്ക്കുമ്പോൾ സ്ത്രീരാശി ലഗ്നമായി, സ്ത്രീനക്ഷത്രത്തിൽ രാത്രി ജനിച്ചാലാണു്, മഹാഭാഗ്യമെന്ന യോഗമുണ്ടാവുക.

18

ഇനി ഈ മഹാഭാഗ്യത്തിന്റെ ഫലമാണു് പറയുന്നതു്.

'മഹാഭാഗ്യേ' ഭവേത് ജാതോ നൃപതീഷ്ടഃ സമൃദ്ധിമാൻ;
സുതസൌഖ്യയുതോ ഭോഗി ദീൎഘായുഃ പണ്ഡിതോ ജയീ.

'മഹാഭാഗ്യം' എന്ന യോഗത്തിൽ ജനിച്ചവൻ, രാജാവിന്നു ഇഷ്ടമുള്ളവനും, വിഭവങ്ങളോടുകൂടിയവനും, പുത്ര

* നക്ഷത്രങ്ങളുടെ സ്ത്രീപുരുഷാദിവിശേഷങ്ങൾ 14-ാം മദ്ധ്യായത്തിലെ 19-ാംശ്ലോകംകൊണ്ടു് പറയുന്നതാണു്.

സമ്പത്തുള്ളവനും, ഉൽകൃഷ്ടസുഖശീലനും, പണ്ഡിതനും, ജയശീലനുമായി വളരെക്കാലം ജീവിച്ചിരിയ്ക്കും.

19

ഭാഗ്യാധിപേ വിലഗ്നേ ദുശ്ചി-
ത്'കേ വാ/പി ധർമ്മഗേ വാ/പി;
ബലവത്യുച്ചഗതേ വാ
യേഷാം, തേ മാനവാഃ ശ്രേഷ്ഠാഃ.

ബലവാനായ ഒമ്പതാംഭാവാധിപൻ, ലഗ്നത്തിലോ മൂന്നിലോ ഒമ്പതിലോ ഉച്ചത്തിലോ നില്ക്കുമ്പോൾ ജനിയ്ക്കുന്നവർ, ശ്രേഷ്ഠന്മാരായിരിയ്ക്കും.

20

നീചേ ഗ്രഹോ ജന്മനി യഃ സ്ഥിതഃ സ്യാത്',
തദ്രാശിനാഥോച്ചപതിർഗ്രഹേന്ദ്രഃ
കേന്ദ്രസ്ഥിതശ്ചേദ്യദി, തത്ര യോഗേ
ജാതോ ഭവേത്' ഭൂപതിചക്രവർത്തീ.

ജനനസമയത്തു്' ഏതെങ്കിലും ഒരു ഗ്രഹം നീചത്തിൽ നില്ക്കുകയും, നീചരാശിയുടെ അധിപന്റെ ഉച്ചരാശ്യധിപൻ കേന്ദ്രത്തിൽ നില്ക്കുകയും ചെയ്താൽ, ചക്രവർത്തിയായി ഭവിയ്ക്കും.

21

അതിവസുമാൻ, വസുമാൻ, അല്പവസുമാൻ എന്ന മൂന്ന യോഗവും ഫലവും പറയുന്നു.

ലഗ്നാ 'ദതീവവസുമാൻ', 'വസുമാൻ' ശശാങ്കാത
സൌമ്യഗ്രഹൈരുപചയോപഗതൈഃ സമസ്തൈഃ
ദ്വാഭ്യാം 'സമോ'/ല്പവസുമാം'ശ്ച തദൂനതായാ-
മന്യേഷ്വ സത്സ്വപി ഫലേഷ്വിദമുത്'കടേന.

ശുഭഗ്രഹങ്ങൾ മൂന്നും ലഗ്നത്തിന്റെ ഉപചയത്തിലാണു്' നില്ക്കുന്നതെങ്കിൽ'അതിവസുമാൻ' എന്നും, രണ്ടു്' ശുഭന്മാരേ ഉപചയത്തിലുള്ളൂവെങ്കിൽ 'വസുമാൻ' എന്നും,

ഒന്നേ ഉള്ളവെങ്കിൽ 'അല്പവസുമാൻ' എന്നും, മൂന്നു് യോഗങ്ങളാകുന്നു. യോഗത്തിൻെറ പേരുപോലെത്തന്നെ, 'അതിവസുമാൻ' യോഗത്തിൽ ജനിച്ചവൻ അതിധനവാനും, ക്രമത്തിൽ 'അല്പവസുമാൻ' യോഗത്തിൽ ജനിച്ചവൻ അല്പധനവാനും ആയിരിയ്ക്കുകയും ചെയ്യും. മൂന്നു ശുഭന്മാരും ചന്ദ്രൻെറ ഉപചയത്തിൽ നിന്നാലും, ഫലം ഇതുപോലെത്തന്നെയാകുന്നു. പക്ഷെ, ലഗ്നത്തിലെന്നപോലെത്തന്നെ ശക്തി ഉണ്ടാകയുമില്ല. കേമദ്രുമം മുതലായി മററെന്തു് അശുഭയോഗങ്ങളുണ്ടായാലും, ഈ യോഗം ഉണ്ടെങ്കിൽ മററു് അശുഭഫലങ്ങളെയെല്ലാം ജയിച്ചു് ഇതിൻെറ ഫലം കാണിയ്ക്കാതിരിയ്ക്കുകയുമില്ല.

22

വാസീ, വേസീ, ഉഭയചരീ എന്നീ മൂന്നു് യോഗമാണു് ഇനി പറയുന്നതു്.

സൂര്യ്യാദ്വ്യയഗൈ'ർവ്വാസീ',–
വ്വീത്തഗതൈശ്ചന്ദ്രവർജ്ജിതൈർ'വേസീ';
ഉഭയസ്ഥിതൈർഗ്രഹേന്ദ്രൈ–
'രുഭയചരീ' നാമതോ യോഗാഃ.

ജനനസമയത്തു് സൂര്യ്യൻ നില്ക്കുന്ന രാശിയിൽനിന്നു് 12–ാംഭാവത്തിൽ ചന്ദ്രനൊഴിച്ചു് മറേറതെങ്കിലും ഗ്രഹം നിന്നാൽ വാസീ എന്നും, രണ്ടാംഭാവത്തിൽ നിന്നാൽ വേസീ എന്നും, രണ്ടിലും പന്ത്രണ്ടിലും ഓരോ ഗ്രഹങ്ങളും നിന്നാൽ ഉഭയചരീ എന്നും പറയുന്ന മൂന്നു് യോഗങ്ങളാകുന്നു.

23

ഇനിയത്തെ ശ്ലോകംകൊണ്ടു്, വാസീയോഗത്തിൻേറയും അതിൽ പാപനുണ്ടായാലത്തേയും ഫലമാണു് പറയുന്നതു്.

പാപമതിർവ്വികലാംഗോ
നിദ്രാലസ്യശ്രമാന്വിതോ വാസൌ;
പാപൈരേവം, സൌമ്യൈ-
ർബ്ബലയുക്തൈഃ സർവ്വസൌഖ്യസമ്പന്നഃ.

പാപന്മാരെക്കൊണ്ടുള്ള വാസിയോഗത്തിൽ ജനിച്ചാൽ ദുർബുദ്ധിയും, അംഗവികലനും, അതിയായ ഉറക്കം, മടി, ക്ഷീണം ഇതുകൾ ഉള്ളവനും ആയിത്തീരും; എന്നാൽ ബലവാന്മാരായ ശുഭന്മാരാണ് യോഗകർത്താക്കന്മാരെങ്കിൽ, സകലവിധസുഖങ്ങളും അനുഭവിക്കുന്നവനും ആയിരിക്കും. ശുഭന്മാരും പാപന്മാരുമുണ്ടെങ്കിൽ, ഫലവും ശുഭാശുഭമിശ്രമായിരിക്കുമെന്നും അറിയേണ്ടതാകുന്നു.

24

വേസിയോഗഫലമാണ് ഇനി പറയുന്നത്.

മന്ദഗതിർമൃദുവചനോ
ദീനാക്ഷോ ബന്ധുവത്സലോ ധൃതിമാൻ;
ആയവ്യയതുല്യകരോ
ജാതഃ സ്യാ'ദ്വേസി'യോഗേഽസ്മിൻ.

വേസിയോഗത്തിൽ ജനിച്ചവൻ, സാവധാനത്തിൽ നടക്കുന്നവനും, ക്രൂരവാക്കുകൾ സംസാരിക്കാത്തവനും, ചക്ഷുസ്സിന്നു ബലം കുറഞ്ഞവനും, ബന്ധുക്കളിൽ സ്ഥായി ഉള്ളവനും, ധൈര്യശാലിയും, ധനസമ്പാദനവും ചെലവും തുല്യമായിരിക്കുന്നവനും ആയിരിക്കും. ഇതു ശുഭന്മാരെക്കൊണ്ടുള്ള ഫലമാണ്. വാസിയോഗത്തിന്നു പറഞ്ഞതുപോലെതന്നെ, അശുഭന്മാരാണ് യോഗകർത്താക്കന്മാരെങ്കിൽ അശുഭഫലവും, ശുഭാശുഭമിശ്രമാണെങ്കിൽ യോഗഫലവും, മിശ്രമായിരിക്കുമെന്നും അറിയേണ്ടതാകുന്നു.

25

ഉഭയചരിയോഗത്തിന്റെ ഫലം പറയുന്നു.

മുഖരോ ജ്ഞാനീ ബലവാൻ
സുബന്ധുനാഥോ നരേന്ദ്രദയിതഃ സ്യാത്;
നിത്യോത്സാഹീ വാഗ്മീ
യോഗേ ജാതഃ 'ശുഭോപചര്യ്യായാം'.

ശുഭന്മാരെക്കൊണ്ടുള്ള ഉഭയചരീയോഗമാണെങ്കിൽ അഗ്രഗണ്യത, ജ്ഞാനം, ബലം, നല്ല ബന്ധുക്കളുടെ നേതൃത്വം, രാജപ്രീതി, ഉത്സാഹം, വാഗ്വൈഭവം എന്നീ ഗുണങ്ങളെല്ലാം ഉണ്ടായിരിയ്ക്കും. മുൻപറഞ്ഞപ്രകാരംതന്നെ ഇവിടേയും യോഗകർത്താക്കന്മാർ അശുഭന്മാരോ ശുഭാശുഭമിശ്രന്മാരോ ആണെങ്കിൽ ഫലവും അശുഭവും മിശ്രവുമാണെന്നു് അറിയണം.

26

സുശുഭാ, അശുഭാ, കർത്തരി എന്നിങ്ങനെ മൂന്നു് യോഗമാണു് ഇനി പറയുന്നതു്.

ലഗ്നാദ് ദ്വിതീയസംസ്ഥൈ-
രർക്കേന്ദുവിവർജ്ജിതൈർഗ്രഹൈഃ 'സുശുഭാ';
'അശുഭാഖ്യോ' വ്യയസംസ്ഥൈ,-
രുഭയസ്ഥൈഃ 'കർത്തരീ' സമാഖ്യാതാ.

സൂര്യ്യചന്ദ്രന്മാർ ഒഴിച്ചു് മറെറതെങ്കിലും ഗ്രഹം ലഗ്നത്തിൽനിന്നു് രണ്ടിൽ നില്ക്കുന്ന എങ്കിൽ സുശുഭാ എന്നും, പന്ത്രണ്ടിലുണ്ടെങ്കിൽ അശുഭാ എന്നും, രണ്ടിലും പന്ത്രണ്ടിലും ഉണ്ടെങ്കിൽ കർത്തരീ എന്നും മൂന്നു യോഗങ്ങളാകുന്നു.

27

ഇനി സുശുഭായോഗത്തിന്റെ ഫലമാണു് പറയുന്നതു്.

'സുശുഭാ'യോഗേ ജാതോ
ധനവാൻ വനിതാദൃതോ നിയമശീലഃ;
നിത്യോദ്യുക്തശ്ചപലഃ
സുവചാ ഭോഗാന്വിതഃ പുരാദ്ധ്യക്ഷഃ.

സുശുഭാ എന്ന യോഗത്തിൽ ജനിച്ചവൻ ധനവാനും, സ്ത്രീകൾക്കു് വളരെ പ്രിയനും, തന്നെത്തനിയ്ക്കു് സ്വാധീന

മുള്ളവനും, അത്യുത്സാഹിയും, ചപലനും, ഭംഗിയായി സംസാരിക്കുന്നവനും, സുഖശീലനും, പട്ടണത്തിന്റെ അധിപനുമായിരിക്കും.

28

അശുഭായോഗത്തിന്റെ ഫലം പറയുന്നു.

'അശുഭാ'യോഗേ ജാതോ
മായാവീ വാക്ചരോഽതിസന്താപീ;
ക്ഷീണായുരല്പബുദ്ധി-
ശ്ചലസ്വഭാവോഽതിവിപുലാംഗഃ.

'അശുഭാ' എന്ന യോഗത്തിൽ ജനിച്ചവൻ വലിയ തിരുമാലിക്കാരനും ('മായാവി') ശഠതയോടുകൂടി സംസാരിക്കുന്നവനും, അതിദുഃഖിയും, ആയുസ്സും ബുദ്ധിയും കുറഞ്ഞവനും, സ്ഥിരത ഇല്ലാത്ത സ്വഭാവത്തോടുകൂടിയവനും വളരെ സ്ഥൂലിച്ച ശരീരത്തോടുകൂടിയവനും ആയിരിക്കും.

29

ഇനി കർത്തരിയോഗത്തിന്റെ ഫലം പറയുന്നു

'കർത്തരീ'യോഗേ ജാതോ
ബലവാൻ സ്വകുലാധിപോ മഹോത്സാഹീ;
'കർത്തരി'യോഗേ പാപൈഃ
പരദേശഗതോ വിഷാഗ്നിശസ്ത്രഹതഃ.

ബലം, തന്റെ കുലത്തിന്റെ ആധിപത്യം, അത്യുത്സാഹം എന്നീ ഗുണങ്ങളെല്ലാം 'കർത്തരി'യോഗത്തിൽ ജനിച്ചവന്നു് ഉണ്ടാകുന്ന ഫലങ്ങളാകുന്നു. എന്നാൽ പാപന്മാരെക്കൊണ്ടാണു് യോഗമെങ്കിൽ നേരെ മറിച്ചു് നാടുവിട്ടുപോയി വിഷം തീയു് വാളു് കുന്തം മുതലായ ആയുധങ്ങൾ ഇതുകളെക്കൊണ്ടു് മരിക്കുകയും ചെയ്യും. ശുഭാശുഭമിശ്രമാണെങ്കിൽ ഫലവും അങ്ങനെത്തന്നെയാകുന്നു.

30

ഇനി 'ലഗ്നാധിയോഗം' എന്ന യോഗത്തേയും അതിൽ പാപന്മാരുണ്ടായാലത്തെ ഫലത്തേയും പറയുന്നു.

ഷഷ്ഠസപ്താഷ്ടമസംസ്ഥൈർ-
ല്ലഗ്നാത് സൌമ്യൈരപാപദൃഷ്ടയുതൈഃ,
'ലഗ്നാധിയോഗ'മേതത്,
പാപൈഃ സുഖവൎജ്ജിതോ ഭവതി.

ലഗ്നത്തിൽ നിന്നു് ആറു്, ഏഴു്, എട്ടു് ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടികളില്ലാത്ത ശുഭഗ്രഹങ്ങളുണ്ടെങ്കിൽ, അതിന്നാണു് ലഗ്നാധിയോഗം എന്നു പറയുന്നതു്. ഈ ഭാവങ്ങളിൽ പാപന്മാരാണെങ്കിൽ, സുഖമില്ലാത്തവനുമായിരിക്കും.



31

ഇനി ശുഭന്മാരേക്കൊണ്ടുള്ള 'ലഗ്നാധിയോഗ'ഫലം പറയുന്നു.

ലഗ്നാധിയോഗജാതോ മന്ത്രീ പൃതനാപതിൎദ്ധരാസ്വാമീ;
ബഹുദാരവാൻ വിനീതോ, ദീൎഘായുൎദ്ധൎമ്മവാനശത്രുഗണഃ.

ശുഭന്മാരേക്കൊണ്ടുള്ള ലഗ്നാധിയോഗത്തിൽ ജനിച്ചവൻ, മന്ത്രിസ്ഥാനം സേനാധിപത്യം രാജാധിപത്യം ഈ അവസ്ഥകൾ ഉള്ളവനും, വളരെ ഭാൎയ്യമാരുള്ളവനും, വിനയശീലനും, ശത്രുക്കളില്ലാത്തവനും, ധൎമ്മിഷ്ഠനും ആയി വളരെക്കാലം ജീവിച്ചിരിക്കുന്നതാകുന്നു. യോഗകൎത്താക്കന്മാർ ശുഭാശുഭമിശ്രന്മാരായാൽ, ഫലവും മിശ്രമായിരിക്കുന്നതാണു്.

32

'പൎവ്വതം' എന്ന യോഗമാണു് ഇനി പറയുന്നതു്.

ഉദയാസ്തകൎമ്മഹിബുകേ
ഗ്രഹയുക്തേ, രിഃപ്ഫനൈധനേ ശുദ്ധേ;
യഃ കശ്ചിന്നവമഗതോ,
യോഗോഽയം 'പൎവ്വതോ' നാമ.

ലഗ്നകേന്ദ്രങ്ങൾ നാലിലും ഗ്രഹങ്ങൾ ഉണ്ടാവുകയും, എട്ടിലും പന്ത്രണ്ടിലും ഒരു ഗ്രഹവും ഇല്ലാതിരിക്കുകയും, ഏതെങ്കിലും ഒരു ഗ്രഹം ഒമ്പതാമേടത്തു് നില്ക്കുകയും ചെയ്താൽ 'പർവ്വത'മെന്ന യോഗമാകുന്നു.

33

പർവ്വതയോഗത്തിൻെറ ഫലം പറയുന്നു.

'പർവ്വതയോഗേ' ജാതോ
ഭൂപാലോ ധർമ്മവാൻ വിനീതശ്ച;
ഗ്രാമപുരനഗരകർത്താ
ലോകേ ശ്രുതവാൻ യുഗാന്തകീർത്തിഃ സ്യാത്.

പർവ്വതയോഗത്തിൽ ജനിച്ചവൻ, വിനയവാനും ധർമ്മിഷ്ഠനുമായ രാജാവായിത്തീന്നു്, ഗ്രാമം * പുരം, നഗരം ** ഇതുകളെ പുതുതായി നിർമ്മിച്ചു്, ലോകപ്രസിദ്ധനും, യുഗാവസാനംവരെ നിലനില്ക്കത്തക്ക യശസ്വിയുമായിരിക്കും.

---

* ഗ്രാമംപോലെ, ജനങ്ങൾ തിങ്ങിത്താമസിക്കുന്ന പ്രദേശത്തെയാണു് പുരം എന്നു പറയുന്നതു്. പക്ഷെ, ഗ്രാമം ആകുവാൻ കച്ചവടക്കാരും, രാജധാനിയും ഉണ്ടാവണമെന്നില്ല; അതുകളുംകൂടി ഉണ്ടെങ്കിൽമാത്രമേ പുരം ആവുകയുള്ളൂ. അതാണു് ഗ്രാമവും പുരവും തമ്മിലുള്ള വ്യത്യാസം.

"പുരമിതി നരവരഭവന-
പ്രധാനമാഹർവ്വണികജനാദിയുതം"

എന്നു വചനവും കണ്ടിട്ടുണ്ടു്.

** ബ്രാഹ്മണഗൃഹങ്ങൾ മാത്രമേ ഉള്ളുവെങ്കിലും പുരമാവാതിരിക്കയില്ല. നഗരം എന്നു പറയണമെങ്കിൽ, കച്ചവടക്കാരും രാജധാനിയുമുണ്ടാകുന്നതിന്നു പുറമെ, നാനാജാതിക്കാരും കൂടി താമസിക്കുന്ന പ്രദേശമായിരിക്കണം.

"നഗരം രാജവരാലയ-
സകലജനാഗാരമണ്ഡിതം വിദിതം"—

എന്നും വചനം കണ്ടിട്ടുണ്ടു്.

34

ഇനി, നാലാമദ്ധ്യായത്തിലെ ഒടുവിലത്തെ ശ്ലോകം കൊണ്ടു് പറഞ്ഞിട്ടുള്ള 'കേസരി' എന്ന യോഗത്തിൻെറ ഫലമാണു്, വിസ്തരിച്ചു് പറയുന്നതു്.

'കേസരി'യോഗേ ജാതോ
ധനവാൻ സ്വകുലാധിപോ മഹാപ്രാജ്ഞഃ;
ഗ്രാമപുരനഗരകർത്താ
സഹസ്രമാസേ ച ജീവിതം വിദ്യാദ്.

'കേസരി' എന്ന യോഗത്തിൽ ജനിച്ചവൻ, ധനവാനും, തൻെറ കുലത്തിൻെറ അധിപനും, അതിബുദ്ധിമാനുമായി, ഗ്രാമപുരനഗരങ്ങളെ ഉണ്ടാക്കി 1000 മാസം (83 കൊല്ലവും 4 മാസവും) ജീവിച്ചിരിയ്ക്കും.

35

ഇനി ഏഴുവിധത്തിലുള്ള 'സാംഖ്യ'യോഗങ്ങളാണു് പറയുന്നതു്.

'സാംഖ്യാ' യോഗാഃ സപ്തസപ്തർക്ഷസംസ്ഥൈ-
രേകാപായാ 'വല്ലകീ, 'ദാമനീ,' ച;
പാശഃ, 'കേദാര,' ശ്ച 'ശൂലോ,' 'യുഗം' ച
'ഗോളം,' ചാന്യേ പൂർവ്വമുക്താൻ വിഹായ.

ഏഴുഗ്രഹങ്ങളും വേറേ വേറെ ഏഴു്രാശിയിൽനിന്നാൽ 'വല്ലകി' എന്നും, ആറു രാശിയിൽ നിന്നാൽ 'ദാമം' എന്നും, അഞ്ചു രാശിയിൽ നിന്നാൽ 'പാശം' എന്നും, നാലു് രാശിയിൽ നിന്നാൽ 'കേദാരം' എന്നും, മൂന്നിൽ നിന്നാൽ 'ശൂലം' എന്നും. രണ്ടു രാശിയിൽ നിന്നാൽ 'യുഗം' എന്നും, ഏഴു ഗ്രഹങ്ങളും ഒരു രാശിയിൽതന്നെ നിന്നാൽ 'ഗോളം' എന്നും, ഏഴു് യോഗങ്ങളാകുന്നു. ഈ ഏഴു് യോഗങ്ങൾക്കും കൂടി, പൊതുവെ 'സാംഖ്യയോഗങ്ങൾ' എന്ന പേരുമുണ്ടു്. 'ആകൃതി' തുടങ്ങി മററു യാതൊരു 'നാഭസ'യോഗവും ഇല്ലാ

ത്ത വിഷയത്തിൽ മാത്രമെ ഈ 'സാംഖ്യയോഗ'ങ്ങളെ സ്വീകരിയ്ക്കാൻ പാടുള്ളൂ എന്നു് ചില ആചാര്യന്മാക്കു് അഭിപ്രായമുണ്ടു്.

36

ഇനി മൂന്നു ശ്ലോകങ്ങളെക്കൊണ്ടു് മേല്പറഞ്ഞ ഏഴു യോഗങ്ങളുടേയും ഫലമാണു് പറയുന്നതു്. അടുത്ത ശ്ലോകംകൊണ്ടു് അവയിൽ 'വല്ലകി'യുടെ ഫലം പറയുന്നു.

'വീണാ'ഽയോഗേ ജാതോ
വിദ്വാൻ വിവിധാത്ഥഭോഗസമ്പന്നഃ;
സ്വകുലശ്രേഷ്ഠോ മതിമാൻ
നിപുണോ ഗീതപ്രിയോ മഹോത്സാഹീ.

വിദ്വത്വം, പലവിധമായ സമ്പത്തു്, സുഖാനുഭവം, സ്വകുലത്തിന്റെ ആധിപത്യം, അതിയായ ബുദ്ധി, സകലകാര്യങ്ങളിലും നൈപുണ്യം, സംഗീതത്തിൽ താല്പര്യം, അതിയായ ഉത്സാഹം ഇതുകളെല്ലാം 'വല്ലകി' (വീണ) എന്ന യോഗത്തിൽ ജനിച്ചവക്കു് ഉണ്ടാകുന്ന ഗുണങ്ങളാകുന്നു.

37

ഇനിയത്തെ ശ്ലോകംകൊണ്ടു് 'ദാമം' 'പാശം' 'കേദാരം' 'ശൂലം' എന്നീ നാലു് യോഗങ്ങളുടേയും ഫലം പറയുന്നുണ്ടു്.

ദാതാഽന്യാകാര്യനിരതഃ പശുപശ്ച 'ദാമ്നി '
'പാശേ' ധനാജ്ജനസുശീലസുഭൃത്യബന്ധുഃ;
'കേദാര'ജഃ കൃഷികരഃ സുബഹൂപഭോജ്യഃ;
ശൂരഃ ക്ഷതോ വധരുചിർദ്ധനശ്ച 'ശൂലേ',

'ദാമം' എന്ന യോഗത്തിൽ ജനിച്ചവൻ, നല്ല ദാനശീലനും, പരോപകാരതല്പരനും, വളരെ പശുക്കളെ രക്ഷിയ്ക്കുന്നവനുമായിരിയ്ക്കും. 'പാശ'ത്തിൽ ജനിച്ചവന്നു് വളരെ

ധനവും, നല്ല സ്വഭാവഗുണവും, നല്ല ബന്ധുക്കളും, നല്ല ഭൃത്യന്മാരും ഉണ്ടായിരിക്കും. കൃഷി ചെയ്യുകയും, നല്ല പദാൎത്ഥങ്ങൾ വളരെ ഭക്ഷിക്കുകയും, 'കേദാര'യോഗത്തിൽ ജനിച്ചവന്റെ സ്വഭാവമാണ്. ഹിംസാപ്രിയത്വം, ദാരിദ്ര്യം എന്നീ ദുർഗ്ഗുണങ്ങളും, ശൌൎയ്യവും ഉണ്ടാവുകയും, തനിക്കുതന്നെ പല മുറിവുകൾ പററുകയും, 'ശൂലയോഗ'ത്തിന്റെ ഫലവുമാകുന്നു.

38

ഇനി ഒരു ശ്ലോകംകൊണ്ടു്, 'യുഗം' 'ഗോളകം' എന്നീ യോഗ'ങ്ങളുടെ ഫലവും, ഈ ഏഴ 'സാംഖ്യ' യോഗങ്ങളുടേയും ശക്തിയും ആണു് പറയുന്നതു്.

ധനവിരഹിതഃ പാഷണ്ഡീ സ്യാദ്യുഗേ തഥ; ഗോളകേ
മലിനവിധനോ ജ്ഞാനാപേതഃ കുശില്പ്യലസോഽടനഃ;
ഇതി നിഗദിതാ യോഗാഃ സാൎദ്ധം ഫലൈരിഹ നാഭസാഃ,
നിയതഫലദാശ്ചിന്ത്യാ ഹ്യേതേ സമസ്തദശാസ്വപി.

'യുഗം' എന്ന യോഗത്തിൽ ജനിച്ചാൽ ദരിദ്രനും, വേദത്തെ നിന്ദിക്കുന്നവനുമായിരിക്കും. 'ഗോളക'യോഗത്തിൽ ജനിച്ചാൽ മലിനനും, ദരിദ്രനും, മൂഢനും, മോശമായ കരകൌശലക്കാരനും, മടിയനും, ദേശസഞ്ചാരിയും ആയിരിക്കും. ഇങ്ങനേയാണു് 'നാഭസ'യോഗങ്ങളുടെ ഫലം. ഈ യോഗങ്ങൾ എല്ലാ ദശകളിലും ഫലം കൊടുക്കുന്നവയുമാകുന്നു. അതുകൊണ്ടു്, ഏതു ഗ്രഹങ്ങളുടെ ദശാകാലങ്ങളിലും, ഇതുകളെക്കൂടി ആലോചിച്ചിട്ടുവേണം ഫലം പറയുവാൻ.

39

ഇനി രണ്ടു ശ്ലോകംകൊണ്ടു്, മൂന്നു വിധത്തിലുള്ള 'കേന്ദ്രയോഗ'ങ്ങളാണു് പറയുന്നതു്.

ലഗ്നകേന്ദ്രസ്ഥിതൈഃ സൎവ്വൈൎയ്യോഗോ 'മംഗളകാരകഃ',
മദ്ധ്യകേന്ദ്രസ്ഥിതൈഃ സൎവ്വൈ'ൎമ്മദ്ധ്യയോഗ' ഉദാഹൃതഃ

സകലഗ്രഹങ്ങളും ലഗ്നത്തിന്റെ കേന്ദ്രത്തിൽ നില്ക്കുന്നുവെങ്കിൽ 'മംഗളകാരകൻ' എന്നും, പണപരത്തിൽ നില്ക്കുന്നുവെങ്കിൽ 'മദ്ധ്യയോഗം' എന്നും പറയുന്ന രണ്ടു് യോഗങ്ങളാകുന്നു.

40

ആപോക്ലിമഗതൈഃ സർവ്വൈഃ 'ക്ലീബയോഗ' സമാഹ്വയഃ
കേന്ദ്രയോഗാ ഇമേ ഖ്യാതാ, യവനൈരപ്യുദാഹൃതാഃ.

എല്ലാ ഗ്രഹങ്ങളും ആപോക്ലിമത്തിലാണു് നില്ക്കുന്നതെങ്കിൽ, അതിന്നു 'ക്ലീബയോഗം' എന്നു പേരാകുന്നു. ഈ യോഗങ്ങളെ 'യവനാ'ചാര്യനും കൂടി സമ്മതിച്ചിട്ടുള്ളതാണു്.

41

ഇനി ഓരോ ശ്ലോകംകൊണ്ടാണു് ഈ മൂന്നു് യോഗങ്ങളുടേയും ഫലം പറയുന്നതു്.

'മംഗളാഖ്യേ' നരോ ജാതോ നിത്യം കല്യാണകാരകഃ;
വാഗ്മീ പ്രഭാവീ ധീമാംശ്ച ദീർഘായുശ്ചൈവ വിന്ദതി.

മംഗളയോഗത്തിൽ ജനിച്ചവൻ വളരെ സത്കർമ്മംചെയ്യുന്നവനും, വാചാലനും, പ്രഭാവം (ദണ്ഡശക്തിയും പ്രഭുശക്തിയും കാരണം അന്യന്മാൎക്കു് അധൃഷ്യത്വം) ഉള്ളവനും, ബുദ്ധിമാനുമായി വളരെക്കാലം ജീവിച്ചിരിയ്ക്കുന്നതാണു്.

42

മദ്ധ്യേ ജാതഃ പ്രവാസീ ച ബന്ധുക്ലേശഭയാവഹഃ;
അസ്ഥിരാർത്ഥോഽല്പപുത്രശ്ച ദുർമ്മൃത്യുമരണോ ഭവേത്.

മദ്ധ്യയോഗത്തിൽ ജനിച്ചവൻ ദേശസഞ്ചാരശീലനും, ബന്ധുക്കൾക്കു് ദുഃഖവും ഭയവും ഉണ്ടാക്കുന്നവനും, ദരിദ്രനും, സന്താനം കുറഞ്ഞവനുമായി ജീവിച്ചു് ഒടുവിൽ അപമൃത്യുവായി മരിയ്ക്കുകയും ചെയ്യും.

43

ക്ലീബേ ദുഃഖീ പ്രവാസീ ച നീചസ്ത്രീം ലഭതേ പ്രിയാം;
അല്പായുരല്പബുദ്ധിശ്ച പ്രായോ ദേശാന്തരസ്ഥിതഃ.

ദുഃഖം, ദേശസഞ്ചാരം, നീചസ്ത്രീവിവാഹം, അല്പായുസ്സ്, മൂഢത്വം, അധികകാലവും വിദേശവാസം ഇതെല്ലാമാണ് 'ക്ലീബയോഗ'ത്തിൽ ജനിച്ചവന്റെ ഫലങ്ങൾ.

44

'കാഹളം' എന്ന യോഗത്തിന്റെ ലക്ഷണമാണ് ഇനി പറയുന്നതു്.

ബന്ധുകർമ്മഗൃഹാധീശാവന്യോന്യം കേന്ദ്രമാശ്രിതൌ;
ലഗ്നാധീശേ ബലവതി, യോഗഃ 'കാഹള' സംജ്ഞിതഃ.

പത്താംഭാവാധിപനും നാലാംഭാവാധിപനും പരസ്പരം കേന്ദ്രത്തിൽ നില്ക്കുകയും, ലഗ്നാധിപന്ന് ബലം ഉണ്ടാവുകയും ചെയ്താൽ, 'കാഹളം' എന്ന യോഗമാകുന്നു.

45

ഈ കാഹളയോഗത്തിന്റെ ഫലം പറയുന്നു.

വിദ്യാവിനയസമ്പന്നോ രൂപവാൻ വിജിതേന്ദ്രിയഃ;
ആജ്ഞാപരോ മഹാഭോഗീ യോഗേ സ്യാത് കാഹളേ നരഃ.

കാഹളയോഗത്തിൽ ജനിച്ചവൻ വിദ്യ, വിനയം, സൌന്ദര്യം, ഇന്ദ്രിയജയം, ആധിപത്യം എന്നീ ഗുണങ്ങളെല്ലാം ഉള്ളവനായി, സകലസുഖങ്ങളും അനുഭവിക്കുന്നതാണ്.

46

കർമ്മാധിപേ സോച്ചഗതേ രാജമന്ത്രീ ഭവേന്നരഃ
സ്വക്ഷേത്രേ മിത്രഭേ വാ/പി പ്രതാപബഹുളോ ഭവേത്.

പത്താംഭാവാധിപൻ ഉച്ചത്തിൽ നില്ക്കുമ്പോൾ ജനിച്ചാൽ, രാജമന്ത്രിയായിത്തീരും. അതു സ്വക്ഷേത്രത്തിലോ

ബന്ധുക്ഷേത്രത്തിലോ നില്ക്കുമ്പോഴാണ് ജനിച്ചതെങ്കിൽ, വലിയ പ്രതാപിയായിത്തീരുകയും ചെയ്യും.

47

ശശിമംഗലസംയോഗോ യസ്യ ജന്മനി വിദ്യതേ;
വിമുഞ്ചതി ന തം ലക്ഷ്മീർല്ലജ്ജാ കുലവധൂമിവ.

ജനനസമയത്ത് ചന്ദ്രനും കുജനും ഒരേ രാശിയിലാണ് നില്ക്കുന്നതെങ്കിൽ, കുലസ്ത്രീകൾ ലജ്ജയെ എന്നപോലെ ലക്ഷ്മി (സമ്പത്ത്) അയാളെ ഒരിക്കലും വിട്ടുപിരിയുകയില്ല. അയാൾ മരിക്കുന്നതുവരെ വലിയ ധനവാനായിരിക്കും.

48

ഇനി 48 മുതൽ 62 കൂടിയ 15 ശ്ലോകങ്ങളെക്കൊണ്ടും, രാജയോഗങ്ങളാണ് പറയുന്നത്.

വർഗ്ഗോത്തമഗതേ ചന്ദ്രേ, ലഗ്നേ വാ ചതുരാദിഭിഃ;
ഗ്രഹൈർന്നിരീക്ഷിതേ, തസ്മിൻ ജാതോ നരപതിർഭവേത്.

ചന്ദ്രനോ ലഗ്നമോ ഒന്ന വർഗ്ഗോത്തമനവാംശകത്തിൽ നില്ക്കുകയും, അതിന്ന് മൂന്നിലധികം ഗ്രഹങ്ങളുടെ ദൃഷ്ടി ഉണ്ടാവുകയും ചെയ്യുമ്പോൾ ജനിച്ചവൻ, രാജാവായിത്തീരുന്നതാണ്.

49

അശ്വിന്യാം ലഗ്നഗഃ ശുക്രഃ സർവ്വഗ്രഹനിരീക്ഷിതഃ;
കരോതി പൃഥിവീപാലം നിർജ്ജിതാരാതിമണ്ഡലം.

എല്ലാ ഗ്രഹങ്ങളുടേയും ദൃഷ്ടിയോടുകൂടിയ ശുക്രൻ അശ്വതിനക്ഷത്രത്തിൽ നില്ക്കുമ്പോൾ, മേടം രാശി ലഗ്നമായി ജനിക്കുന്നവൻ, ശത്രുക്കളെയെല്ലാം ജയിച്ച രാജാവായിത്തീരും.

50

ശത്രുനീചഗൃഹം ത്യക്ത്വാ കുടുംബസ്ഥഃ സഭാർഗ്ഗവഃ;
ലഗ്നേശ്വരോ ബലീ യത്ര, സ നരഃ പൃഥിവീപതിഃ.

ബലവാനായിരിയ്ക്കുന്ന ലഗ്നാധിപൻ, ശുക്രനോടുകൂടി രണ്ടാംഭാവത്തിൽ നില്ക്കുക; ആ രണ്ടാംഭാവം, ലഗ്നാധിപന്റെ ശത്രുക്ഷേത്രമോ നീചരാശിയോ ആയിരിയ്ക്കുകയും അരുത്. അതും രാജയോഗമാണ്.

51

നീചാംശകാൻപരിത്യജ്യ ത്ര്യാദിഃക്ഷേത്രോച്ചസംസ്ഥിതഃ
തേഷാമേകോ വിലഗ്നസ്ഥഃ കരോതി പൃഥിവീപതിം.

മൂന്നിൽ കുറയാതെ ഗ്രഹങ്ങൾ സ്വക്ഷേത്രത്തിലോ ഉച്ചത്തിലോ നില്ക്കുക; എന്നാൽ അതു നീചനവാംശകത്തിലാകയുമരുത്; ആ മൂന്നു ഗ്രഹങ്ങളിൽ ഒന്നു നില്ക്കുന്നതു് ലഗ്നത്തിൽ ആയിരിയ്ക്കുകയും വേണം; അതു രാജയോഗമാകുന്നു.

52

ഭൌമേ സചന്ദ്രേ ലഗ്നസ്ഥേ, ധർമ്മകർമ്മഗതേഽപി വാ
ഗുരൌ, ബലാന്വിതേ സൂര്യേ ജാതോ നരപതിർഭവേത്.

കുജനും ചന്ദ്രനും ലഗ്നത്തിൽ നില്ക്കുക, വ്യാഴം ഒമ്പതിലോ പത്തിലോ നില്ക്കുക; സൂര്യൻ ബലവാനായിരിയ്ക്കുകയും ചെയ്യുക; ഇതും രാജയോഗമാകുന്നു.

53

പത്യുർദ്ദിവൌകസാം മന്ത്രീ ബുധം പശ്യേദ്യദാ, തദാ
ശിരസാ ശാസനം തസ്യ ധാരയന്തി നരേശ്വരാഃ.

ജനനസമയത്തു് ബുധനു് വ്യാഴത്തിന്റെ (ദിവൌകസാംപത്യുഃ മന്ത്രീ=ദേവപതിയുടെ മന്ത്രി=ഗുരു) ദൃഷ്ടി ഉണ്ടെങ്കിൽ, അവൻ ചക്രവർത്തിയായിത്തീരുന്നതാകുന്നു.

54

സിംഹേ സൂര്യോദയേ ലഗ്നേ ശുക്രാംശകവിവർജ്ജിതേ
കന്യാം ഗതേ ബുധേ, ജാതോ നീചോഽപി പൃഥിവീപതിഃ.

ചിങ്ങമാസത്തിൽ സൂര്യോദയസമയത്തു് ജനിയ്ക്കുക, ഈ ലഗ്നത്തിന്റെ നവാംശകം ഇടവത്തിലും തുലാത്തിലും വരാതിരിയ്ക്കുക; ബുധൻ കന്നിരാശിയിൽ നിൽക്കുകയും ചെയ്ക; ഈ സമയത്തു് നീചകുലത്തിൽ ജനിച്ചാൽക്കൂടി രാജാവായിത്തീരുന്നതാണു്.

55

ലഗ്നാത്മജാസ്പദസ്ഥൌ ച കുജമന്ദൌ യദാ, തദാ
സമ്പൂർണ്ണചന്ദ്രേ ഭാഗ്യസ്ഥേ ജാതോ രാജാ ഭവിഷ്യതി.

കുജനും ശനിയും, ലഗ്നം, 5, 10 ഈ മൂന്നു ഭാവങ്ങളിലൊന്നിൽ നിൽക്കുക; സമ്പൂർണ്ണനായ ചന്ദ്രൻ ലഗ്നാൽ ഒമ്പതിലും നിൽക്കുക; ഈ യോഗവും രാജയോഗമാകുന്നു.

56

മീനേ മീനാംശകേ ലഗ്നേ ശുക്രേ ജാതോ നൃപോ ഭവേത്.

മീനം രാശിയിൽ മീനനവാംശകം ലഗ്നമായി ജനിയ്ക്കുക, ഈ ലഗ്നത്തിൽ ശുക്രൻ നിൽക്കുകയും ചെയ്യുക; ഇതും രാജയോഗമാണു്.

57

ഇനി പുഷ്കലം എന്ന ഒരു രാജയോഗം പറയുന്നു.

അതിമിത്രഗൃഹേ കേന്ദ്രേ
ഭാഗ്യാധിപതിർവ്വിലഗ്നപതിയുക്തഃ;
പശ്യതി ബലപരിപൂർണ്ണോ
ലഗ്നം, സ്യാത് 'പുഷ്കലോ' യോഗഃ.

പൂർണ്ണബലവാനായിരിയ്ക്കുന്ന ഒമ്പതാം ഭാവാധിപൻ ലഗ്നാധിപനോടുകൂടി തന്റെ അതിബന്ധുക്ഷേത്രത്തിൽ നിൽക്കുക. ആ രാശി കേന്ദ്രമായിരിയ്ക്കുക, ഈ ഒമ്പതാം ഭാവാധിപന്റെ ദൃഷ്ടി ലഗ്നത്തിലേയ്ക്കു് ഉണ്ടായിരിയ്ക്കുയും ചെയ്യുക, എന്നാൽ പുഷ്കലം എന്ന യോഗമാകുന്നു.

58

ഇനി ഈ പുഷ്കലയോഗത്തിൻെറ ഫലം പറയുന്നു,

'പുഷ്കല'യോഗേ ജാതാ ജായന്തേ ഭൂമിപാലകാ നിത്യം;
ക്ഷിതിപതിവംശേ ജാതാ മകുടച്ഛത്രാന്വിതാ ഭൂപാഃ.

പുഷ്കലയോഗത്തിൽ ജനിച്ചവർ തീച്ചയായും രാജാവായിത്തീരും, രാജവംശത്തിലാണു് ജനിച്ചതെങ്കിൽ, ചക്രവത്തിയായിത്തീരുകയും ചെയ്യും.

59

ലഗ്നാധിപതിഃ സ്വോച്ചേ
പശ്യൻ മൃഗലാഞ്ഛനം നൃപം കുരുതേ
ബഹുഗജതുരഗബലൌഘൈഃ
ക്ഷപിതവിപക്ഷം മഹാവിഭവം.

ലഗ്നാധിപൻ തൻെറ ഉച്ചത്തിൽനിന്നു് ചന്ദ്രനെ നോക്കിക്കൊണ്ടു് നില്ക്കുമ്പോഴാം ജനിച്ചവൻ, രാജാവായിത്തീരും. അയാഠം സൈന്യങ്ങളെക്കൊണ്ടു് ശത്രുക്കളെയെല്ലാം ജയിച്ചു് വലിയ വിഭവത്തോടുകൂടി രാജ്യം വാഴുകയും ചെയ്യും.

60

ലഗ്നം വിഹായ കേന്ദ്രേ
സകലകലാപൂരിതോ നിശാനാഥഃ;
ഭാർഗ്ഗവദേവഗുരുഭ്യാം
ദൃഷ്ടോ, രാജാ ഭവേന്നിയതം.

കേന്ദ്രത്തിൽ ലഗ്നം ഒഴിച്ചു് മറേറതെങ്കിലും ഒരു രാശിയിൽ ചന്ദ്രൻ നില്ക്കുക, ഈ ചന്ദ്രന്നു് വ്യാഴത്തിൻേറയും ശുക്രൻേറയും ദൃഷ്ടി ഉണ്ടായിരിക്കുക, ജനിച്ച തിഥി വെളുത്ത വാവായിരിക്കുകയും ചെയ്ക; ഇതും രാജയോഗമാകുന്നു.

61

വിദധാതി സാവ്വഭൌമം

ലഗ്നാധിപതിഃ സ്വതുംഗഗഃ കേന്ദ്രേ;

മുക്താരിനീചഭാഗം

നാന്യഗ്രഹസംയുതോ ഭവേന്നിയതം.

ലഗ്നാധിപൻ തൻെറ ഉച്ചത്തിൽ നില്ക്കുകയും, ആ ഉച്ചരാശി ലഗ്നകേന്ദ്രമായി വരികയും ചെയ്താൽതന്നെ രാജാവായിത്തീരും. അതുതന്നെ ശത്രുനവാംശകത്തിലോ നീചനവാംശകത്തിലോ അല്ലാതിരിയ്ക്കയും, മററു യാതൊരു ഗ്രഹത്തിൻെറയും യോഗം ഇല്ലാതിരിയ്ക്കയും ചെയ്താൽ, തീച്ചയായും രാജാവായിത്തീരുന്നതുമാണ്.

62

ദ്വ്യേകോവാപ്യുച്ചഗതോ,

ലഗ്നേ സ്വർക്ഷേ നിശാകരേ ബലിനി;

ഭൂപതിവംശേ ജാതം

രാജാനം ലോകപൂജിതം ജനയേത്.

ഒന്നോ രണ്ടോ ഗ്രഹങ്ങൾ ഉച്ചത്തിൽ നില്ക്കുക, അതിൽ ഒന്ന് ലഗ്നത്തിൽ ആവുക, കക്കടകത്തിൽ ബലവാനായ ചന്ദ്രൻ നില്ക്കുകയും ചെയ്ക; ഇതും രാജയോഗമാകുന്നു. എന്നാൽ, ഈ സമയത്ത് രാജവംശത്തിലാണ് ജനിച്ചതെങ്കിൽ, ലോകൈകമാന്യനായിത്തീരുകയും ചെയ്യും.

63

ഇനിയത്തെ ശ്ലോകംകൊണ്ട് 'ചാമര'മെന്ന യോഗലക്ഷണം പറയുന്നു.

പൂവ്വപക്ഷേ ദിവാ ജന്മ, ലഗ്നേശേ സ്വോച്ചഭം ഗതേ;

ധനകേന്ദ്രഗതേ ജീവേ യോഗ 'ശ്ചാമര'സംജ്ഞിതഃ.

ലഗ്നാധിപൻ ഉച്ചത്തിൽ നില്ക്കുകയും, വ്യാഴം രണ്ടി ലോ കേന്ദ്രത്തിലോ നില്ക്കുകയും ചെയ്യുമ്പോഠം, വെളുത്ത പക്ഷത്തിൽ പകൽ ജനിച്ചാൽ, 'ചാമരം' എന്ന യോഗമാകുന്നു.

64

ഈ ചാമരയോഗത്തിൻെറ ഫലം പറയുന്നു.

യോഗേസ്മിംശ്ചാമരേ ജാതോ ദീഘ്ഘായുദ്ധർമ്മവാൻ സുഖീ;
ബഹ്വുദേശാധിനാഥഃ സ്യാദ്ധർമ്മിഷ്ഠോ വേദപാരഗഃ.

വളരെ ദേശങ്ങളുടെ ആധിപത്യം, സുഖം, ദീർഘായുസ്സ്, ധമ്മബുദ്ധി, വേദാത്ഥനൈപുണ്യം ഇതെല്ലാമാണ് ചാമരയോഗത്തിൽ ജനിച്ചവക്ക് ഉണ്ടാകുന്ന ഫലങ്ങളാം.

65

ഇനി ശംഖം എന്നൊരു യോഗം പറയുന്നു.

കേന്ദ്രത്രികോണഗാഃ സർവ്വേ
തിഷ്ഠന്തി യദി ഖേചരാഃ;
യഃകശ്ചിത് സ്വോച്ചരാശിസ്ഥോ,
യോഗഃ സ്യാ'ച്ഛംഖ' ഈരിതഃ.

കേന്ദ്രത്തിലും ത്രികോണത്തിലുമല്ലാതെ യാതൊരു ഗ്രഹവും ഉണ്ടാവരുതു്, അതിൽത്തന്നെ, ഏതെങ്കിലും ഒരു ഗ്രഹം നില്ക്കുന്നതു്, തൻെറ ഉച്ചത്തിൽ ആയിരിക്കുകയും വേണം, ഈ യോഗത്തിന്നു് ശംഖം എന്നു പേരാകുന്നു.

66

ഇനി ശംഖയോഗത്തിൻെറ ഫലം പറയുന്നു.

'ശംഖ'യോഗോത്ഭവോ മർത്ത്യോ
രാജാ വാ തത്സമോഽപി വാ;
ദേവതാവൽ ഭോഗയുക്തോ,
ദാനേ നൃപസമോ ഭവേത്.

ശംഖയോഗത്തിൽ ജനിച്ചാൽ, രാജാവോ തത്തുല്യനോ ആയിരിക്കും. രാജാവിനെപ്പോലെ സാധുക്കഠംക്കു്

വേണ്ടതെല്ലാം കൊടുക്കുകയും, ദേവന്മാരെപ്പോലെ സകലവിധസുഖങ്ങളും അനുഭവിയ്ക്കുകയും ചെയ്യും.

67

'ലക്ഷ്മി' എന്ന രണ്ടു യോഗം ഇനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നു.

പരമോച്ചഗതേ കേന്ദ്രേ ഭാഗ്യനാഥേ ശുഭേക്ഷിതേ;
ലാഭാധിപേ ബലാഢ്യേ ച 'ലക്ഷ്മീ'യോഗ ഇതീരിതഃ.

ഒമ്പതാംഭാവാധിപൻ തന്റെ അത്യുച്ചത്തിൽ നില്ക്കുകയും, ആ ഉച്ചരാശി ലഗ്നാൽ കേന്ദ്രമായിരിയ്ക്കുകയും, അവിടേയ്ക്കു് ശുഭദൃഷ്ടി ഉണ്ടാവുകയും ചെയ്യുക—ഇങ്ങനെയുള്ള സമയത്തു് പതിനൊന്നാംഭാവാധിപൻ ബലവാനുംകൂടി ആയാൽ, ലക്ഷ്മി എന്ന യോഗമാകുന്നു.

68

വർഗ്ഗോത്തമഗതേ ശുക്രേ, കസ്മിംശ്ചിന്നവമേ ശുഭേ;
ഉച്ചഗ്രഹേ തൃതീയസ്ഥേ, 'ലക്ഷ്മീ'യോഗ ഇതീരിതഃ.

ശുക്രൻ വർഗ്ഗോത്തമനവാംശകത്തിലും, ഏതെങ്കിലും ഒരു ശുഭഗ്രഹം ഒമ്പതിലും, ഏതെങ്കിലും ഒരു ഗ്രഹം ഉച്ചത്തിലും നില്ക്കുകയും, ആ ഉച്ചരാശി മൂന്നാംഭാവമായിരിയ്ക്കുകയും ചെയ്താലും, ലക്ഷ്മി എന്ന യോഗമാകുന്നു.

69

ഈ ലക്ഷ്മീയോഗങ്ങളുടെ ഫലമാണ് ഇനി പറയുന്നതു്.

ഗുണാഭിരാമോ ബഹുദേശനാഥോ
വിദ്യാമഹാകീർത്തിമനോഭിരാമഃ;
ദിഗന്തവിശ്രാന്തനൃപാലവന്ദ്യോ
രാജാധിരാജോ ബഹുദാരപുത്രഃ.

'ലക്ഷ്മി' എന്ന യോഗത്തിൽ ജനിച്ചവൻ, സൽഗുണങ്ങളും, വളരെ ദേശങ്ങളുടെ ആധിപത്യം, വിദ്യ, വലിയ യശസ്സ്, സൌന്ദര്യം, വളരെ ഭാര്യമാർ, സത്സന്താനങ്ങളും

എന്നീ ഗുണങ്ങളെല്ലാം തികഞ്ഞ, സർവ്വരാജാക്കന്മാരാലും വന്ദിയ്ക്കപ്പെടുന്ന ചക്രവർത്തിയായിത്തീരും.

70

ഒരു ഗ്രഹം സ്വക്ഷേത്രത്തിൽ നില്ക്കുക, രണ്ടു ഗ്രഹങ്ങൾ സ്വക്ഷേത്രത്തിൽ നില്ക്കുക, ഇങ്ങനെ ക്രമേണ ഏഴു ഗ്രഹങ്ങളും സ്വന്തം ക്ഷേത്രത്തിൽ നിന്നാലത്തേയും, അപ്രകാരം തന്നെ ഏഴു ഗ്രഹങ്ങളും അതാതിന്റെ ബന്ധുക്ഷേത്രത്തിൽ നിന്നാലത്തേയും, ഫലങ്ങളാണ് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

കുലസമകുലമുഖ്യബന്ധുപൂജ്യാ
ധനിസുഖിഭോഗിനൃപാഃ സ്വഭൈകവൃദ്ധ്യാ;
പരവിഭവസുഹൃത്സ്വബന്ധുപോഷ്യാ
ഗണപബലേശനൃപാശ്ച മിത്രഭേഷു.

ജനനസമയത്തു് ഏതെങ്കിലും ഒരു ഗ്രഹം സ്വക്ഷേത്രത്തിൽ നില്ക്കുന്നുണ്ടെങ്കിൽ, സ്വജനങ്ങളോടു് സമനായിത്തീരും. രണ്ടു ഗ്രഹങ്ങൾ ഉണ്ടെങ്കിൽ, സ്വജനങ്ങളിൽ പ്രധാനിയാവും. മൂന്നുണ്ടെങ്കിൽ, ബന്ധുക്കൾക്കു് മാന്യനായിവരും. നാലുണ്ടെങ്കിൽ ധനവാനാവും. അഞ്ചുണ്ടെങ്കിൽ സുഖിയനും, ആറുണ്ടെങ്കിൽ ഉൽകൃഷ്ടസുഖവാനും, ഏഴു ഗ്രഹങ്ങളും സ്വക്ഷേത്രത്തിൽതന്നെ നില്ക്കുന്നുണ്ടെങ്കിൽ രാജാവും ആയിത്തീരും.

അപ്രകാരംതന്നെ, ഒരു ഗ്രഹം മാത്രമേ ബന്ധുക്ഷേത്രത്തിൽ നില്ക്കുന്നുള്ളവെങ്കിൽ, അന്യന്മാരെ ആശ്രയിച്ചിട്ടായിരിയ്ക്കും ഉപജീവനം. രണ്ടു ഗ്രഹങ്ങൾ ബന്ധുക്ഷേത്രത്തിൽ നില്ക്കുന്നുവെങ്കിൽ, ബന്ധുക്കളെ ആശ്രയിച്ചു് കഴിഞ്ഞുകൂടും. മൂന്നുണ്ടെങ്കിൽ, താൻ സമ്പാദിച്ച മുതൽകൊണ്ടും, നാലുണ്ടെങ്കിൽ, ജ്യേഷ്ഠാനുജന്മാർ മുതലായവരെ ആശ്രയിച്ചും ഉപജീവിയ്ക്കും. അഞ്ചുണ്ടെങ്കിൽ, കുറെ ജനങ്ങളുടെ അധിപനായിത്തീരും. ആറുണ്ടെങ്കിൽ, സൈന്യനായ

കനും, ഏഴ ഗ്രഹങ്ങള. ബന്ധുക്ഷേത്രത്തിലാണ് നില്ക്കുന്നതെങ്കിൽ, രാജാവുമായിത്തീരുന്നതാകുന്നു.

71

ജനയതി നൃപമേകോപ്യുച്ചഗോ മിത്രദൃഷ്ടഃ
പ്രചുരധനസമേതം മിത്രയോഗാത് ച സിദ്ധം;
വിവസുവിസുഖമൂഢവ്യാധിതാ ബന്ധുതപ്താ
വധദുരിതസമേതാഃ ശത്രുനിമ്നർക്ഷഗേഷു.

ഏതെങ്കിലും ഒരു ഗ്രഹം, ബന്ധുവിൻെറ ദൃഷ്ടിയോടുകൂടിയോ ബന്ധുവിനോടുകൂടിയോ ഉച്ചത്തിൽ നില്ക്കുമ്പോഴം ജനിച്ചവൻ, ശാസ്ത്രങ്ങളിലും മററും നിപുണനും ധനവാനും ആയ രാജാവായിത്തീരും. ജനനസമയത്തു് ഏതെങ്കിലും ഒരു ഗ്രഹം, ശത്രുക്ഷേത്രത്തിലോ നീചരാശിയിലോ നില്ക്കുന്നുണ്ടെങ്കിൽ ദരിദ്രനും, അപ്രകാരംതന്നെ (ശത്രുക്ഷേത്രത്തിലോ നീചത്തിലോ) രണ്ടു ഗ്രഹങ്ങൾ നില്ക്കുന്നുവെങ്കിൽ ദുഃഖിയും മൂന്നു് ഗ്രഹം നില്ക്കുന്നുവെങ്കിൽ മൂഢനും, നാലുണ്ടെങ്കിൽ രോഗിയും, അഞ്ചുണ്ടെങ്കിൽ പുത്രകളത്രാദിബന്ധുക്കൾ കാരണമായി വ്യസനിയ്ക്കുന്നവനും, ആറു ഗ്രഹം നില്ക്കുന്നുണ്ടെങ്കിൽ അടിമകളെപ്പോലെ അന്യന്മാരിൽനിന്നു് ദേഹോപദ്രവങ്ങൾ അനുഭവിയ്ക്കുന്നവനും. ഏഴ ഗ്രഹങ്ങളും ശത്രുക്ഷേത്രങ്ങളിലോ നീചരാശികളിലോ നില്ക്കുമ്പോഴാണു് ജനനമെങ്കിൽ മഹാപാതകിയുമായിത്തീരുന്നതാണു്.

72

യാതേഷ്വസത്സ്വസമഭേഷു ദിനേശഹോരാം
ഖ്യാതോ മഹോദ്യമബലാഢ്യയുതോഽതിതേജാഃ;
ചാന്ദ്രീം ശുഭേഷു, യുജി, മാർദ്ദവകാന്തിഭോഗ-
സൌഭാഗ്യധീമധുരവാക്യയുതാഃ പ്രജാതാഃ.

പാപന്മാരെല്ലാം മേടം, മിഥുനം ഇങ്ങനെ ഒററപ്പെട്ട രാശികളിലുള്ള ആദിത്യൻെറ ഹോരയിൽ നില്ക്കുമ്പോഴാണു് ജനനമെങ്കിൽ, ആ ജനിച്ചവന്നു് പ്രസിദ്ധി, അതി

യായ ഉത്സാഹം, വലിയ ബലം, വളരെ ധനം, അതിയായ പ്രതാപം എന്നീ ഗുണങ്ങളെല്ലാം ഉണ്ടാവും. നേരെമറിച്ച് ശുഭന്മാരെല്ലാം ഇടവം, കർക്കടകം എന്നിങ്ങനെ ഇരട്ട രാശികളിലെ ചന്ദ്രഹോരയിൽ നില്ക്കുമ്പോഴാണ് ജനിച്ചതെങ്കിൽ, ദയ, സൌന്ദര്യം (കാന്തി), ഉൽകൃഷ്ടസുഖം, സകലജനപ്രീതി, അതിയായ ബുദ്ധി, മധുരസംഭാഷണം എന്നീ ഗുണങ്ങളും ഉണ്ടാകും.

73

നവമോദയാത്മജസ്ഥൌ
രവിചന്ദ്രൌ, ഭ്രാതൃകേന്ദ്രഗേ ജീവേ
യുക്തേ ശനികുജവാരേ
ജാതഃ സോന്മാദ ഇവ ചപലഃ സ്യാത്.

സൂര്യനും ചന്ദ്രനും ലഗ്നത്തിലോ ത്രികോണത്തിലോ നില്ക്കുകയും, വ്യാഴം ആപോക്ലിമത്തിൽ ഉണ്ടായിരിക്കുകയും ചെയ്യുമ്പോൾ, ചൊവ്വാഴ്ചയോ ശനിയാഴ്ചയോ ജനിച്ചവൻ, ഭ്രാന്തനെപ്പോലെ അസ്ഥിരചിത്തനായിരിക്കും.

74

'പൈശാചം' എന്ന യോഗവും ഫലവുമാണ് ഇനി പറയുന്നത്.

ബുധചന്ദ്രൌ കേന്ദ്രഗതൌ
നാന്യഗ്രഹസംയുതൌ ന പതിദൃഷ്ടൌ
യോഗോഽയം 'പൈശാച'-
സ്തത്രോത്പന്നഃ സ ഉന്മാദീ.

ബുധനും ചന്ദ്രനും കേന്ദ്രത്തിൽ നില്ക്കുക; മററു യാതൊരു ഗ്രഹവും ഒരുമിച്ചുണ്ടായിരിക്കുകയുമരുത്, താൻ നില്ക്കുന്ന രാശ്യധിപൻെറ ദൃഷ്ടി ഇല്ലാതിരിക്കുകയും വേണം. എന്നാൽ 'പൈശാചം' എന്ന യോഗമാണ്, ഈ യോഗത്തിൽ ജനിച്ചവൻ, ഭ്രാന്തനായിത്തീരുന്നതാകുന്നു.

75

'മഹാരോഗം' എന്ന യോഗത്തിന്റെ ലക്ഷണവും ഫലവും പറയുന്നു.

ശുക്രചന്ദ്രൗ കേന്ദ്രഗതൌ,
രന്ധ്രേ വാ പഞ്ചമേ/ഥവാ പാപൈഃ;
യോഗോ 'മഹാഗദാ'ഖ്യ-
സ്തത്രോത്പന്നസ്ത്വപസ്മാരീ.

ചന്ദ്രനും ശുക്രനും കേന്ദ്രത്തിൽ നില്ക്കുക, പാപന്മാർ 5-8 ഈ ഭാവങ്ങളിൽനിന്നു് പുറത്തല്ലാതേയും ഇരിക്കുക; ഈ യോഗത്തിന്റെ പേർ 'മഹാരോഗം' എന്നാകുന്നു. ഈ യോഗത്തിൽ ജനിച്ചവൻ, അപസ്മാരരോഗിയായിത്തീരുന്നതാകുന്നു.

76

ഇനി 'ചണ്ഡാലം' എന്ന യോഗവും ഫലവുമാണു് പറയുന്നതു്.

ശശിബുധശുക്രാഃ കേന്ദ്രേ
സംയുക്താ, രാഹുസംയുതേ ലഗ്നേ;
'ചണ്ഡാല' യോഗ, മസ്മിൻ
ജാതോ നിജവംശകർമ്മരഹിതഃ സ്യാത്.

ചന്ദ്രനും ബുധനും ശുക്രനും കേന്ദ്രത്തിലും, രാഹു ലഗ്നത്തിലും നിന്നാൽ, ചണ്ഡാലം എന്ന യോഗമാകുന്നു. ഈ യോഗത്തിൽ ജനിച്ചവൻ, കുലധർമ്മങ്ങളെ ഉപേക്ഷിച്ചു് കുലഭ്രഷ്ടനായിത്തീരും.

77

സാരേ ശനൌ വിലഗ്നേ
ലഗ്നേശേ വിത്തരന്ധ്രഹാനിസ്ഥേ
സൌമ്യൈഃ കേന്ദ്രബഹിസ്ഥൈ-
ർജ്ജാതസ്ത്വാജീവനം രോഗീ.

ചൊവ്വയും ശനിയും ലഗ്നത്തിലും, ലഗ്നാധിപൻ 2-8 12 ഇതിലൊന്നിലും നില്ക്കുകയും, കേന്ദ്രത്തിൽ ശുഭ

ന്മാരില്ലാതിരിയ്ക്കുകയും ചെയ്യുന്ന സമയത്തു് ജനിച്ചാൽ, മരിയ്ക്കുന്നതുവരെ രോഗിയായിരിയ്ക്കുന്നതാകുന്നു.

78

അതിശയബലയുക്തഃ ശീതഗുഃ ശുക്ലപക്ഷേ
ബലവിരഹിതമൂർത്തിം പ്രേക്ഷതേ ലഗ്നനാഥം
യദി, ഭവതി തപസ്വീ ദുഃഖിതഃ ശോകതപ്തോ
ധനജനപരിഹീനഃ കൃച്ഛ്റലബ്ധാന്നപാനഃ.

തീരെ ബലമില്ലാതിരിയ്ക്കുന്ന ലഗ്നാധിപന്നു് അതി ബലവാനായ ചന്ദ്രന്റെ ദൃഷ്ടി ഉണ്ടായിരിയ്ക്കുമ്പോഴ്, വെളുത്ത പക്ഷത്തിൽ ജനിച്ചാൽ, പലവിധത്തിലും അതി കഠിനമായ ദുഃഖവും അതിയായ ദാരിദ്ര്യവും അനുഭവിയ്ക്കുന്നതാണു്.

79

'മുനി' എന്ന പേരായ ഒരു യോഗവും, ഫലവുമാണു് ഇനി പറയുന്നതു്.

നീചാരിഭാംശകഗതാ ഭൃഗുണാ ത്രികോണേ
പാപാ, വിലഗ്നഭവനേ ശുഭദൃഷ്ടിഹീനേ
ഗാർഹസ്ഥ്യധർമ്മരഹിതോ മുനിയോഗ,മേത-
ദാജീവനം സകലലോകഹിതാനുകാരീ.

പാപന്മാരും ശുക്രനും ശത്രുക്ഷേത്രത്തിലോ നീചരാശിയിലോ നില്ക്കുക, അല്ലെങ്കിൽ ശത്രുക്കളുടെ നവാംശകത്തിലോ നീചനവാംശകത്തിലോ നിന്നാലും മതി; ആ നില്ക്കുന്ന രാശി ലഗ്നാൽ ത്രികോണമായിരിയ്ക്കുകയും, ലഗ്നത്തിന്നു് ശുഭദൃഷ്ടി ഇല്ലാതിരിയ്ക്കുകയും വേണം; ഇതിന്നു് മുനിയോഗം എന്നാണു് പേരു്. ഈ യോഗത്തിൽ ജനിച്ചവൻ, ബ്രഹ്മചാരിയായിരുന്നുകൊണ്ടുതന്നെ ജീവിതകാലം മുഴുവനും ലോകോപകാരത്തിന്നായി സമർപ്പിയ്ക്കുന്നതാകുന്നു.

യോഗപ്രകരണം എന്ന എട്ടാമദ്ധ്യായം കഴിഞ്ഞു.

ഒമ്പതാമദ്ധ്യായം.

# അഷ്ടവർഗ്ഗപ്രകരണം

1

അഷ്ടവർഗ്ഗത്തിന്റെ വാക്യങ്ങളെല്ലാം പരല്പേരുകൊണ്ടാണ് ഉണ്ടാക്കിയിരിക്കുന്നത്. എന്നാൽ ഓരോ വാക്യത്തിലും ശൂന്യാക്ഷരം കണ്ടാൽ 10 എന്ന സംഖ്യയായിട്ടും, ഒന്നു്, രണ്ടു് ഈ സംഖ്യകളെക്കാണിക്കുന്ന അക്ഷരം ഒരേ വാക്യത്തിൽത്തന്നെ രണ്ടാമതും കാണുകയോ, മൂന്നു മുതലുള്ള സംഖ്യകളെ കാണിക്കുന്ന അക്ഷരം കണ്ടതിന്നു് ശേഷവും കാണുകയോ ചെയ്താൽ യഥാക്രമം 11 എന്നും 12 എന്നും ഉള്ള സംഖ്യകളായിട്ടും ധരിക്കേണ്ടതാകുന്നു. ഇനിയത്തെ ശ്ലോകംകൊണ്ടു് സൂര്യന്റെ അഷ്ടവർഗ്ഗമാണ് പറയുന്നതു്.

പൂ ര വാ സ ദ്ര ശ്ധ നാ കം,
ഗ ത ന യ;മാ ദ്യം; ഗു ണാ ക്ഷി ധ ന പാ രം
ശേ ഷ ധി യം, തു ച്ഛേ ന്ദ്രം;
പ്ര ഥ മം; ല ഘ്വ താ ന കാ ര; മ ർക്ക സ്യ.

ഈ ശ്ലോകത്തിൽ എട്ടു വാക്യങ്ങളുണ്ടു്. കോമ ഇട്ട സ്ഥലങ്ങളിലാണ് ഓരോ വാക്യത്തിന്റേയും അവസാനം. ആദ്യത്തെ വാക്യം സൂര്യന്റേയും, രണ്ടാംവാക്യം ചന്ദ്രന്റേയും, ഇങ്ങനെ ക്രമത്തിൽ ശനി കൂടിയ ഏഴ് ഗ്രഹങ്ങളുടേയും, ലഘ്വതാനകാരം എന്ന ഒടുവിലത്തെ വാക്യം ലഗ്നത്തിന്റേയും ആകുന്നു. ഇതുകളുടെ സംഖ്യയും താഴെ കാണിക്കാം.

സൂര്യന്റെ അഷ്ടവർഗ്ഗത്തിൽ.

സൂര്യന്നു് — 1-2-4-7-8-9-10-11. ചന്ദ്രന്നു് — 3-6-10-11. കുജന്നു് — ആദ്യം എന്നതിനാൽ ആദ്യത്തെ വാ

ക്യംതന്നെയാകുന്നു; അതായതു് സൂൎയ്യന്റെ വാക്യംതന്നെ എന്നൎത്ഥം. ബുധന്നു് 3-5-6-9-10-11-12. വ്യാഴത്തിന്നു് 5-6-9-11. ശുക്രന്നു് 6-7-12. ശനിക്കു് ആദ്യത്തെ വാക്യംതന്നെ; ലഗ്നത്തിന്നു് 3-4-6-10-11-12.

ഇങ്ങിനേയാകുന്നു, "പുരവാസദുശ്ശധനാകം..."തുടങ്ങിയ എട്ടു് വാക്യങ്ങളുടേയും സംഖ്യ. സൂൎയ്യൻ മേടത്തിൽ നില്ക്കുന്നുവെന്നിരിക്കട്ടെ, എന്നാൽ ഒരു രാശിചക്രം വരച്ചു്

| | സൂ | ബു | ച | | |
|---|---|---|---|---|---|
| | 5 | 4 | 3 | 4 | ല |
| ശു | 4 | സൂൎയ്യാഷ്ടവൎഗ്ഗ | | 4 | ക |
| | 5 | ചക്രം | | 5 | ഗു |
| | 4 | 3 | 3 | 4 | |
| | | മ | | | |



മേടം, ഇടവം, കൎക്കടകം, തുലാം, വൃശ്ചികം, ധനു, മകരം, കുംഭം ഈ രാശികളിലെല്ലാം ഓരോ അക്ഷം (കവിടി) വെക്കണമെന്നാകുന്നു ഇതിന്റെ അൎത്ഥം. ഇങ്ങനെ എല്ലാ ഗ്രഹങ്ങളുടേയും വാക്യക്രമം അനുസരിച്ചു് അതാതു ഗ്രഹങ്ങൾ നില്ക്കുന്ന രാശിയിൽ നിന്നു് അത്രാമത്തെ രാശികളിൽ ഓരോ അക്ഷം വെക്കണമെന്നു് താല്പൎയ്യം.

ഈ കാണിച്ച പ്രകാരമാണു് ഗ്രഹസ്ഥിതിയെങ്കിൽ, സൂൎയ്യന്റെ അഷ്ടവൎഗ്ഗം വെച്ചാൽ, അതിൽ കാണിച്ചിരിക്കു

ന്ന പ്രകാരമാണ് ഓരോ രാശിയിലും അക്ഷങ്ങൾ ഉണ്ടാവുക; ആകെ 48 അക്ഷങ്ങളുമാകുന്നു. എങ്ങനെയാണ് അക്ഷങ്ങൾ വെയ്ക്കേണ്ടതെന്ന് ഈ അദ്ധ്യായത്തിലെ 10-ാം ശ്ലോകത്തിലെ ഉത്തരാർദ്ധംകൊണ്ട് പറയുന്നതുമാകുന്നു.

2

ഇനി ചന്ദ്രന്റെ അഷ്ടവർഗ്ഗം പറയുന്നു.

ലൂ താ സിം ഹ ന ടം, കു ലാ ന്ത സ നി കം,
ശ്രീ ബാ ണ താ ള ന ടം,
കാ ലേ ഘ മ്മ സ ദാ ന കം, പു ര വ സാ-
ഹീ നോ യ; മിത്ഥം വിധോഃ
വർഗ്ഗം ന്യസ്യതു; ഗർ ഭ മാ സ ധ നി കം;
ഗൌ ണാ ന്ത കം; ചാഷ്ടകം
ഗീതി ജ്ഞേയ, മിതി ക്രമേണ കഥിതം
സൂര്യാദി ലഗ്നാന്തിമം.

ചന്ദ്രന്റെ അഷ്ടവർഗ്ഗത്തിൽ,

സൂര്യന്ന് 3-6-7-8-10-11. ചന്ദ്രന്ന് 1-3-6-7-10-11. കുജന്ന് 2-3-5-6-9-10-11. ബുധന്ന് 1-3-4 5-7-8 -10-11. വ്യാഴത്തിന്ന് 1-2-4-7-8-10-11. ശുക്രന്ന് 3-4-5-7-9-10-11. ശനിയ്ക്ക് 3-5-6-11. ലഗ്നത്തിന്ന് 3-6-10-11. ഇങ്ങനെ സൂര്യൻമുതൽ എട്ടു വർഗ്ഗങ്ങളാകുന്നു.

3

ഇനി കുജന്റെ അഷ്ടവർഗ്ഗങ്ങളാണ് പറയുന്നത്.

ഭൌമസ്യ; ബാ ണ ത ന യം.
ലി പ്താ ദ്യം, പു ത്രു വ ത്സ ദീ നാ ഢ്യം;
ഗു ണ തു ഷ്ട, സ്ഥ ന യാ രി,-
സ്തേ ജഃ പാ ത്രം, ക വിഃ സ ദാ ധനികഃ;
ക ലി ത ന യ, ശ്ചേ ത്യക്കാൽ
കഥിതം വാക്യം ക്രമേണ ലഗ്നാന്തം.

കുജന്റെ അഷ്ടവൎഗ്ഗത്തിൽ,

സൂൎയ്യന്നു് 3-5-6-10-11. ചന്ദ്രന്നു് 3-6-11 കുജന്നു് 1-2-4-7-8-10-11. ബുധന്നു് 3-5-6-11. വ്യാഴത്തിന്നു് 6-10-11-12. ശുക്രന്നു് 6-8-11-12. ശനിക്കു് 1-4-7-8-9-10-11. ലഗ്നത്തിന്നു് 1-3-6-10-11. ഇങ്ങനെ സൂൎയ്യൻ മുതൽ എട്ടു വാക്യങ്ങളാകുന്നു.

4

ബുധന്റെ അഷ്ടവൎഗ്ഗം പറയുന്നു.

ശീ ത ള പാ ത്രം, രം ഭാ-
ത ജ്ജ ന കം, പു ത്ര വാ സ ദ്ദ ശ്ധ ന യം;
5
യാ ഗ ശ തോ ധ ന പാ രം,
തേ ജ ക രം, പു ത്ര ഗ ർഭ മ ദ ധ ന്യം;
യാ ത്രാ വ സു ദ ള ന ഷ്ടം,
പു ര ഭ ക്ത ജ നാഢ്യ; മിന്ദുപുത്രസ്യ.

ബുധന്റെ അഷ്ടവൎഗ്ഗത്തിൽ,

സൂൎയ്യന്നു് 5-6-9-11-12. ചന്ദ്രന്നു് 2-4-6-8-10-11. കുജന്നു് 1-2-4-7-8-9-10-11. ബുധന്നു് 1-3-5-6-9-10-11-12. വ്യാഴത്തിന്നു് 6-8-11-12. ശുക്രന്നു് 1-?-3-4-5-8-9-11. ശനിക്കു് 1-2-4-7-8-9-10-11. ലഗ്നത്തിന്നു് 1-2-4-6-8-10-11. ഇങ്ങനെയാണു് സൂൎയ്യൻ മുതൽ ലഗ്നം കൂടിയ എട്ടു വാക്യങ്ങടം.

6

ഇനി വ്യാഴത്തിന്റേയും ശുക്രന്റേയും അഷ്ടവൎഗ്ഗം പറയുന്നു.

ജീവസ്യ; പു ത്ര ലാ ഭൈഃ–
സ ന്ദി ശ്ധ ന യം, ര ണാ ത്ഥി ധൈ ര്യം, ച;
പു ര വ സു ജ ന കം, പ ര വ ശ–
താ ള ന ടം, പാ ത്ര ലാ ഭ സൌ ജ നി കം
7
ശ്രീ മ തി ധ നി കം; ഗൌ ണീ–
താ രം, പ ര വം ശ ത്രു ച്ഛ ധാ ന ഷ്ടം.

വ്യാഴത്തിൻെറ അഷ്ടവർഗ്ഗത്തിൽ,

സൂര്യന്നു് 1–2–3–4–7–8–9–10–11. ചന്ദ്രന്നു് 2–5–7–9–11. കുജന്നു് 1–2–4–7–8–10–11. ബുധന്നു് 1–2–4–5–6–9–10–11. വ്യാഴത്തിന്നു് 1–2–3–4–7–8–10–11. ശുക്രന്നു് 2–5–6–9–10–11. ശനിക്കു് 3–5–6–12. ലഗ്നത്തിന്നു് 1–2–4–5–6–7 9–10–11. ഇങ്ങനെയാണു് എട്ടു വാക്യങ്ങൾ.

നിദധാത്തു ശുക്രവർഗ്ഗാൻ
ദൈ ത്യേ ന്ദ്രം, പാ ത്ര ല വ ണ ദ്ര ശ്ധ ക രം;
8
ലാ ഭ സ്ത്ര ബ്ധാ കാ രം,
ഗു ണേ ഷു ധ ന്യാ, മ ഹീ ധ നി കാ;
പു ര ല വ ണ ദ്ര ശ്ധ ന ഷ്ടം,
ല വ മ ദ ധ നി കം പ രാ ഗ വി ശ ദ ധി കം.

ശുക്രൻെറ അഷ്ടവർഗ്ഗത്തിൽ,

സൂര്യന്നു് 8–11–12. ചന്ദ്രന്നു് 1–2–3–4–5–8–9–11–12. കുജന്നു് 3–4–6–9–11–12. ബുധന്നു് 3–5–6–9–11. വ്യാഴത്തിന്നു് 5–8–9–10–11. ശുക്രന്നു് 1–2–3–4–5–8–9–10 11. ശനിക്കു് 3–4–5–8–9–10–11. ലഗ്നത്തിന്നു് 1–2–3–4–5–8–9 11. ഇങ്ങനെ എട്ടു വാക്യങ്ങളാകുന്നു.

9

ഇനി ശനിയുടെ അഷ്ടവർഗ്ഗമാണു് പറയുന്നതു്.

മ ന്ദ സ്യ, പ രാ വ സ്ഥാ-
ജ ന കം, ല തി കാ, ഗു ണ സ്ഥ നാ കാ രം;
തേ ജോ ധീ നാ കാ രം,
മോ ക്ഷ ക രം, ത സ്ക രം, ഗു ണ സ്തേ യം;

10

കു ല വി ത്ത ന യം, ചേതി
ക്രമശോഽക്ഷരസംഖ്യയാ മയോക്താനി;
ഏതൈഃ സ്വാധിഷ്ഠിതഭാ-
ദ്യുക്തസ്ഥാനേഷു വിന്യസേദക്ഷം.

ശനിയുടെ അഷ്ടവർഗ്ഗത്തിൽ,

സൂര്യന്നു് 1-2-4-7-8-10-11. ചന്ദ്രന്നു് 3-6-11. കുജന്നു് 3-5-6-10-11-12. ബുധന്നു് 6-8-9-10-11-12. വ്യാഴത്തിന്നു് 5-6-11-12. ശുക്രന്നു് 6-11-12. ശനിക്കു് 3-5-6-11. ലഗ്നത്തിന്നു് 1-3-4-6-10-11.

ഇങ്ങനെയാണു് സൂര്യൻ മുതൽ ലഗ്നം കൂടിയ എട്ടു വാക്യങ്ങൾ. അതാതു ഗ്രഹം നില്ക്കുന്ന രാശിയിൽനിന്നു്, അതാതു ഗ്രഹങ്ങളുടെ വാക്യപ്രകാരം ഉള്ള സ്ഥാനങ്ങളിലെല്ലാം ഓരോ അക്ഷരം വെയ്ക്കേണ്ടതാകുന്നു.

11

ഇങ്ങനെ അഷ്ടവർഗ്ഗം വെച്ചാൽ, ഓരോ ഗ്രഹത്തിന്നും ഒട്ടാകെ എത്ര അക്ഷരങ്ങൾ ഉണ്ടാവുമെന്നറിയാൻ പറയുന്നു.

ദേവോ, ധവോ, ധിഗോ, വിഷ്ണുഃ
'ക്ഷമീ,' രാമോ; ധിഗഃ ക്രമാത്;
അഷ്ടവർഗ്ഗോക്തശുഭാക്ഷ-
സംഖ്യാഃ സൂര്യാത് സമീരിതാഃ.

സൂര്യന്റെ അഷ്ടവർഗ്ഗത്തിൽ ഒട്ടാകെ 48-ം ചന്ദ്രന്ന് 49-ം കുജന്ന് 39-ം ബുധന്ന് 54-ം വ്യാഴത്തിന്ന് 56-ം ശുക്രന്ന് 52-ം ശനിക്കു 39-ം സംഖ്യകളാണ് ഉണ്ടാവുക.

12

ഈ അഷ്ടവർഗ്ഗത്തിന്റെ ഫലമാണ് ഇനി 19 ശ്ലോകംകൊണ്ടു പറയുന്നതു്. അടുത്ത ശ്ലോകംകൊണ്ടു അതിന്റെ ഒരു സാമാന്യഫലം പറയുന്നു.

ത്രിദ്വ്യേകാക്ഷയുതഃ ശൂന്യോ
യോ രാശിഃ സോऽധമഃ ക്രമാത്;
മദ്ധ്യമശ്ചതുരക്ഷഃ സ്യാത്,
പഞ്ചാദ്യക്ഷാഃ ക്രമാത് ശുഭാഃ

മേല്പറഞ്ഞ പ്രകാരം ഓരോ ഗ്രഹത്തിന്റെയും അഷ്ടവർഗ്ഗം ഉണ്ടാക്കിയാൽ, മൂന്ന് അക്ഷങ്ങൾ മാത്രമുള്ള രാശി അധമമാകുന്നു. അതിലും അക്ഷം കുറഞ്ഞ രാശികൾ, ക്രമത്തിൽ അധികമധികം ദോഷപ്രദവുമാണ്. ശുഭകർമ്മങ്ങൾക്കെല്ലാം ആ രാശികൾ വർജ്ജിക്കണമെന്നർത്ഥം. നാലക്ഷങ്ങൾ ഉള്ള രാശി മദ്ധ്യമമാകുന്നു. അഞ്ചും അതിലധികവും അക്ഷങ്ങളുള്ള രാശികൾ, ക്രമേണ അധികമധികം ഉത്തമങ്ങളുമാകുന്നു.

13

ഇങ്ങനെ സാമാന്യഫലം പറഞ്ഞിട്ട്, ഇനി ഓരോ ഗ്രഹങ്ങളുടേയും ഫലം പ്രത്യേകം പറയുന്നു. ഇനി മൂന്നു ശ്ലോകംകൊണ്ടു സൂര്യാഷ്ടവർഗ്ഗത്തിന്റെ ഫലമാണ് പറയുന്നതു്.

മാർത്താണ്ഡാഷ്ടകവർഗ്ഗകേ ബഹുഫലേ
മാസേ വിവാഹാദികം,
സർവ്വം കാർയ്യം ശുഭം ശുഭാർത്ഥിഭി, രഥോ
കാര്യസ്യ ചാരംഭണം;

ദൂരേ വാ ഗമനം ഫലായ ന ചിരാത്,
ധർമ്മാശ്ച കാര്യാഃ പരേ
നാല്പാക്ഷേ ചരതീന ഏതദഖിലം
കാര്യം ഫലപ്രേപ്സുഭിഃ.

സൂര്യന്റെ അഷ്ടവർഗ്ഗത്തിൽ ഫലം അധികമുള്ള രാശി ഏതാണോ, ആ മാസത്തിലാണ് വിവാഹം മുതലായ സകലശുഭകർമ്മങ്ങളും ചെയ്യേണ്ടതു്. ഓരോരോ കാര്യങ്ങൾ ആരംഭിക്കുക, ദേശാന്തരം പോവുക, ധർമ്മം ചെയ്യുക മുതലായവയും ആ മാസത്തിൽ ചെയ്താലാണ് ക്ഷണത്തിൽ ഫലം അനുഭവിക്കുവാൻ സംഗതി വരിക. നേരെ മറിച്ച് ഫലം കുറഞ്ഞ രാശിയിൽ സൂര്യൻ സഞ്ചരിക്കുമ്പോൾ, മേല്പറഞ്ഞവയെല്ലാം ചെയ്യുന്നതു് ശുഭപ്രദവുമല്ല.

14

അക്ഷാധികായാം ദിശി ദത്തവാസഃ
സേവ്യഃ ശിവോ ഭൂമിപതിശ്ച ഭൃത്യൈഃ
ശിവപ്രദീപാവനിപാശ്ച ദൃശ്യാ,
ദേവാർച്ചനം തദ്ദിശി ച സ്വഗേഹേ.

ഒന്നാമദ്ധ്യായത്തിലെ (സംജ്ഞാപ്രകരണത്തിലെ) ആറാംശ്ലോകത്തിന്റെ ഉത്തരാർദ്ധംകൊണ്ടു് പറഞ്ഞിട്ടുള്ള മൂന്നു കിഴക്കൻരാശികളിലേയും ഫലങ്ങൾ ഒന്നിച്ചു കൂട്ടുക; അപ്രകാരംതന്നെ തെക്കൻ രാശികളിലേയും, പടിഞ്ഞാറൻ രാശികളിലേയും, വടക്കൻ രാശികളിലേയും ഒന്നിച്ചു കൂട്ടുക; അപ്പോൾ ഏതു ദിക്കിലാണോ ഫലം അധികമുള്ളതു്, ആ ദിക്കിലുള്ള ശിവനേയും രാജാവിനേയുമാണ് സേവിക്കേണ്ടതു്. ആ ദിക്കിൽ വെച്ചുതന്നെയാണ്, ശിവന്റെയും രാജാവിന്റെയും എഴുന്നള്ളത്തു്, വിളക്ക് എന്നിവ കാണേണ്ടതും. സ്വഗൃഹത്തിലും ആ ദിക്കിൽ വെച്ചാണ് ദേവപൂജയും ചെയ്യേണ്ടതു്.

15

സൂര്യാധിഷ്ഠിതതത്തന്മജനവമാ-
ദീനാംചതുഷ്കത്രയേ
യാന്യക്ഷാണ്യഭിയുജ്യ താനി തു പൃഥക്
ബഹ്വക്ഷതാദ്യേ യദി;
ആദ്യോംശോ ദിവസസ്യ കർമ്മസു ശുഭോ,
മദ്ധ്യോ ദ്വിതീയേ യദി;
ത്ര്യംശോന്ത്യസ്തു തൃതീയകേ യദി;
പുനഃ സ്വല്പാക്ഷഭാഗോ ശുഭഃ.

ആദിത്യൻ നില്ക്കുന്ന രാശി മുതൽ നാലു രാശികളിലെ ഫലങ്ങളെല്ലാം ഒന്നിച്ചു കൂട്ടുക; അഞ്ചു മുതൽ നാലു രാശികളിലേയും, ഒമ്പതു മുതല്ക്കുള്ള നാലിലേയും ഫലങ്ങൾ ഒന്നിച്ചു കൂട്ടുക; അപ്പോൾ ആദ്യത്തെ ഭാഗത്തിലാണ് ഫലം അധികമുള്ളതെങ്കിൽ, പകലിനെ മൂന്നു ഭാഗമാക്കി ആദ്യഭാഗമായ പത്തുനാഴിക പുലരുന്നതുവരേയാണ് ശുഭകർമ്മങ്ങൾ ചെയ്യേണ്ടതു്. ഫലം അധികമുള്ളതു് രണ്ടാംഭാഗത്തിലാണെങ്കിൽ, ദിവസത്തിലേയും രണ്ടാംഭാഗത്തിലും, മൂന്നാമത്തേതിൽ ഫലം കൂടുമെങ്കിൽ, പത്തു നാഴിക പകൽ മുതൽ അസ്തമിക്കുന്നതുവരേയുമാണ് ശുഭകർമ്മങ്ങൾ ചെയ്യേണ്ടതു്. ഫലം കുറഞ്ഞ ഭാഗം എല്ലാ ശുഭകർമ്മങ്ങൾക്കും വർജ്ജിക്കേണ്ടതാകുന്നു.

16

ഇനി നാലു ശ്ലോകംകൊണ്ടു് ചന്ദ്രന്റെ അഷ്ടവർഗ്ഗത്തിന്റെ ഫലമാണ് പറയുന്നതു്.

ശീതാംശോരഷ്ടവർഗ്ഗേ ബഹുഫലഭവനേ
സന്നിഷണ്ണേ ശശാങ്കേ
ചൌളാദ്യം കർമ്മ കുര്യാത്, സകലമഭിമതം
പ്രാരഭേതോപി കാര്യം;

പൂൎണ്ണാക്ഷർക്ഷേന്ദുജാതാ യുവതിരപി, പതിർ,–
ഭൂപതിഃ, സേവകോ വാ
ഭൃത്യ,ശ്ചരാത്ത്രോ, ഗുരുൎവ്വാ, സുഹൃദപി നിയതം
സമ്പദേ സംഭവേയുഃ.

ചന്ദ്രന്റെ അഷ്ടവൎഗ്ഗത്തിൽ ഫലം അധികമുള്ള രാശിയിൽ ചന്ദ്രൻ നില്ക്കുമ്പോഴാണ്, ചൌളം മുതലായവയും മററു സകലശുഭകൎമ്മങ്ങളും ചെയ്യേണ്ടതു്. ഭാൎയ്യ, ഭൎത്താവു്, രാജാവു്, രാജസേവകൻ, ഭൃത്യൻ, ശിഷ്യൻ (അന്തേവാസി), ഗുരു, സുഹൃത്തു് ഇങ്ങനെ അന്യോന്യം ബന്ധപ്പെട്ടവരെല്ലാം, പൂൎണ്ണഫലമുള്ള രാശിയിൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ചവരായാലാണു്, അവരവൎക്കു അഭിവൃദ്ധിയായിത്തീരുക.



17

പൂൎണ്ണാക്ഷർക്ഷേന്ദുജാതാനാം പ്രാതൎദ്ദൎശനമുത്തമം;
തേഭ്യോ വസ്ത്രാദിദാനം ച ഭവേന്നൂനം സമൃദ്ധയേ.

പൂൎണ്ണഫലമുള്ള രാശിയിൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ചവരെ, വെളുപ്പാൻകാലത്തു് കണികാണുന്നതും, അവൎക്കു വസ്ത്രം മുതലായവ ദാനം ചെയ്യുന്നതും ശ്രേയസ്കരമാകുന്നു.

18

ശൂന്യാക്ഷഗേ ശശിനി കൎമ്മ ശുഭം ന കൎയ്യാൽ,
പ്രാരബ്ധമത്ര സകലം വിഫലം ഹി കാൎയ്യം;
സ്വല്പാക്ഷഭോത്ഥസഹവൎത്തനമാത്രമേഷാം
പ്രാതൎവ്വിലോകനമപീഹ ഭൃശം വിപത്ത്യൈ.

ഫലം കുറഞ്ഞ രാശിയിൽ ചന്ദ്രൻ നില്ക്കുമ്പോൾ, ശുഭകൎമ്മങ്ങളൊന്നും ചെയ്യരുതു്. അപ്പോൾ ആരംഭിക്കുന്ന കാൎയ്യങ്ങളെല്ലാം വിഫലങ്ങളായിത്തീരുകയേ ഉള്ളു. ഫലം

കുറഞ്ഞ രാശിയിൽ ചന്ദ്രൻ നില്ക്കുമ്പോഠം ജനിച്ചവരുമായി ഒരുമിച്ചു താമസിയ്ക്കുന്നതും, വെളുപ്പാൻ കാലത്തു അവരെ കണികാണുന്നതുകൂടിയും ആപൽപ്രദമാകുന്നു.

19

സ്നാനേ ച പാനേ ച ഫലാധികാശാ
തടാകകൂപാദിജലം ശുഭം സ്യാത്;
ദുൎഗ്ഗാ ച രാജ്ഞീ ച ദിശീഹ ദൃശ്യാ,
സ്വല്പാക്ഷദിശ്യേതദസത് സമസ്തം.

ഈ അദ്ധ്യായത്തിലെ 14-ാംശ്ലോകംകൊണ്ടു് പറഞ്ഞ പ്രകാരം നോക്കുമ്പോഠം ഫലാധികൃമുള്ള ദിക്കിലെ കുളം കിണറു് മുതലായവയിൽ നിന്നും കുളിയ്ക്കുവാനും, കുടിയ്ക്കുവാനും വെള്ളം ഉപയോഗിയ്ക്കുന്നതു് ശുഭപ്രദമാകുന്നു. ആ ദിക്കിലുള്ള രാജ്ഞിയും ദുൎഗ്ഗാഭഗവതിയുമാണു് സേവിയ്ക്കപ്പെടേണ്ടതു്. ഫലം കുറഞ്ഞദിക്കിൽ, അതെല്ലാം അശുഭപ്രദവുമാകുന്നു.

20

കുജൻെറ അഷ്ടവൎഗ്ഗഫലമാണു് ഇനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്.

ഭൗമാഷ്ടകവൎഗ്ഗേ യഃ, ഫലപൂൎണ്ണോ രാശിരത്ര കുജചാരേ;
ഭൂകനകസ്വീകാരപ്രഭൃതികമഖിലം സമൃദ്ധിദം കൎമ്മ.

കുജൻെറ അഷ്ടവൎഗ്ഗത്തിൽ, പൂൎണ്ണഫലമായ രാശിയിൽ കുജൻ സഞ്ചരിയ്ക്കുമ്പോഠം, ഭൂമി സ്വൎണ്ണം മുതലായവയെല്ലാം വാങ്ങുകയും മററും ചെയ്യുന്നതു് സമ്പല്ക്കരമായിത്തീരുന്നതാണു്.

21

സേനാന്യോൎദ്ദൎശനം സ്യാത് ക്ഷിതിപദിവിഷദാം,
ഭൂമികാൎയ്യം ച ഭൃത്യൈ;
പൂൎണ്ണാക്ഷായാം ദിശായാം പചനഹവനക-
ൎമ്മാപി തത്ര സ്വഗേഹേ;

പൂൎണ്ണാക്ഷാശാ രിപൂണാമപി വിജയകരീ,
രാശിരപ്യക്ഷപൂൎണ്ണഃ;
സ്വല്പാക്ഷാശാക്ഷശ്ശൂന്യം ഭമിഹ ഗതിരമൂ-
ഷ്യോദിതേഷ്വേഷു നേഷ്ടാ.

മുൻപറഞ്ഞപ്രകാരം കുജന്റെ അഷ്ടവൎഗ്ഗത്തിൽ പൂൎണ്ണഫലമുള്ള ദിക്കു് ഏതാണോ, അവിടേയുള്ള (ക്ഷിതിപദിവിഷദാം സേനാന്യോഃ=രാജാവിന്റേയും ദേവന്മാരുടേയും സേനാനികളെ) അതായതു് സുബ്രഹ്മണ്യനേയും രാജാവിന്റെ സേനാനായകനേയും സേവിക്കുകയും, ഭൂമിസംബന്ധമായ കാൎയ്യങ്ങൾ ചെയ്യുകയും ശുഭപ്രദമാകുന്നു. സ്വന്തം ഗൃഹത്തിലും, ഫലാധിക്യമുള്ള ദിക്കിലാണു് ഔപാസനം, പാചകശാല മുതലായ അഗ്നിസംബന്ധമായ കാൎയ്യങ്ങളും നിൎവ്വഹിക്കേണ്ടതു്. പൂൎണ്ണഫലമുള്ള ദിക്കിൽ താമസിക്കുന്ന ശത്രുക്കളേയും ക്ഷണത്തിൽ ജയിക്കുവാൻ കഴിയുന്നതാണു്.

കിഴക്കു്

| | | | | | |
|---|---|---|---|---|---|
| ഈശാനം | മീ | മേ | എ | മി | അഗ്നി |
| | കും | | | കർ | |
| വടക്കു് | | | | | തെക്കു് |
| | മ | | | ചി | |
| വായു | ധ | വൃ | തു | ക | നിരൃതി |

പടിഞ്ഞാറു്

ഇങ്ങനെ ഒരു രാശിചക്രം വരച്ചാൽ, മേടം ഇടവം ഇതുകൾ കിഴക്കു രാശികളും, മിഥുനം അഗ്നികോണു രാശിയും, കൎക്കടകം, ചിങ്ങം ഇതുകൾ തെക്കും ഈ ക്രമത്തിൽ 12 രാശികളും കൂടി 8 ദിക്കുകളാക്കി കല്പിക്കണം.

ഇതിൽ ഏതു ദിഗ്രാശിയിൽ ഫലം പൂൎണ്ണമായിട്ടുണ്ടോ, ആ ദിക്കിലുള്ള ശത്രുക്കളേയും ക്ഷണത്തിൽ ജയിപ്പാൻ കഴിയുന്നതാകുന്നു. ഇങ്ങനെ പൂൎണ്ണഫലമുള്ള രാശിയിൽ, കുജൻെറ ചാരകാലവും ഫലാധിക്യമുള്ള ദിക്കുകളും എല്ലാ കാൎയ്യങ്ങൾക്കും ശുഭപ്രദമാണ്. നേരെ മറിച്ച്, ഫലം കുറഞ്ഞ രാശിയിൽ കുജൻ സഞ്ചരിക്കുന്ന കാലവും, ഫലം കുറഞ്ഞ ദിക്കും അശുഭപ്രദവുമാകുന്നു.

ഇനി ആറു ശ്ലോകംകൊണ്ടു് ബുധൻെറ അഷ്ടവൎഗ്ഗഫലമാണ് പറയുന്നതു്.

ശശിതനയാഷ്ടകവൎഗ്ഗേ
ബുധയുതരാശേർദ്വിതീയഭേ ന യദി
ഫലമപേ്യകം മൂക,-
സ്ത്രീദ്വ്യേകതേ ബുധസ്യ ചപലാ വാക്.

ബുധൻെറ അഷ്ടവൎഗ്ഗത്തിൽ, ബുധൻ നില്ക്കുന്ന രാശിയുടെ രണ്ടാംഭാവത്തിൽ ഫലം ഒന്നുമില്ലെങ്കിൽ, ഊമ (മൂകൻ) ആയിത്തീരും. ഒന്നു മുതൽ മൂന്നുവരെ ഫലങ്ങളാണുള്ളതെങ്കിൽ, വാക്കുകൾ ചാപല്യത്തോടുകൂടിയിരിക്കും.

ഫലാനി ചത്വാരി യദീഹ വക്താ
പരോക്തശേഷം, യദി പഞ്ചഷഡ്വാ
സത്സമ്മതൌചിത്യവതീ ച വാണീ
കരോതി കാവ്യം ഫലസപ്തകം ചേദ്.

ബുധൻെറ രണ്ടാംഭാവത്തിൽ നാലു ഫലം ഉണ്ടെങ്കിൽ, സാമാന്യം സംസാരിക്കുന്നവനായിരിക്കും. അവന്ന് മററാരെങ്കിലും എന്തെങ്കിലും പറഞ്ഞുവെച്ചതിനെ തുടൎന്നുകൊണ്ടു് മുഴുവനും സംസാരിപ്പാൻ പ്രയാസമുണ്ടാകയില്ല. അഞ്ചോ ആറോ ഫലങ്ങളുണ്ടെങ്കിൽ സജ്ജന

ങ്ങാംകൾ ഇഷ്ടമായും സമയോചിതമായും സംസാരിയ്ക്കുത്തക്ക വാശ്ധാടിയോടുകൂടിയ വിദ്വാനായിത്തീരും. ഏഴു ഫലങ്ങൾ ഉണ്ടെങ്കിൽ കാവ്യനാടകാദികൾ നിർമ്മിയ്ക്കുകയും ചെയ്യും.

24

പാപാക്ഷയുക്തേ തു സദംഭധാർഷ്ട്യം,
ശുഭാക്ഷയുക്തേ വചനം ഗുണാഢ്യം;
ജ്ഞാനോപദേശാത്മകമത്ര ഭാനോ,–
രസച്ഛനേ, ർവ്വിഗ്രഹവാക് കുജസ്യ.

ബുധൻെറ രണ്ടാമേടത്തു് പാപന്മാരുടെ ഫലമാണു് ഉള്ളതെങ്കിൽ, സംസാരം ഡംഭോടും ധാർഷ്ട്യത്തോടും (=കുസലില്ലായ്മ) കൂടിയിരിയ്ക്കും; ശുഭന്മാരുടേതാണെങ്കിൽ നേരെമറിച്ചു് ശുഭകരമായിരിയ്ക്കുകയും ചെയ്യും. എന്നാൽ അവിടെ (ബുധൻെറ രണ്ടാമേടത്തു്) സൂര്യൻെറ ഫലമാണുള്ളതെങ്കിൽ വാക്കുകൾ ജ്ഞാനോപദേശപ്രധാനമായും, ശനിയുടേതാണെങ്കിൽ സർവ്വപ്രകാരേണ അസഭ്യമായും, കുജൻെറതാണെങ്കിൽ കലഹപ്രധാനമായും ഇരിയ്ക്കുന്നതാണു്.

25

മനോഹരത്വാദിയുതാ ബുധസ്യ,
ഗുരോഃ സ്ഫുടാ വാഗപി യുക്തിയുക്താ;
പുരാണകാവ്യാർത്ഥവതീ, പ്രമോദ–
യുക്താ ഭൃഗോ,ർവ്വ്യാജവതീ ശനേഃ സ്യാദ്.

ബുധൻ നില്ക്കുന്നതിൻെറ രണ്ടാംഭാവത്തിൽ ബുധൻെറ അക്ഷം വീഴാത്തതിനാൽ (ഇവിടെ 'രണ്ടാംഭാവം' എന്നു കാണുന്നതു് ലഗ്നത്തിൻെറ രണ്ടാംഭാവമായി വിചാരിയ്ക്കേണ്ടതാകുന്നു). ലഗ്നത്തിൽനിന്നു് രണ്ടാംഭാവത്തിൽ ബുധൻെറ അക്ഷം വീണിട്ടുണ്ടെങ്കിൽ, വാക്കുകൾ വളരെ കർണ്ണാനന്ദകരമായിരിയ്ക്കും. വ്യാഴത്തിൻെറ അക്ഷം ബുധൻ നില്ക്കുന്നതിൻെറ രണ്ടാംഭാവത്തിലുണ്ടെങ്കിൽ വാക്കുകൾ വളരെ യുക്തിയുക്തമായും, സ്പഷ്ടാക്ഷരങ്ങളോടു കൂടിയുമിരിയ്ക്കും. ശുക്രൻെറ അക്ഷമാണു് അവിടെ ഉള്ളതെ

ങ്കിൽ, പുരാണം, കാവ്യം മുതലായവയുടെ അർത്ഥങ്ങളെ ഉദാഹരിച്ചും, രസകരമായും സംസാരിക്കും. ശനിയുടെ അക്ഷമാണെങ്കിൽ, വാക്കുകൾ വ്യാജപ്രധാനമായിരിക്കുകയും ചെയ്യും.

26

ജാഡ്യാന്വിതം സംശയയുക് ച വാക്യം
ചന്ദ്രസ്യ നീചാരിഗൃഹസ്ഥിതസ്യ;
വചോഽതിദുഷ്ടം ധ്വജമാന്ദിസർപ്പാ
ബുധദ്വിതീയോപഗതാ യദി സ്യുഃ.

നീചത്തിലോ ശത്രുക്ഷേത്രത്തിലോ നില്ക്കുന്ന ചന്ദ്രന്റെ അക്ഷമാണ് ബുധന്റെ രണ്ടാംഭാവത്തിലുള്ളതെങ്കിൽ, ജളത്വത്തോടുകൂടിയും സംശയാസ്പദമായും ഉള്ള വാക്കുകളാണ് സംസാരിക്കുക. കേതുവോ, ഗുളികനോ, രാഹുവോ ബുധന്റെ രണ്ടാംഭാവത്തിൽ നില്ക്കുന്നുവെങ്കിൽ, സംസാരിക്കുന്നതെല്ലാം വളരെ ദുഷ്ടതയോടുകൂടിയിരിക്കുകയും ചെയ്യും.

27

രാഹു, കേതു, ഗുളികൻ ഇതുകൾ ബുധന്റെ രണ്ടാംഭാവത്തിൽ ഉണ്ടെങ്കിൽ, 'വാക്കു ദുഷ്ടതയോടുകൂടിയതായിരിക്കും' എന്ന ഒരു സാമാന്യഫലം മാത്രമേ മുൻ ശ്ലോകം കൊണ്ടു പറഞ്ഞിട്ടുള്ളൂ. അതിൽ ഓരോന്നിന്റേയും ഫലം പ്രത്യേകം കാണിക്കുകയാണ് ഇനിയത്തെ ശ്ലോകംകൊണ്ടു ചെയ്യുന്നതു്.

അസഭ്യവാചാ വചനം സഭായാം,
ചൌര്യാദികാപാദിവൃഥേരണം ച;
സ്യാത് ഭ്രഷ്ടദുർവൃത്തകഥാ ച തസ്യ,
യസ്യ ത്രയോഽമീ ബുധവാക്സമേതാഃ.

1. ബുധൻ നില്ക്കുന്നതിന്റെ രണ്ടാംഭാവത്തിൽ കേതു നില്ക്കുന്നുണ്ടെങ്കിൽ, സഭയിലും കൂടി അസഭ്യമായി സംസാരിക്കുന്നവനും. 2 ഗുളികൻ നില്ക്കുന്നുവെങ്കിൽ, മോഷണം അപവാദം ഇതുകളെ സംബന്ധിച്ച വെറും കെട്ടുകഥകൾ

ഉണ്ടാക്കിപ്പറയുന്നവനം, 3. രാഹു ബുധൻെറ രണ്ടാംഭാവത്തിൽ നില്ക്കുന്നുവെങ്കിൽ, ഭ്രഷ്ടന്മാരുടേയും ധൂർത്തന്മാരുടേയും കഥകാം സംസാരിസ്സുന്നവനമായിരിയ്ക്കുന്നതാണ്.

28

ഇനിയത്തെ ശ്ലോകംകൊണ്ടു് വ്യാഴത്തിൻെറ അഷ്ടവർഗ്ഗഫലമാണ് പറയുന്നതു്.

അക്ഷാധിക്യയുതേ ഗൃഹേ സുരഗുരൌ
 സ്വീയാഷ്ടവർഗ്ഗേ സ്ഥിതേ
മന്ത്രാണാം ഗ്രഹണം പുരശ്ചരണമ-
 ഗ്ന്യാധാനയാഗാദയഃ;
വേദാഭ്യാസമഹീസുരാശനസുത-
 പ്രാപ്ത്യർത്ഥസൽക്രിയാ
ദ്രവ്യോപാർജ്ജനസംഗ്രഹാശ്ച ഫലദാഃ;
 സ്വല്പാക്ഷഗേ നിഷ്ഫലാഃ.

വ്യാഴം, തൻെറ അഷ്ടവർഗ്ഗത്തിൽ അധികം ബലമുള്ള രാശിയിൽ നില്ക്കുമ്പോഴാണ്, മന്ത്രോപദേശം വാങ്ങുക, മന്ത്രം സംഖ്യ ഉരുക്കഴിയ്ക്കുക, ആധാനം യാഗം മുതലായവ, വേദാദ്ധ്യയനം, ബ്രാഹ്മണഭോജനം, പുത്രകാമേഷ്ടി മുതലായ സന്താനാർത്ഥകർമ്മങ്ങൾ, ധനസമ്പാദനം, പണം ഇടപാടു ചെയ്യുക ഇതുകളെല്ലാം ചെയ്യേണ്ടതു്. നേരെ മറിച്ച് വ്യാഴം, ഫലം കുറഞ്ഞ രാശിയിൽ നില്ക്കുമ്പോൾ ചെയ്യുന്നതായാൽ, മേല്പറഞ്ഞവയെല്ലാം നിഷ്ഫലങ്ങളായി പരിണമിയ്ക്കുയും ചെയ്യും.

29

ഇനിയത്തെ ശ്ലോകംകൊണ്ടു് ശുക്രൻെറ അഷ്ടവർഗ്ഗഫലമാണ് പറയുന്നതു്.

ബഹ്വക്ഷേ ഭവനേ യദാ ഭൃഗുസുതഃ
 സ്വീയാഷ്ടവർഗ്ഗേ ചരേ-
ച്ഛയ്യാദ്യം ശയനോപകാരി സകലം
 സമ്പാദനീയം തദാ;

സംഗീതാഭ്യസനം, വിവാഹകരണം,
കാമോപഭോഗായ യത്
കത്തവ്യം തദപി ശ്രിയേ, പുനരപി
ക്ഷൌമാദിസമ്പാദനം.

കട്ടിൽ കിടക്ക മുതലായ കിടപ്പുസാമാനങ്ങരം സമ്പാദിയ്ക്കുക, സംഗീതം അഭ്യസിയ്ക്കുക, വിവാഹം ചെയ്യുക, നല്ല വസ്ത്രങ്ങരം വാങ്ങുക മുതലായി വിഷയസുഖാനുഭവത്തിന്നു് ആവശ്യമായിട്ടുള്ള സാധനങ്ങളെല്ലാം, ശുക്രൻ തൻെറ അഷ്ടവർഗ്ഗത്തിൽ ഫലാധിക്യമുള്ള രാശിയിൽ സഞ്ചരിയ്ക്കുമ്പോഴാണു് സമ്പാദിയ്ക്കേണ്ടതു്.

30

ശനിയുടെ അഷ്ടവർഗ്ഗഫലമാണു് ഇനിയത്തെ ശ്ലോകം കൊണ്ടു് പറയുന്നതു്.

സ്വസ്മിന്നഷ്ടകവർഗ്ഗകേ ബഹുഫലേ
രാശൌ ചരത്യർക്കജേ
ദാസാദിഗ്രഹണം, കൃഷിശ്ച ഫലദാ
ചാക്ഷാധികായാം ദിശി;
കാര്യാ സ്യാത് കൃഷിരാത്മധാമ്നി ശുഭദോ
ചണ്ഡാലദാസസ്ഥിതി-
സ്തത്രോച്ഛിഷ്ടമലാദികത്യജനമ-
ത്രാപാദ്യമേധോഗൃഹം.

ഭൃത്യന്മാരേയും മററും നിശ്ചയിയ്ക്കുക, കൃഷി ചെയ്യുക, ഇതെല്ലാം ശനിയുടെ അഷ്ടവർഗ്ഗത്തിൽ ഫലാധിക്യമുള്ള രാശിയിൽ ശനി സഞ്ചരിയ്ക്കുമ്പോഴാണു് ചെയ്യേണ്ടതു്. ഈ അദ്ധ്യായത്തിലെ 21-ാംശ്ലോകത്തിൽ പറഞ്ഞപ്രകാരം നോക്കുമ്പോരം, ഫലം അധികമായിക്കാണുന്ന ദിക്കിലാണു് കൃഷി ചെയ്യേണ്ടതു്. തൻെറ വളപ്പിനകത്തു് ച

ണ്ഡാലന്മാക്കും ഭൃത്യന്മാക്കും താമസിയ്ക്കുവാനുള്ള സ്ഥലവും മലിനസാധനങ്ങൾ കളയുവാനുള്ള കുപ്പയും, വിറകുപുരയും ഫലാധിക്യമുള്ള ദിക്കിൽ തന്നേയാണു് വേണ്ടതു്. ഏധസ്സ്=വിറകു്.

31

ഏഴാമദ്ധ്യായത്തിലെ ആറാംശ്ലോകത്തിലും മററും പറഞ്ഞിട്ടുള്ള 'ശുദ്ധപിണ്ഡം' ഉണ്ടാക്കുവാനാണു് ഇനി പറയുന്നതു്,

ത്രിഭ്യഃ ശോദ്ധ്യം ത്രികോണേഷ്വനധികസദൃശം,
 കപ്യാപി ശൂന്യേ ന ശുദ്ധിഃ,
സാമ്യേ സർവ്വം ച ശോദ്ധ്യം, വിധിരയമുഭയോ-
 സ്ത്വേവമേകാധിപത്യേ
കിന്ത്വസ്മിൻ നൈവ ശോദ്ധ്യം ഗ്രഹയുതഭവനം,
 ശിഷ്ടകോണം പൃഥക്സ്ഥം
ഹത്വാ രാശിഗ്രഹോക്തൈർന്നിജനിജഗുണകൈ-
 സ്തദ്യുതിഃ ശുദ്ധപിണ്ഡഃ.

ഇവിടെ, 'ത്രികോണശോധനം' എന്നും, 'ഏകാധിപത്യശോധനം' എന്നും രണ്ടുവിധത്തിൽ ശോധിപ്പാനുണ്ടു്. അതിൽ ത്രികോണശോധനമാണു് ആദ്യം പറയുന്നതു്.

ത്രികോണശോധനം: ഈ അദ്ധ്യായത്തിലെ ഒന്നാംശ്ലോകം മുതല്ക്കു് പറഞ്ഞപ്രകാരം, ഓരോ ഗ്രഹത്തിൻേറയും അഷ്ടവർഗ്ഗം ഉണ്ടാക്കുക. അതിൽനിന്നു്, മേടം ചിങ്ങം, ധനു എന്നീ ത്രികോണങ്ങളിൽവെച്ച് ഏതു രാശിയിലാണോ ഫലം കുറഞ്ഞതു്, ആ രാശിയിലെ മുഴുവൻ ഫലങ്ങളും, മററു രണ്ടു രാശികളിൽനിന്നും അത്ര ഫലങ്ങളും കളയണം. ഒരു രാശിയിൽ മൂന്നും മറെറാന്നിൽ നാലും മൂന്നാമത്തേതിൽ അഞ്ചും ഫലങ്ങളാണുള്ളതെന്നിരിയ്ക്കട്ടെ. എന്നാൽ ആ ത്രികോണങ്ങളിൽവെച്ച് ഉള്ളതിലും കുറഞ്ഞ ഫലം മൂന്നാകയാൽ ടി മൂന്നും, മററു രണ്ടു രാശികളിൽനിന്നും മൂന്നു വീതവും കളയണമെന്നു് താല്പര്യം—എ

ന്നാൽ ഏതെങ്കിലും ഒരു രാശിയിൽ ഫലം ഒന്നും ഇല്ലാതെ വന്നാൽ, ആ ത്രികോണത്തിൽ യാതൊരു രാശിയിൽ നിന്നും യാതൊരു ഫലവും കളയുകയും വേണ്ട, പക്ഷെ, മൂന്നു രാശികളിലും ഫലം തുല്യമാണെങ്കിൽ, മൂന്നിലേയും മുഴുവൻ ഫലങ്ങളും കളയുകയും വേണം. ഇങ്ങനെ ഇടവം, കന്നി, മകരം, മിഥുനം, തുലാം, കുംഭം, കൎക്കടകം, വൃശ്ചികം, മീനം എന്നീ ത്രികോണങ്ങളിൽ നിന്നും കളയുകയും വേണം. ഇതിന്നാണു് "ത്രികോണശോധനം" എന്നു പറയുന്നതു്. ഇങ്ങനെ ത്രികോണശോധനം കഴിഞ്ഞാൽ, ബാക്കിയുള്ളതിൽ നിന്നാണു് 'ഏകാധിപത്യശോധനം' ചെയ്യേണ്ടതു്.

ഏകാധിപത്യശോധനം:—ഇതും ത്രികോണശോധനം പോലെത്തന്നെയാണു് പക്ഷെ, ത്രികോണത്തിന്റെ സ്ഥാനത്തു് ഒരേ ഗ്രഹത്തിന്നുതന്നെ ആധിപത്യമുള്ള രണ്ടു രാശികൾ തമ്മിലാണെന്നു മാത്രമേ വ്യത്യാസമുള്ളു. ഉദാഹരണം കാണിക്കാം. കുജന്റെ രാശികളായ മേടം, വൃശ്ചികം ഇതുകളിൽ, മേടത്തിൽ മൂന്നും, വൃശ്ചികത്തിൽ രണ്ടുമാണു് ഫലമുള്ളതെന്നു വിചാരിക്കുക. എന്നാൽ വൃശ്ചികത്തിലെ ആ രണ്ടു ഫലവും, വൃശ്ചികത്തിൽ രണ്ടാകയാൽ മേടത്തിൽനിന്നും രണ്ടു ഫലവും കളയുക എന്നൎത്ഥം—ഇപ്രകാരം, കൎക്കടകം ചിങ്ങം എന്നീ രണ്ടു രാശികൾ ഒഴിച്ചു് ബാക്കി, ബുധന്റെ രാശികളായ മിഥുനം കന്നി—വ്യാഴത്തിന്റേതായ ധനു മീനം—ശുക്രന്റേതായ ഇടവം തുലാം—ശനിയുടേതായ മകരം കുംഭം—ഈ അഞ്ചു യുഗ്മങ്ങളിൽനിന്നും ശോധനം ചെയ്യണം. പക്ഷെ, യുഗ്മത്തിലൊന്നിൽ ഏതെങ്കിലും ഒരു ഗ്രഹം നില്ക്കുന്നുണ്ടെങ്കിൽ, അതിൽനിന്നു് മാത്രം ഒന്നും കളയുകയും വേണ്ട. ത്രികോണശോധനത്തിൽനിന്നു് ഏകാധിപത്യശോധനത്തിന്നുള്ള വ്യത്യാസം ഇതുമാത്രമാകുന്നു.

ഇങ്ങനെ രണ്ടുവിധം ശോധനവും കഴിഞ്ഞാൽ, ബാക്കി ഓരോ രാശിയിലും ഉള്ള ഫലം വേറെ വേറെ വെച്ചു്,

അതാതു് രാശിയുടെ ഗുണകാരംകൊണ്ടും, ഓരോ രാശിയിലും ഏതേതു ഗ്രഹം നില്ക്കുന്നുവോ ആ ഗ്രഹങ്ങളുടെ ഗുണകാരംകൊണ്ടും പെരുക്കണം. എന്നിട്ടു് അതെല്ലാം ഒന്നിച്ചുകൂട്ടുകയും വേണം. ഉദാഹരണം:—രണ്ടുവിധ ശോധനവും കഴിഞ്ഞുവന്നപ്പോൾ, മേടം രാശിയിൽ രണ്ടു ഫലമാണുള്ളതെന്നും, ആ മേടത്തിൽ സൂര്യനും ചൊവ്വയും നിൽക്കുന്നുണ്ടെന്നും വിചാരിക്കുക; എന്നാൽ ആ രണ്ടു് എന്ന സംഖ്യ മൂന്നു ദിക്കിൽ വെച്ചു്, ഒന്നിനെ (ഇനിയത്തെ ശ്ലോകം കൊണ്ടു് പറയുന്ന) മേടം രാശിയുടെ ഗുണകാരമായ ഏഴുകൊണ്ടും, രണ്ടാമത്തേതിനെ സൂര്യന്റെ ഗുണകാരമായ അഞ്ചുകൊണ്ടും, മൂന്നാമത്തേതിനെ ചൊവ്വയുടെ ഗുണകാരമായ എട്ടുകൊണ്ടും പെരുക്കുക; എന്നിട്ടു് അതെല്ലാം ഒന്നിച്ചു കൂട്ടുകയും ചെയ്യു—ശോധനം കഴിഞ്ഞു് ബാക്കി ഏതു രാശിയിൽകാണുന്ന ഫലത്തേയും, ഇപ്രകാരം അതാതു രാശിയുടേയും, അതിൽ ഗ്രഹമുണ്ടെങ്കിൽ അതിന്റെ ഗുണകാരംകൊണ്ടു് പെരുക്കി ഒന്നിച്ചു് കൂട്ടിവെയ്ക്കുക. ഒടുവിൽ ഇങ്ങനെ പെരുക്കി വെച്ചിട്ടുള്ള എല്ലാ സംഖ്യകളും, ഒന്നിച്ചുകൂട്ടുകയും വേണം. എല്ലാം കൂട്ടിയ ആ സംഖ്യയെ ആണു് ശുദ്ധപിണ്ഡം എന്നു പറയുന്നതു്.

32

ഇനി ഒരു ശ്ലോകംകൊണ്ടു് രാശികൾക്കും ഗ്രഹങ്ങൾക്കുമുള്ള മുൻപറഞ്ഞ ഗുണകാരങ്ങളെയാണ് പറയുന്നതു്.

സ, ന്നാ, ഹേ, വ, ന മാ, സേ, ദം,
ധീ, മാൻ, പൂജ്യഃ, പ്രിയഃ, ക്രിയാൽ;
ശ, ശീ ഹി മാ, ന, സാ, ത്മേ, തി
സൂര്യാദപി ഗുണാഃ ക്രമാത്.

രാശികളുടെ ഗുണകാരങ്ങൾ

| | | | |
|---|---|---|---|
| മേടത്തിന്റെ | 7. | കർക്കടകത്തിന്റെ | 4. |
| ഇടവത്തിന്റെ | 10. | ചിങ്ങത്തിന്റെ | 10. |
| മിഥുനത്തിന്റെ | 8. | കന്നിയുടെ | 5. |

| | | | |
|---|---|---|---|
| തുലാത്തിന്റെ | 7. | മകരത്തിന്റെ | 5. |
| വൃശ്ചികത്തിന്റെ | 8. | കുംഭത്തിന്റെ | 11. |
| ധനുവിന്റെ | 9. | മീനത്തിന്റെ | 12. |

ഗ്രഹങ്ങളുടെ ഗുണകാരങ്ങൾ

| | | | |
|---|---|---|---|
| സൂര്യന്റെ | 5. | വ്യാഴത്തിന്റെ | 10. |
| ചന്ദ്രന്റെ | 5. | ശുക്രന്റെ | 7. |
| കുജന്റെ | 8. | ശനിയുടെ | 5. |
| ബുധന്റെ | 5. | ഇങ്ങനെയാകുന്നു. | |

'അഷ്ടവർഗ്ഗ പ്രസ്താരം' ആണ് ഇനിയത്തെ ശ്ലോകംകൊണ്ട് പറയുന്നത്. ഈ അദ്ധ്യായത്തിലെ ആദ്യം മുതൽ 10 ശ്ലോകംകൊണ്ട് സൂര്യാദി ഗ്രഹങ്ങളുടെ അഷ്ടവർഗ്ഗം വെയ്ക്കേണ്ടതായ സ്ഥാനങ്ങളാണല്ലോ പറഞ്ഞത്. സൂര്യന്റെ അഅഷ്ടവർഗ്ഗംകൊണ്ട് ഫലം വീണിട്ടുള്ള രാശികളിലെല്ലാം, ചാരവശാൽ സൂര്യൻ സഞ്ചരിയ്ക്കുന്ന കാലം ശുഭപ്രദമാണെന്നാകുന്നു അതിന്റെ താല്പര്യം. സൂര്യാദി ഏഴു ഗ്രഹങ്ങളുടേയും, ലഗ്നത്തിന്റേയും; ഇങ്ങനെ എട്ടിലധികം ഫലം ഒരു രാശിയിൽ വീഴുന്നതല്ലല്ലോ. അതിനാൽ എട്ടുഫലം വീണിട്ടുള്ള രാശി പൂർണ്ണഫലരാശിയാകുന്നു. ആ രാശിയിൽ സൂര്യൻ സഞ്ചരിയ്ക്കുന്ന കാലം മുഴുവനും ശുഭകാലവുമാകുന്നു. അപ്പോൾ, ഒരു രാശിയിൽ ഒരു ഫലം മാത്രമേ വീണിട്ടുള്ളുവെങ്കിൽ, ആ രാശിയിൽ സൂര്യൻ സഞ്ചരിയ്ക്കുന്ന കാലത്തിൽ, ഒരു രാശിയെ എട്ടാക്കി ഭാഗിച്ചതിൽ ഒരു ഭാഗമായ മൂന്നേമുക്കാൽ തിയ്യതിമാത്രമേ ശുഭപ്രദമായിട്ടുള്ളുവെന്നും സിദ്ധമായി. ഈ 'ശുഭകാലം' എന്നാണ് എന്നറിയേണമല്ലോ. അതിന്നുള്ള വഴിയാണ് പറയാൻ പോകുന്ന അഷ്ടവർഗ്ഗപ്രസ്താരംകൊണ്ട് കാണിയ്ക്കുന്നത്.

രേഖാസ്തിര്യങ്ങ്നവോർദ്ധ്വം, ലിഖതു 'ലയ'മിതാഃ,
  പംക്തയസ്തിര്യ്യഗഷ്ടൗ,
കക്ഷ്യാഃ സ്യുർദ്ദ്വാദശാന്യാഃ, ക്രിയമുഖഭവനാ-
  ന്യഷ്ടധാ ഖണ്ഡിതാനി;

മന്ദേഡ്യാരാർക്കശുക്രേന്ദുജശശിവപുഷാം,
താസു കക്ഷ്യാസു തൈസ്തൈ-
ർവ്വാക്യൈന്യസ്തതത്സ്ഥിതർക്ഷാന്ന്യസതു ഫല, മിതി
പ്രസ്താരേദഷ്ടവർഗ്ഗം.

വിലങ്ങത്തിൽ ഒമ്പതു രേഖകളും, കീഴ്മേൽ 13 രേഖകളും വരച്ച്, 134-ാം പേജിൽ കാണിച്ച പ്രകാരം 96 കള്ളികൾ വരയ്ക്കണം. ഓരോ വരിയിലുമുള്ള 12 കള്ളികൾ, മേടം മുതൽ 12 രാശികളാകുന്നു. അങ്ങനെ 8 വരികൾ ഉള്ളതു്, അതിൽ കാണിച്ച ക്രമമനുസരിച്ച് ഏഴു ഗ്രഹങ്ങളുടേയും, ലഗ്നത്തിന്റേയും വരികളുമാകുന്നു. അഷ്ടവർഗ്ഗം വെയ്ക്കേണ്ടതിന്നുള്ള സ്ഥാനങ്ങൾ, ഈ അദ്ധ്യായത്തിലെ ആദ്യം 10 ശ്ലോകംകൊണ്ടു് പറഞ്ഞിട്ടുണ്ടല്ലോ. ഓരോ ഗ്രഹവും ലഗ്നവും, അതാതിന്റെ വരിയിൽ ഏതേതു് രാശിയിലാണ് നില്ക്കുന്നതെന്നു് അറിയണം. അതാതിന്റെ വാക്യപ്രകാരമുള്ള സ്ഥാനങ്ങളിൽ അതാതു് ഗ്രഹം നില്ക്കുന്ന രാശി മുതല്ക്കു്, അതാതു് വരിയിൽ മാത്രം അക്ഷങ്ങൾ വെയ്ക്കുകയും വേണം. അതിന്നാണ് 'അഷ്ടവർഗ്ഗപ്രസ്താരം' എന്നു് പറയുന്നതു്. ഒരു ഉദാഹരണം കാണിച്ച് ഒന്നുകൂടി വ്യക്തമാക്കുകയും ചെയ്യാം:—

മ ബു ശു

| | | | | |
|---|---|---|---|---|
| സൂ | 5 | 5 | 3 | 5 |
| | 3 | സൂര്യാഷ്ട വർഗ്ഗം | | 1 |
| | 6 | | | 2 |
| | 4 | 4 | 6 | 4 |

കു ച ഗു

ല

ഈ കാണിച്ച പ്രകാരമാണ് ഗ്രഹസ്ഥിതിയെങ്കിൽ സൂര്യന്റെ അഷ്ടവർഗ്ഗം വെച്ചാൽ, അതിൽ കാണിച്ചിരിയ്ക്കുന്ന പ്രകാരം തന്നെയാണ് ഓരോ രാശിയിലും അക്ഷങ്ങളും വീഴുക. ഈ ഗ്രഹസ്ഥിതി കൊണ്ടു തന്നെ സൂര്യന്റെ അഷ്ടവ

ഗ്ഗപ്രസ്താരം ചെയ്താൽ, താഴെക്കാണിയ്ക്കുന്ന പ്രകാരം തന്നെ ഫലവും വീഴുന്നതാണ്. മേൽ കാണിച്ച സൂര്യ്യാഷ്ടവൎഗ്ഗ ചക്രത്തിൽ മേടം രാശിയിൽ 5 ഫലമാണല്ലോ ഉള്ളതു്. അതിനാൽ, മേടം രാശിയിൽ പതിനെട്ടേമുക്കാൽ തിയ്യതി മാത്രമേ സൂര്യ്യൻ സഞ്ചരിയ്ക്കുന്നതിൽ നല്ല കാലമായിട്ടുള്ളൂ എന്നു് സ്പഷ്ടമായി. അതു് എപ്പോഴാണെന്നാണു് ഈ അഷ്ടവൎഗ്ഗപ്രസ്താരംകൊണ്ടു് കാണിയ്ക്കുന്നതു്. മേടംരാശിയിൽ ആദ്യം മുതൽ അടുപ്പിച്ചു് 5 കക്ഷ്യകളിലും ഫലമുള്ളതിനാൽ, ആദ്യം മുതൽ $18\frac{3}{4}$ തിയ്യതി വരെ സൂര്യ്യൻ സഞ്ചരിയ്ക്കുന്ന കാലം ശുഭപ്രദമാണെന്നും, ബാക്കി മൂന്നു കക്ഷ്യകളിലും ഫലമില്ലാത്തതിനാൽ, ബാക്കി പതിനൊന്നേകാൽ തിയ്യതി സൂര്യ്യൻെറ ചാരകാലം അശുഭപ്രദമാണെന്നും അറിയേണ്ടതാകുന്നു--ഇതാണു് അഷ്ടവൎഗ്ഗപ്രസ്താരത്തിൻെറ താല്പര്യ്യം.

| | മേ | ഇ | മി | കർ | ചി | ക | തു | വൃ | ധ | മ | കും | മീ |
|---|---|---|---|---|---|---|---|---|---|---|---|---|
| ശ | ... | | .. | | | ... | ... | ... | ... | ... | | ... |
| വ്യാ | ... | | ... | | | | | | ... | ... | | |
| ക | .... | .... | | ... | .... | | ... | | | ... | ... | .... |
| സൂ | .... | | .... | | | .... | .... | .... | ... | .... | | .... |
| ശു | .... | | | | | | .... | .... | | | | |
| ബു | | | .... | | .... | .... | | | .... | ... | ... | ... |
| ച | | .... | ... | | | | .... | | | .... | | |
| ല | | ... | | | | .... | .... | ... | | | .. | .... |
| | ബു | ശു | | ക | ച<br>വ്യാ | | | | ല | | മ | സൂ |

ഇനി രണ്ടു ശ്ലോകംകൊണ്ടു് 'സമുദായാഷ്ടവർഗ്ഗം' പറയുന്നു. ഓരോ ഗ്രഹത്തിന്നുമുള്ള എട്ടെട്ടു വാക്യങ്ങളെ വേറെ വേറെ എടുത്തുവെയ്ക്കാതെ കഴിപ്പാൻ വേണ്ടി, അവയെല്ലാം ഒന്നിച്ചുകൂട്ടി വാക്യമാക്കി വെച്ചിട്ടുണ്ടു്. അതിന്നാണു് 'സമുദായാഷ്ടവർഗ്ഗം' എന്നു പറയുന്നതു്. ആ വാക്യങ്ങളാണു് ഇനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്. മൂന്നാമത്തെ ശ്ലോകംകൊണ്ടു് അതു വെയ്ക്കേണ്ട ക്രമത്തേയും പറയുന്നു.

34

ബാ, ലോ, ബ, ലി ഷ്ടോ;
ല വ, ണാം, ബു, മ, ത്സ, രോ,
രാ, ഗീ, മു, രാ, രീ,
ശി, ഖ, രേ, ന്ദ്ര, ഗാ, ഥ, യാ;
ഭൌ, മോ, ഗ, ണേ, ന്ദ്രോ,
ല, ഘു, ഭാ, വ, തോ, സ്വ, രോ,
ഗോ, ക, ണ്ണി, ര, ക്താ, ത്തു,
പു, രാ, ണ, മൈ, ഥി, ലീ.

35

രു, ദ്രഃ, പ, രം, ഗ, ഹ്വ, ര, ധൈ, രവ, സ്ഥ, ലോ,
രാ, ഗീ, ബ, ലി, ർഭാ, സ്വ, ര, ഗീ, ർഭ, ഗാ, ച, ലഃ;
ഗൌ, രോ, വി, വ, സ്വാൻ, ബ, ല, വ, ദ്വി, വ, ക്ഷ, യാ,
ശ്രു, ലീ, മ, മ, പ്രീ, തി, ക, രോ, ത്രു, തീ ത്ഥ, കൃൽ.

36

സൂര്യാദിലഗ്നാന്തസമേതരാശേ-
രാരഭ്യ ദ്വാദശകേ വിദധ്യാദ്;
ബാ, ലോ, ബ, ലി, ഷ്ടാക്ഷരസംഖ്യകാക്ഷാ-
ണീത്യഷ്ടവർഗ്ഗഃ സമുദായനാമാ.

മേല്പറഞ്ഞ രണ്ടു ശ്ലോകത്തിലേയും ഓരോ പാദം, സൂര്യൻ മുതൻ ക്രമേണ ഏഴു ഗ്രഹങ്ങളുടേയും ലഗ്നത്തിൻേറയും വാക്യങ്ങളാകുന്നു. അതാതു ഗ്രഹങ്ങളും ലഗ്നവും ഏതേതു രാശിയിൽ നില്ക്കുന്നുവോ അതാതു രാശി മുതല്ക്കു്, അതാതു വാക്യത്തിലെ ഓരോ അക്ഷരത്തിൻേറയും പരല്പേരു പ്രകാരമുള്ള അക്ഷങ്ങൾ, അതാതു രാശികളിൽ വെയ്ക്കണം. ഇതാണു് 'സമുദായാഷ്ടവർഗ്ഗം' എന്നു പറയുന്നതു്.

37

ഇനി ഏഴു ശ്ലോകം കൊണ്ടു് ഈ 'സമുദായാഷ്ടവർഗ്ഗ'ത്തിൻെറ ഫലമാണു് പറയുന്നതു്. ഇനിയത്തെ ശ്ലോകം കൊണ്ടു് അതിൻെറ ഒരു സാമാന്യഫലം പറയുന്നു.

ത്രിംശത്ഭ്യോ യേധികാക്ഷാ, അപി ശരകൃതിതോ,
    രാശയോ യേ തദൂനാഃ;
ശ്രേഷ്ഠാ മദ്ധ്യാശ്ച കഷ്ടാഃ ക്രമശ ഇഹമതാ;
    ഗ്രാഹ്യതാം ശ്രേഷ്ഠരാശിഃ
സർവ്വാസ്വപീഷ്ടക്രിയാസു, ത്യജതു ച ഗമനാ-
    ദ്യേഷു കാര്യേഷു കഷ്ടാൻ,
സംബന്ധേ സമ്പദാപത് സതി യുവതിനൃണാം
    ശ്രേഷ്ഠകഷ്ടർക്ഷജാനാം.

ഈ സമുദായാഷ്ടവർഗ്ഗത്തിലെ ഓരോ രാശിയിലും ആകെ തുക നോക്കിയാൽ മുപ്പതിൽ അധികം ഫലമുള്ള രാശികൾ ഉത്തമങ്ങളും, ഇരുപത്തഞ്ചിനും മുപ്പതിന്നും മദ്ധ്യേ ഫലമുള്ളവ മദ്ധ്യമങ്ങളും, ഇരുപത്തഞ്ചിലും കുറഞ്ഞ രാശികൾ അധമങ്ങളുമാകുന്നു. ശുഭകർമ്മങ്ങൾക്കെല്ലാം ഉത്തമരാശികളാണു് വേണ്ടതു്. ദൂരയാത്ര മുതലായ കാര്യങ്ങൾക്കെല്ലാം അധമരാശികൾ വർജ്ജിയ്ക്കേണ്ടതുമാണു്. വിവാഹവിഷയത്തിൽ, സ്ത്രീപുരുഷന്മാർ അന്യോന്യം ഉത്തമരാശിയിൽ ജനിച്ചവരായിരിയ്ക്കുന്നതു് ശുഭപ്രദമാകുന്നു.

സ്ത്രീയുടെ ജാതകപ്രകാരം ഉത്തമരാശിയിൽ ജനിച്ച പുരുഷൻ സ്ത്രീക്കു് ഉത്തമവും, മദ്ധ്യമരാശിയിൽ ജനിച്ച പുരുഷൻ മദ്ധ്യമവും, അധമരാശിയിൽ ജനിച്ച പുരുഷൻ അധമവുമാകുന്നു. അപ്രകാരംതന്നെ, പുരുഷജാതകവശാൽ ഉത്തമരാശിയിൽ ജനിച്ച സ്ത്രീ പുരുഷന്നു് വിവാഹം ചെയ്യുന്നതിന്നു ഉത്തമവും, മദ്ധ്യമരാശിയിൽ ജനിച്ചവരു് മദ്ധ്യമവും, അധമരാശിയിൽ ജനിച്ചവരു് അധമവുമാകുന്നു.

38

ഈ സമുദായാഷ്ടവർഗ്ഗത്തിന്റെ ഫലം മറെറാരുവിധത്തിലും കൂടി ആലോചിക്കുവാൻ ഉള്ളതിന്റെ സമ്പ്രദായം പറയുന്നു.

ലഗ്നാദ്യർക്ഷചതുസ്ത്രികോണഭവനം
'ബന്ധു'ാഹ്വയം, 'സേവകം',
തദ്വത് 'പോഷക', 'ഘാതകാ' ഹ്വയ,മമീ-
ഷ്വക്ഷാണി സംയോജയേത്;
ആധിക്യം ഖലു പോഷകസ്യ യദി ചേ-
ദ്ധന്ത്വദ്ധ്നീ സ്യാദയം;
ദാരിദ്ര്യം യദി പോഷകാദധികതാ
സ്യാത് ഘാതകസ്യ ധ്രുവം.

ലഗ്നം, 5–9 ഈ ത്രികോണത്തിന്നു് 'ബന്ധു'—എന്നും, 2–6–10 ഈ ത്രികോണത്തിന്നു് 'സേവകം' എന്നും, 3–7–11 ഇതിന്നു് 'പോഷകം' എന്നും, 4–8–12 ഇതിന്നു് 'ഘാതകം' എന്നും പേരാകുന്നു. ഈ ഓരോരോ ത്രികോണങ്ങളിലേയും അക്ഷങ്ങരു് ഒന്നിച്ച കൂട്ടുക; അപ്പോരു് ഘാതകത്തിലേക്കാരു് പോഷകത്തിൽ ഫലം അധികമുണ്ടെങ്കിൽ, ധനവാനായിത്തീരുന്നതാണു്. നേരെ മറിച്ചു് ഘാതകത്തിലാണു് പോഷകത്തിലേക്കാരു് ഫലാധിക്യം ഉള്ളതെങ്കിൽ, ദരിദ്രനായിത്തീരുകയും ചെയ്യും.

39

ഇതിൻെറ ഫലം മറെറാരു വിധത്തിലും പറയുന്നു.

മീനേന്ദ്വാലയവൃശ്ചികപ്രഭൃതികം
ഖണ്ഡത്രയം കല്പയേ-
ദാദ്യേക്ഷ്വാധികതാദിമേ തു വയസ-
സ്ത്ര്യംശേ വിദദ്ധ്യാത് സുഖം;
മദ്ധ്യേ മദ്ധ്യവയസ്യ,ഥാന്തിമവയ-
സ്ത്ര്യംശേഽന്ത്യഖണ്ഡേ ഹി സാ,
ഹീനാക്ഷസ്തു വയസ്ത്രിഭാഗ ഇഹ യോഽ-
ത്ര വ്യാധിദുഃഖോദ്ഭവഃ.

മീനം മുതൽ നാലു രാശികളിലേയും ഫലം ഒന്നിച്ചു കൂട്ടുക; അപ്രകാരം തന്നെ കക്കടകം മുതൽ നാലു രാശികളിലേയും, വൃശ്ചികം മുതൽ നാലിലേയും ഫലങ്ങളും ഒന്നിച്ചുകൂട്ടുക. ഇതിൽ മീനം മുതല്ക്കുള്ള ഒന്നാംഭാഗത്തിലാണ് ഫലം അധികമുള്ളതെങ്കിൽ, ആയുസ്സിനെ മൂന്നാക്കി ഭാഗിച്ചാൽ ആദ്യത്തെ ഭാഗമാണ് സുഖം ഉണ്ടാവുക; കക്കടകം മുതല്ക്കുള്ള രണ്ടാംഭാഗത്തിൽ ഫലം അധികമുണ്ടെങ്കിൽ ആയുസ്സിൻെറ രണ്ടാംഭാഗത്തും, വൃശ്ചികം മുതല്ക്കുള്ളതിലാണ് അധികമുള്ളതെങ്കിൽ, ആയുസ്സിൻെറ ഒടുവിലത്തെ ഭാഗത്തും സുഖം ഉണ്ടായിരിക്കും. ഫലം കുറഞ്ഞ ഭാഗം എത്രാമത്തേതാണോ, ആയുസ്സിൻെറ അത്രാമത്തെ ഭാഗത്തു് രോഗം വ്യസനം മുതലായ കഷ്ടതകൾ അനുഭവിക്കുകയും ചെയ്യും.

40

ഈ പറഞ്ഞതുതന്നെ മറെറാരു വിധത്തിലും ആലോചിക്കേണ്ടതിനെ പറയുന്നു.

കേന്ദ്രസ്ഥാക്ഷം, പണപര-
ഗത,മാപോക്ലിമം ച യുക്ത്യാപി;
തേഷാമധികാല്പത്വാത്
പ്രഥമാദിവയഃശുഭാശുഭം ജ്ഞേയം.

ലഗ്നം 4–7–10 എന്നീ കേന്ദ്രത്തിലെ ഫലം ഒന്നിച്ചു കൂട്ടുക; അതുപോലെത്തന്നെ 2-5-8-11 എന്നീ പണപരത്തിലേയും, 3–6–9–12 എന്നീ ആപോക്ലിമത്തിലേയും ഫലങ്ങൾ ഒന്നിച്ചു കൂട്ടുക. 39–ാംശ്ലോകംകൊണ്ടു് പറഞ്ഞ പ്രകാരംതന്നെ, കേന്ദ്രത്തിൽ ഫലാധിക്യമുണ്ടെങ്കിൽ, ആയുസ്സിനെ മൂന്നാക്കി ഭാഗിച്ചാൽ ആദ്യത്തെ അംശത്തിലും, പണപരത്തിൽ അധികമുണ്ടെങ്കിൽ ആയുസ്സിന്റെ നടുവിലത്തെ അംശത്തിലും, ആപോക്ലിമത്തിലാണെങ്കിൽ ഒടുവിലത്തെ അംശത്തിലും, സുഖം ഉണ്ടാവുന്നതാണു്. ഫലം കുറഞ്ഞ ഭാഗത്തു് രോഗാദികളും ഉണ്ടാവും.

41

ലഗ്നാംബുപാത്മജകാമധർമ്മഗഗന-
സ്ഥാക്ഷാണി സംയോജയേ,–
ദന്തർഭാഗ ഇഹായ,മത്ര ഫലബാ–
ഹുള്യേ മനസ്തുഷ്ടതാ;
വിദ്യാജ്ഞാനസുകർമ്മദാനനിരതി–
ശ്ചാ, ന്യസ്ഥിതാക്ഷാനപയോ
ഭാഗോന്യോഽത്ര ഫലാധികേ സതി മനഃ–
പീഡാ ച ദംഭാദികം.

ലഗ്നം 4–5–7–9–10 ഈ ഭാവത്തിലെ ഫലമെല്ലാം ഒന്നിച്ചുകൂട്ടിയാൽ അതിന്നു് 'അന്തർഭാഗം' എന്നും, മറ്റു ഭാവങ്ങളിലെ ഫലമെല്ലാം ഒന്നിച്ചുകൂട്ടിയതിന്നു് 'ബഹിർഭാഗം' എന്നും പേരാകുന്നു. അന്തർഭാഗത്താണു് ഫലം അധികം ഉള്ളതെങ്കിൽ, സന്തുഷ്ടിയും, വിദ്യ, ജ്ഞാനം, സത്കർമ്മം, ദാനം ഇതുകളിൽ താല്പര്യവും, ഉണ്ടായിരിക്കും. ബഹിർഭാഗത്തിലാണു് അധികം ഫലം ഉള്ളതെങ്കിൽ, മനോദുഃഖം, ഡംഭു്, ഗർവ്വു് മുതലായ ദുർഗ്ഗുണങ്ങളും ഉണ്ടായിരിക്കും.

42

ലഗ്നാദാരഭ്യ സൂര്യാത്മജഗതഭവനാ-
ക്ഷാന്തമേകത്ര യുക്ത്വാ
"സ്വ" ഘ്നേ തസ്മിൻ "സുഖാ" പ്തേ, ഗതവതി ഫലതു-
ല്യാബ്ദകേ രോഗശോകാഃ;
മന്ദാദാലഗ്നമേവം, ക്ഷിതിസുതഗതഭാ-
ച്ചാവിലഗ്നം, വിലഗ്നാ-
ദാഭൌമം ചേതി കൃത്വാ, വിധിമശുഭമേതീ-
വാദിശേത് ചോദിതാബ്ദേ.

ലഗ്നം മുതൽ ശനി നില്ക്കുന്നതുകൂടിയുള്ള രാശികളിലെ ഫലമെല്ലാം ഒന്നിച്ചുകൂട്ടി, ഏഴിൽ പെരുക്കി ഇരുപത്തേഴിൽ ഹരിക്കുക; അപ്പോൾ എത്ര ഫലം കിട്ടിയോ അത്രാമത്തെ വയസ്സ്, രോഗം വ്യസനം ഇത്യാദികളെക്കൊണ്ട് അരിഷ്ടകാലമാകുന്നു. അപ്രകാരം തന്നെ, ശനി നില്ക്കുന്ന രാശി മുതൽ ലഗ്നം കൂടിയും, കുജൻ നില്ക്കുന്ന രാശി മുതൽ ലഗ്നം കൂടിയും, ലഗ്നം മുതൽ ചൊവ്വ നില്ക്കുന്ന രാശി കൂടിയും, ഇങ്ങനെ കണക്കാക്കണം. ഇങ്ങനെ നാലു വിധത്തിൽ നോക്കുമ്പോഴും എത്ര ഫലം ഹരിച്ചു കിട്ടുന്നുവോ, അത്രാമത്തെ വയസ്സ് കഷ്ടകാലമാകുന്നു.

43

യോ രാശിഃ ഫണിനാശ്രിതോഽത്രഗഫലൈഃ
സംഖ്യാസമേ വത്സരേ
നൄണാം പന്നഗദംശനം, ഗരളഭു-
ക്തിർവ്വാഹിപേഽനിഷ്ടഗേ;
വർഷേ ഭൌമഗതാലയസ്ഥിതഫലൈ-
സ്തുല്യേ തു ശസ്ത്രക്ഷതി,-
ർമ്മന്ദാക്രാന്തഫലൈഃ സമാനവയസി
സ്യു രോഗശോകാദയഃ.

ജനനസമയത്തു് രാഹു നില്ക്കുന്നതു് അനിഷ്ടരാശിയിലാണെങ്കിൽ, രാഹു നില്ക്കുന്ന രാശിയിൽ എത്ര ഫലമുണ്ടോ അത്രാമത്തെ വയസ്സിൽ, പാമ്പുകടിയ്ക്കുകയോ കൈവിഷം ഏല്ക്കുകയോ ചെയ്യും. കുജൻ നില്ക്കുന്ന രാശിയിൽ എത്ര ഫലം ഉണ്ടോ അത്രാമത്തെ വയസ്സിൽ, അസ്ത്രശസ്ത്രാദി ആയുധങ്ങളെക്കൊണ്ടു് ദേഹത്തിന്നു് മുറിവു് പററുന്നതാണു്; ശനി നില്ക്കുന്ന രാശിയിൽ ഉള്ള ഫലം എത്രയാണോ അത്രാമത്തെ വയസ്സിൽ, രോഗം വ്യസനം മുതലായ കഷ്ടതകളും അനുഭവിയ്ക്കേണ്ടിവരും.

44

ഇതി നിഗദിതമിഷ്ടം, നേഷ്ടമന്യദ്വിശേഷാ-
ദധികഫലവിപാകം ജന്മിനാം തത്ര ദദ്യുഃ;
ഉപചയഗൃഹമിത്രസ്വോച്ചഗാഃ പുഷ്ട,മിഷ്ട,
ത്വപചയഗൃഹനീചാരാതിഗൈർന്നേഷ്ടസമ്പത്.

'പുരവാസദൃശധനാകം' എന്നു തുടങ്ങി ഈ അദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ളതെല്ലാം, അതാതുഗ്രഹങ്ങളുടെ ഇഷ്ടസ്ഥാനങ്ങളാകുന്നു; ബാക്കി അനിഷ്ടസ്ഥാനങ്ങളുമാകുന്നു. സൂൎയ്യാദിഗ്രഹങ്ങൾ, ചാരവശാൽ ഈ പറഞ്ഞ ഇഷ്ടസ്ഥാനങ്ങളിൽ ചെല്ലുമ്പോൾ ശുഭഫലത്തേയും, അനിഷ്ടസ്ഥാനങ്ങളിൽ ചെല്ലുമ്പോൾ അശുഭഫലത്തേയും തീൎച്ചയായും അനുഭവിപ്പിയ്ക്കുന്നതാകുന്നു. ഈ പറഞ്ഞ ഇഷ്ടസ്ഥാനങ്ങൾതന്നെ, ഉപചയം, ബന്ധുക്ഷേത്രം, ഉച്ചം മുതലായി ബലം വൎദ്ധിപ്പിയ്ക്കുന്ന സ്ഥാനങ്ങളും കൂടിയായാൽ, അതാതു ഗ്രഹങ്ങൾ ചെയ്യുന്ന ശുഭഫലത്തെത്തന്നെ വളരെ പുഷ്ടിയോടുകൂടി ചെയ്യുന്നതാണു്. അപ്രകാരംതന്നെ, അപചയം, ശത്രുക്ഷേത്രം, നീചം മുതലായി ബലം ക്ഷയിപ്പിയ്ക്കുന്ന സ്ഥാനങ്ങളാണെങ്കിൽ, അതാതു ഗ്രഹം ചെയ്യുന്ന അനിഷ്ടഫലത്തിന്നു് വളരെ ശക്തി കൂട്ടുകയും ചെയ്യും.

അഷ്ടവൎഗ്ഗപ്രകരണം എന്ന ഒമ്പതാമദ്ധ്യായം കഴിഞ്ഞു.

പത്താമദ്ധ്യായം.

# ഭാവവിചാരപ്രകരണം

1

സർവ്വത്ര ഭാവഗൃഹതത്പതികാരകാഖ്യൈ-
സ്തദ്യുക്തവീക്ഷകഖഗൈരപി തദ്ഗണൈശ്ച
ചിന്ത്യാനി ഭാവജഫലാന്യഖിലാനി യുക്ത്യാ,
നൄണാം വിലഗ്നഭവനാദഥവാ ശശാങ്കാത്.

ഭാവരാശി, ഭാവാധിപൻ, കാരകൻ, ഇതുകളോടുകൂടി നില്ക്കുന്ന ഗ്രഹങ്ങൾ, ഇവയെ നോക്കുന്ന ഗ്രഹങ്ങൾ, ഇവയുടെ ദ്രേക്കാണം മുതലായ ഷഡ്വർഗ്ഗങ്ങൾ ഇവയെക്കൊണ്ടെല്ലാം യുക്തിപൂർവ്വം ആലോചിച്ചിട്ടല്ലാതെ യാതൊരു ഭാവഫലവും പറയുവാൻ പാടില്ല. ഈ ആലോചന(ഭാവവിചാരം) ലഗ്നത്തിൽ നിന്നോ ചന്ദ്രനിൽനിന്നോ ചെയ്യേണ്ടതാകുന്നു.

2

ശുഭന്മാരുടേയും പാപന്മാരുടേയും സാമാന്യഫലമാണ് ഇനി പറയുന്നതു്.

സൌമ്യാഃ ശുഭാനി ഖലു ഭാവഫലാനി കുർയ്യു-
രന്യാനി ഹന്യ,രപരേ വിപരീതമേവ;
ഏകഗ്രഹസ്യ തു ശുഭാശുഭകാരകത്വേ
പ്രാപ്തേ ഹ്യയം ബലയുതഃ ശുഭദോഽന്യഥാഽന്യഃ.

ശുഭന്മാർ ശുഭഫലങ്ങളെയാണ് ചെയ്യുക; അശുഭങ്ങളെ നശിപ്പിക്കുകയും ചെയ്യും. നേരെ മറിച്ചു്, പാപന്മാർ അശുഭഫലങ്ങളെ അനുഭവിപ്പിക്കുകയും, ശുഭങ്ങളെ നശിപ്പിക്കുകയും ചെയ്യുന്നതുമാണ്. ആധിപത്യംകൊണ്ടും സ്ഥാനഭേദംകൊണ്ടും മറ്റും ഒരേ ഗ്രഹത്തിന്നുതന്നെ, ശുഭപ്രദത്വവും അശുഭപ്രദത്വവും ഉണ്ടായേക്കാവുന്നതാണ്. അങ്ങനെ

വരുമ്പോൾ ആ ഗ്രഹം ബലവാനാണെങ്കിൽ ശുഭഫലമാണു് ചെയ്യുക, ദുർബ്ബലനാണെങ്കിൽ അശുഭപ്രദനമായിരിക്കും.

3

സ്ഥാനയോഗാദിഭേദംകൊണ്ടു് ചിലപ്പോൾ ശുഭൻ പാപനും പാപൻ ശുഭനുമായിവരും. അതിൻെറ ലക്ഷണമാണു് ഇനി പറയുന്നതു്.

പാപഗ്രഹാ ബലയുതാഃ ശുഭവർഗ്ഗസംസ്ഥാഃ
സൌമ്യാ ഭവന്തി ശുഭവർഗ്ഗഗസൌമ്യദൃഷ്ടാഃ
പ്രായേണ; ചാപഗണഗാ വിബലാശ്ച സൌമ്യാഃ
പാപാ ഭവന്ത്യശുഭവർഗ്ഗഗപാപദൃഷ്ടാഃ.

പാപഗ്രഹങ്ങൾ, ബലവാന്മാരാവുകയും, ശുഭവർഗ്ഗത്തിൽ നില്ക്കുകയും, ശുഭവർഗ്ഗത്തിൽ നില്ക്കുന്ന ശുഭൻെറ ദൃഷ്ടി ഉണ്ടാവുകയും ചെയ്യുമ്പോൾ, പ്രായേണ ശുഭന്മാരായിത്തീരുന്നതാകുന്നു. (അവർ പ്രായേണ ശുഭഫലങ്ങളേയാണു് ചെയ്യുക എന്നർത്ഥം). അപ്രകാരംതന്നെ പാപവർഗ്ഗത്തിൽ നില്ക്കുകയും, ദുർബ്ബലന്മാരായിരിക്കുകയും, പാപവർഗ്ഗത്തിൽ നില്ക്കുന്ന പാപൻെറ ദൃഷ്ടി ഉണ്ടാവുകയും ചെയ്യുമ്പോൾ, ശുഭന്മാൎക്കു് പാപിത്വവും ഉണ്ടാവുന്നതാകുന്നു. ഇങ്ങനെയുള്ള ശുഭന്മാർ പ്രായേണ പാപഫലത്തേയും ചെയ്യുമെന്നർത്ഥം.

4

ഇനി ഭാവഫലത്തിൻെറ ഗുണദോഷാദിസ്വഭാവത്തെ ചിന്തിക്കേണ്ട സമ്പ്രദായത്തേയും, ഫലസിദ്ധി ഉണ്ടാവുന്ന കാലത്തേയും മററും പറയുന്നു.

ഭാവേശഭാവഗതഭാവനിരീക്ഷകൈസ്സൈർ-
ഭാവസ്വഭാവവപുരാദിഗുണാ വിചിന്ത്യാഃ
ഭാവാനുഭൂതിരിഹ ഭാവവിലഗ്നപത്യോഃ
സംബന്ധതോ ഭവതി, ചാരവശാദ് ദശാദൌ.

ഭാവത്തിൻെറ സ്വഭാവം, ശരീരം, സൌന്ദര്യം മുതലായ ഗുണങ്ങളേയെല്ലാം ചിന്തിയ്ക്കേണ്ടതു്, ഭാവാധിപൻ ഭാവത്തിൽ നില്ക്കുന്ന ഗ്രഹം ഭാവത്തിലേയ്ക്കു് ദൃഷ്ടിയുള്ള ഗ്രഹം ഇതുകളേക്കൊണ്ടും, ഭാവം ഉണ്ടാകുമെങ്കിലും അതു അനുഭവിപ്പാൻ സംഗതിവരുമോ എന്നതിനെക്കുറിച്ചു് വിചാരിയ്ക്കേണ്ടതു്, ഭാവത്തിന്നും ലഗ്നാധിപന്നും തമ്മിൽ ഉള്ള യോഗം ദൃഷ്ടി മുതലായ ബന്ധങ്ങളേക്കൊണ്ടും, അനുഭവയോഗ്യമാണെങ്കിൽ അതു് എപ്പോഴായിരിയ്ക്കുമെന്നു ചിന്തിയ്ക്കേണ്ടതു്, അതാതു ഫലത്തിന്നനുരൂപമായ ചാരം (1) ദശ (2) അപഹാരം മുതലായതു് ഉണ്ടാകുന്ന ഘട്ടങ്ങളിലുമാകുന്നു.

5

ഭാവഫലം തീച്ച്യയായും ഉണ്ടാകുന്നതു് എങ്ങനെ ആയാലാണെന്നു പറയുന്നു.

ഭാവേ ശുഭർക്ഷേ, ശുഭനാഥമിത്രൈ-
  ർയ്യുക്തേ ബലാഢ്യൈരവലോകിതേ വാ
ഭാവാധിപേ കാരകഖേചരേ വാ;
  ബലാന്വിതേ, സിദ്ധിമുപൈതി ഭാവഃ.

ഭാവം ശുഭൻെറ രാശിയായിരിയ്ക്കുകയും, ബലവാനായ ശുഭഗ്രഹം ഭാവാധിപൻ അധിപൻെറ ബന്ധു ഇതുകളുടെ യോഗമോ ദൃഷ്ടിയോ ഭാവത്തിലേയ്ക്കുണ്ടാവുകയും ചെയ്യുക; ഭാവാധിപനോ അല്ലെങ്കിൽ ഭാവകാരകനോ ബലമുണ്ടാവുകയും ചെയ്യുക; ഇതു് ഭാവഫലത്തെ തീച്ച്യയായും ഉണ്ടാക്കുന്നതാണു്.

6

ഭാവഫലം ഉണ്ടാകുമെങ്കിലും, അനുഭവഗോചരമാവാതെ വരുന്നതും, ഭാവഫലംതന്നെ ഉണ്ടാവാതിരിയ്ക്കുന്നതും എങ്ങനെ എന്നാണു് ഇനി പറയുന്നതു്.

---

(1) ചാരഫലം 11-ാമദ്ധ്യായംകൊണ്ടും (2) ദശാപഹാരഫലങ്ങൾ 12-ാമദ്ധ്യായംകൊണ്ടും പറയുന്നതാണു്.

പാപാരിരന്ധ്രേശസമേതദൃഷ്ടേ-
ഷ്വേതേഷു, വിദ്യാദിഹ ഭാവനാശം;
ബലോനിതേഷ്വേഷു ശുഭേശമിത്രൈ-
രയുക്തദൃഷ്ടേഷു ന ഭാവലാഭഃ.

ഭാവം, ഭാവാധിപൻ മുതലായ മുൻപറഞ്ഞവക്കെല്ലാം, പാപൻ, ഭാവാധിപശത്രു, അഷ്ടമാധിപൻ ഇതുകളുടെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ, ഭാവഫലം ഉണ്ടാകുമെങ്കിലും അനുഭവഗോചരമാകാതെ നശിച്ചുപോകും. ഈ പറഞ്ഞ, ഭാവം, ഭാവാധിപൻ മുതലായവതന്നെ ദുർബ്ബലങ്ങളായിരിയ്ക്കയും, ശുഭൻ, ഭാവാധിപൻ ഭാവാധിപബന്ധു ഇതുകളുടെ യോഗമോ ദൃഷ്ടിയോ ഇല്ലാതിരിയ്ക്കുകയും ചെയ്താൽ, ഭാവഫലംതന്നെ ഉണ്ടാകയുമില്ല.

7

ഭാവം നശിയ്ക്കുവാനുള്ള മറെറാരു കാരണത്തേയും, ഭാവത്തിന്നു് അഭിവൃദ്ധി ഉണ്ടാകുന്നതിന്നുള്ള ഒരു കാരണത്തേയും പറയുന്നു.

പാർശ്വദ്വയസ്ഥൈശ്ചതുരശ്രഗൈർവ്വാ
ത്രികോണഗൈർവ്വാ സകലൈശ്ച പാപൈഃ
ഭാവസ്യ നാശം; ശുഭദൈസ്തു വൃദ്ധിം
സമാദിശേത്; കാരകതോ വിശേഷാത്.

പാപന്മാരെല്ലാം ഭാവം, ഭാവാധിപൻ, കാരകൻ ഇതുകളുടെ ഇരുവശത്തോ, ചതുരശ്രത്തിലോ ത്രികോണത്തിലൊ നിന്നാൽ, ഭാവത്തിന്നു് നാശകരമാകുന്നു. നേരെ മറിച്ചു്, ഈ സ്ഥാനങ്ങളിൽത്തന്നെ ശുഭന്മാരെല്ലാം നിന്നാൽ, ഭാവത്തിന്നു് അഭിവൃദ്ധികരവുമാണു്. ഈ പറഞ്ഞതു് കാരകഗ്രഹത്തിൽ നിന്നു് പ്രത്യേകം ചിന്തിയ്ക്കുയും വേണം.

8

ഇനി ഭാവത്തിൻെറ ഗുണദോഷങ്ങളെപ്പറയുന്നു.

പാപേന പത്യാ ബലിനാ സമേതേ
ദൃഷ്ടേ ച ഭാവേ സതി ദുഷ്ടഭാവഃ;
തേനാബലേനാത്ര യുതേ ച ദൃഷ്ടേ
കൃച്ഛ്റാത് ഭവേത്, കുത്സിതഭാവലാഭഃ.

ഭാവാധിപൻ പാപനായിരിക്കുകയും, ബലവാനായിരിക്കുന്ന ആ അധിപൻെറ ദൃഷ്ടിയോ യോഗമോ ഭാവത്തിന്നു് ഉണ്ടാവുകയും ചെയ്താൽ, ഭാവഫലം ഉണ്ടാവുകയും, അതു് ദോഷഭൂയിഷ്ഠമായിരിക്കുകയും ചെയ്യും. എന്നാൽ, ആ പാപനായ അധിപൻ ദുർബ്ബലനായിട്ടാണു് ഭാവത്തെ നോക്കുകയോ ഭാവത്തിൽ നില്ക്കുകയോ ചെയ്യുന്നതെങ്കിൽ, ഭാവഫലം ഉണ്ടാകുവാൻതന്നെ പ്രയാസപ്പെടേണ്ടിവരികയും, ഉണ്ടായാൽത്തന്നെ അതു് നിന്ദ്യം (കുത്സിതം) ആയിരിക്കുകയും ചെയ്യും.

9

സാമാന്യമായ ഇഷ്ടാനിഷ്ടങ്ങളേയാണു് ഇനി പറയുന്നതു്.

സർവ്വത്ര ലഗ്നേശ്വരയോഗദൃഷ്ടി-
കേന്ദ്രത്രികോണോപഗതത്വമിഷ്ടം,
ഷഷ്ഠാഷ്ടമാന്ത്യേശ്വരയോഗദൃഷ്ട്യാ-
ദ്യന്യോന്യബന്ധസ്ത്വശുഭഃ പ്രദിഷ്ടഃ.

ലഗ്നാധിപൻെറ യോഗദൃഷ്ടികളും, കേന്ദ്രത്രികോണങ്ങളിൽ സ്ഥിതിയും, സകല ഭാവങ്ങൾക്കും ശുഭപ്രദമാകുന്നു. നേരെ മറിച്ചു്, 6-8-12 ഈ ഭാവാധിപന്മാരുടെ യോഗം ദൃഷ്ടി മുതലായ അന്യോന്യബന്ധങ്ങൾ, എല്ലാററിന്നും അശുഭകരവുമാകുന്നു.

10

ഭാവത്തിന്നു് എന്തുഗുണമുണ്ടായാലാണു് ഭാവഫലം അനുഭവഗോചരമാവുന്നതു് എന്നറിയാൻ പറയുന്നു.

ലഗ്നലഗ്നേശസംബന്ധാത് തത്ഭാവാനുഭവഃ സ്മൃതഃ;
സംബന്ധാത് പുനരന്യേഷാം താദൃശം ഫലമാദിശേത്.

ഏതേതുഭാവം ഭാവാധിപൻ കാരകൻ ഇതുകൾക്കാണോ, ലഗ്നത്തിന്റേയും ലഗ്നാധിപന്റേയും യോഗം ദൃഷ്ടി മുതലായി ഏതെങ്കിലും ബന്ധം ഉണ്ടാകുന്നതു്, ആ ഭാവഫലമാണു് അനുഭവയോഗ്യമായിത്തീരുക. അപ്രകാരം തന്നെ, ഏതേതുഭാവം മുതലായതിനാണോ മററു ഭാവങ്ങളുടേയോ ഭാവാധിപന്മാരുടേയോ ബന്ധം ഉണ്ടാകുന്നതു്, ആ ഭാവങ്ങൾക്കു് തത്തുല്യമായ ഫലവും ഉണ്ടാകുന്നതാകുന്നു.

11

മേല്പറഞ്ഞ ശ്ലോകത്തിലെ ഉത്തരാർദ്ധത്തിന്റെ അർത്ഥം ഒന്നുകൂടി വിശദമാക്കുകയാണു് ഇനിയത്തെ ശ്ലോകം കൊണ്ടു് ചെയ്യുന്നതു്.

അരാതിരോഗാദ്യമരാതിനാഥോ,
മൃതീശ്വരോ മൃത്യുഭയം കരോതി;
വ്യയാധിപോ ഭ്രംശദരിദ്രതാദ്യം,
യോഗേക്ഷണാദ്യൈ, രശുഭോ വിശേഷാത്.

യോഗം; ദൃഷ്ടി, ഷഡ്വർഗ്ഗം മുതലായ ബന്ധംകൊണ്ടു് ആറാംഭാവാധിപൻ, ശത്രു രോഗം മുതലായവയേയും എട്ടാംഭാവാധിപൻ മരണത്തേയും, പന്ത്രണ്ടാംഭാവാധിപൻ, സ്ഥാനഭ്രംശം ദാരിദ്ര്യം മുതലായവയേയും ഉണ്ടാക്കുന്നതാണു്. ഈ പറഞ്ഞ സ്ഥാനാധിപന്മാർ പാപന്മാരും കൂടിയായാൽ, അതാതു് ദോഷഫലങ്ങൾക്കു് ശക്തി കൂട്ടുകയും ചെയ്യും.

12

ഇനി ഭാവഫലങ്ങൾ ഏതു രാശിയിൽ ജനിച്ച (ഉണ്ടായ)തായിരിക്കുമെന്നു് അറിവാൻ പറയുന്നു.

ലഗ്നേശജന്മേശ്വരഭാവനാഥാ
യേഷു സ്ഥിതാ ഭേഷ്വ,ഥവാംശകേഷു;
തദ്രാശിജാതാശ്ച ഭവന്തി ഭാവാ-
സ്തദീയനീചോച്ചഗൃഹോദ്ഭവാ വാ.

ലഗ്നം ചന്ദ്രൻ ഭാവം ഇവയുടെ അധിപന്മാർ നില്ക്കുന്ന ഏതെങ്കിലും ഒരു രാശിയിൽ ജനിച്ചതായിരിക്കും ഭാവഫലം അല്ലെങ്കിൽ അതുകളുടെ നവാംശകരാശിയിൽ ജനിച്ചതാണെന്നും വരാം; അതുകളുടെ നീചരാശിയിലോ ഉച്ചരാശിയിലോ ജനിച്ചതായിരിക്കാനും മതി.

13

ഭാവഫലം ഏതുരാശിയിൽ ജനിച്ചതാണ് ശുഭപ്രദമെന്നറിയാൻ പറയുന്നു.

ഭാവേശതദ്യുക്തനിരീക്ഷകാണാ-
മൃക്ഷേഷു ജാതാശ്ച തഥൈവ ശസ്താഃ
ഭാവാ; വ്യയാരാതിമൃതീശ്വരാണാം
രാശ്യംശകാദൌ ച ഭവന്ത്യനിഷ്ടാഃ.

ഭാവാധിപൻ, ഭാവത്തിൽ നില്ക്കുന്ന ഗ്രഹം, ഭാവത്തിലേക്കു് ദൃഷ്ടിയുള്ള ഗ്രഹം, ഇതുകളും നില്ക്കുന്ന രാശിയിൽ ജനിച്ച ഭാവഫലം നല്ലതാകുന്നു. 6–8–12 ഈ ഭാവങ്ങളുടെ അധിപന്മാർ നില്ക്കുന്ന രാശി, നവാംശകരാശി, മുതലായവയിൽ ജനിച്ച ഭാവം അശുഭകരവുമാണ്.

14

ഏതു് നക്ഷത്രത്തിലായിരിക്കും ഭാവം ഉണ്ടാവുക എന്നറിയാൻ പറയുന്നു.

ലഗ്നാധിപകാരകയോർ,-
ലഗ്നാധിപഭാവനാഥയോരഥവാ;
സ്ഫുടയോഗജനക്ഷത്രേ
ഭാവാനാം ജന്മ നിർദ്ദിശേന്മതിമാൻ.

ലഗ്നാധിപൻേറയും, കാരകഗ്രഹത്തിൻേറയും സ്ഫുടങ്ങാം തമ്മിൽ കൂട്ടിയതിൽ നിന്നു് കാണുന്ന നാളിലായിരിക്കും ഭാവം ജനിക്കുക; അല്ലെങ്കിൽ, ലഗ്നാധിപൻേറയും ഭാവാധിപൻേറയും സ്ഫുടങ്ങാം തമ്മിൽ കൂട്ടിയാലുണ്ടാകുന്ന നക്ഷത്രത്തിലായെന്നും വരാം.

15

ഇനി ഭാവം ഏതു് രാശിയിൽ ജനിച്ചതായിരിക്കുമെന്നറിയാനായി പറയുന്നു.

കാരകയുക്തേ രാശൌ,
നവാംശകേ വാऽപി, തന്നവാംശേ വാ;
കാരകദിനകരയോർവ്വാ
സ്ഫുടയോഗേ ഭാവജന്മ വക്തവ്യം.

അതാതുഫലത്തിൻെറ കാരകഗ്രഹം നില്ക്കുന്ന രാശിയിലോ, അതിൻെറ നവാംശകരാശിയിലോ, നവാംശകനവാംശകരാശിയിലോ ആയിരിക്കും ഭാവജനനം. അല്ലെങ്കിൽ, കാരകൻേറയും സൂര്യൻേറയും സ്ഫുടങ്ങാം തമ്മിൽ കൂട്ടിക്കാണുന്ന രാശിയിലായെന്നും വരാം.

16

ഇനി ഭാവം ഏതു് ദിക്കിൽ ജനിച്ചതായിരിക്കുമെന്നും, അതു് എത്രത്തോളം ദൂരത്തായിരിക്കുമെന്നും അറിയാനാണു് പറയുന്നതു്.

ഭാവേശഭാവഗതവീക്ഷകദിഗ്ഭവാ, വാ
ഭാവേശകാരകഗൃഹാംശകദിഗ്ഭവാ വാ;
ഭാവാ ഭവ, ന്ത്യുദിതഖേടഗൃഹാംശകൈസ്തൈ-
ർമ്മാർഗ്ഗപ്രമാണമപി തത്ര വദേച്ചരാദ്യൈഃ.

ഭാവാധിപൻേറയോ, ഭാവത്തിൽ നില്ക്കുന്ന ഗ്രഹത്തിൻേറയോ, ഭാവത്തിലേക്കു് നോക്കുന്ന ഗ്രഹത്തിൻേറയോ

ദിക്കിലായിരിയ്ക്കും * ഭാവഫലം ഉണ്ടാവുക. അല്ലെങ്കിൽ, ഭാവാധിപൻ കാരകൻ ഈ ഗ്രഹങ്ങരം നില്ക്കുന്ന രാശിയുടെ ദിക്കിലോ നവാംശകദിക്കിലോ ജനിച്ചതായെന്നും വരാം. ഈ പറഞ്ഞ ഗ്രഹങ്ങളിൽ ഏതിനേക്കൊണ്ടാണോ ദിക്കു് നിശ്ചയിച്ചതു്, അതു് നില്ക്കുന്ന രാശിയോ നവാംശകരാശിയോ ചരരാശിയാണെങ്കിൽ ഭാവഫലം ദൂരത്താണെന്നും, ഉഭയരാശിയാണെങ്കിൽ വളരെ ദൂരത്തല്ലെന്നും, സ്ഥിരരാശിയാണെങ്കിൽ സമീപത്താണെന്നും പറയേണ്ടതാകുന്നു.

## 17

ഇനി ഭാവഫലം എത്ര ഉണ്ടാകുമെന്നും, അതിന്റെ ഗുണദോഷസ്വഭാവങ്ങളേയും മററുമാണു് പറയുന്നതു്.

ഭാവേശയുക്താംശസമാനസംഖ്യാ
ഭാവാ; സ്തദംശേശഗുണാന്വിതാ സ്യുഃ
തൈർദ്ദുർബ്ബലൈർഭാവവിനാശമാഹു-
ർബ്ബലാന്വിതൈസ്തൈരപി ഭാവസിദ്ധിം.

ഭാവാധിപന്റെ തികഞ്ഞ നവാംശകസംഖ്യ എത്രയാണോ, അത്രയാണു് ഭാവഫലം ഉണ്ടാവുക. അതാതു് നവാംശകാധിപന്മാരുടെ സ്വഭാവവും, അതാതു് ഭാവത്തിന്നു് ഉണ്ടായിരിയ്ക്കും. മേല്പറഞ്ഞ നവാംശകാധിപന്മാർ ദുർബ്ബലന്മാരാണെങ്കിൽ ഭാവത്തിന്നു് നാശകരമാണു്; ബലവാന്മാരാണെങ്കിൽ ഭാവത്തിന്നു് അഭിവൃദ്ധിയുമാകുന്നു.

---

* ഗ്രഹങ്ങരംക്കുള്ള ദിക്കിന്റെ ആധിപത്യം താഴെ പറയുംപ്രകാരമാകുന്നു. കിഴക്കുദിക്കിന്റെ ആധിപത്യം സൂര്യന്നും അഗ്നികോണിന്റെ ശുക്രന്നും, തെക്കിന്റെ കുജന്നും, നിരൃതികോണിന്റെ രാഹുവിന്നും, പടിഞ്ഞാറിന്റെ ശനിയ്ക്കും, വായുകോണിന്റെ ചന്ദ്രന്നും, വടക്കിന്റെ ബുധന്നും, ഈശാനകോണിന്റെ ആധിപത്യം വ്യാഴത്തിന്നുമാകുന്നു.

"പ്രാഗാദ്യാ. രവിശുക്രലോഹിതതമഃസൌരേന്ദുവിത് സൂരയഃ" ;എന്നു് പ്രമാണവുമുണ്ടു്.

18

മുമ്പുപറഞ്ഞ ലക്ഷണങ്ങറംകൊണ്ടു് ഭാവഫലം ഉണ്ടാകുമെന്നുകണ്ടാൽ, എപ്പോഴാണു് ഉണ്ടാവുക എന്നാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്

ഭാവേ, തദീശസ്ഥിതഭാംശകേ വാ,
തേഷാം ത്രികോണേ ച യദാ ചരന്തി;
ലഗ്നേശഭാവാധിപകാരകാഖ്യാ-
സ്തദാ തു ഭാവാഃ സഫലാ ഭവന്തി.

ഭാവരാശി, ഭാവാധിപൻ നില്ക്കുന്ന രാശി, അതിന്റെ നവാംശകരാശി ഇതുകളുടെയെല്ലാം ത്രികോണം ഈ സ്ഥാനങ്ങളിൽ, ലഗ്നാധിപൻ, ഭാവാധിപൻ, കാരകൻ ഈ ഗ്രഹങ്ങറം ചാരവശാൽ സഞ്ചരിക്കുന്ന കാലത്താണു് ഭാവം ഫലവത്തായിത്തീരുക.

19

ഭാവഫലം ഉണ്ടാകുമെന്നും അതു നശിക്കുമെന്നും കണ്ടാൽ ആ നാശം എപ്പോഴാണെന്നറിവാൻ പറയുന്നു.

യദാ ചരതി തത്രൈവ രന്ധ്രപോ മാന്ദിഭേശ്വരഃ
'ഖര' ദ്രേക്കാണപോ വാ പി ഭാവനാശസ്തദാ ഭവേത്.

മേല്പറഞ്ഞ സ്ഥാനങ്ങളിൽത്തന്നെ അഷ്ടമാധിപൻ, ഗുളികൻ നില്ക്കുന്ന രാശ്യധിപൻ, ഇരുപത്തിരണ്ടാമത്തെ ദ്രേക്കാണാധിപൻ, ഇവർ ചാരവശാൽ ചെല്ലുമ്പോഴാണു് ഭാവത്തിന്റെ നാശവും സംഭവിക്കുക.

20

ഇനിയും, ഭാവഫലം ഉണ്ടാകുന്ന കാലത്തെത്തന്നെയാണു് എട്ടു ശ്ലോകംകൊണ്ടു് പറയുന്നതു്.

ലഗ്നം, ലഗ്നേശസ്ഥരാശ്യാദികം വാ,
ഭാവാധീശേ, കാരകേ വോപയാതേ;
ഭാവപ്രാപ്തിർ;ഭാവലഗ്നാധിപത്യോ-
ര്യോഗേ,ƒന്യോന്യം വീക്ഷണേ വാ തഥാസ്യാത്.

ലഗ്നം, ലഗ്നാധിപൻ നില്ക്കുന്ന രാശി, നവാംശക രാശി മുതലായവ. ഇതുകളിൽ ഭാവാധിപനോ കാരകനോ ചാരവശാൽ ചെല്ലുമ്പോഴാണ്, ഭാവഫലം ഉണ്ടാവുക. ഭാവാധിപനും ലഗ്നാധിപനും തമ്മിൽ കൂടുകയോ. അന്യോന്യം ദൃഷ്ടി ഉണ്ടാവുകയോ ചെയ്യുമ്പോഴും, ഭാവം ഉണ്ടാകുന്ന കാലമാകുന്നു.

21

ജീവേ തു ഭാവാധിപയുക്തഭാംശ-
ത്രികോണസംസ്ഥേ സതി ഭാവലാഭഃ;
ലഗ്നേശഭാവാധിപതിസ്ഫുടൈക്യ-
ഭാംശത്രികോണോപഗതേ ച, തദ്വത്.

ലഗ്നാധിപൻ നില്ക്കുന്ന രാശി, നവാംശകരാശി, അതുകളുടെ ത്രികോണം, ഈ സ്ഥാനങ്ങളിൽ വ്യാഴം ചാരവശാൽ ചെല്ലുമ്പോഴും, ഭാവഫലം ഉണ്ടാവുന്ന കാലമാണ്. ലഗ്നാധിപൻേറയും ഭാവാധിപൻേറയും സ്ഫുടങ്ങൾ തമ്മിൽ കൂട്ടിക്കാണുന്ന രാശി, നവാംശകരാശി, ഇതുകളുടെ ത്രികോണം ഇതുകളിൽ, വ്യാഴം ചെല്ലുമ്പോഴും, ഭാവഫലം ഉണ്ടാവുന്ന കാലമാകുന്നു.

22

യദ്വാ, ലഗ്നേശഭാവേശകാരകാണാം സ്ഫുടൈക്യഭം
യദാ ഗച്ഛതി ദേവേഡ്യ,സ്തദാ ഭാവാപ്തിരുച്യതേ.

അല്ലെങ്കിൽ, ലഗ്നാധിപൻേറയും, ഭാവാധിപൻേറയും, കാരകഗ്രഹത്തിൻേറയും സ്ഫുടങ്ങൾ ഒന്നിച്ചു കൂട്ടിക്കാണുന്ന രാശിയിൽ വ്യാഴം ചാരവശാൽ ചെല്ലുമ്പോഴും, ഭാവഫലം ഉണ്ടാവുന്ന കാലമാകുന്നു.

23

ലഗ്നേശസ്ഥനവാംശേശക്ഷേത്രേ ഗുർവ്വിന്ദുകാരകാഃ
യദാ വിശന്തി തത്കാലേ ഭാവാപ്തിഃ പ്രായശഃ സ്മൃതഃ.

ലഗ്നാധിപൻെറ നവാംശകരാശ്യധിപൻ നില്ക്കുന്ന രാശിയിൽ വ്യാഴവും, ചന്ദ്രനും കാരകനും ചെല്ലുന്ന കാലത്തും, പ്രായേണ ഭാവഫലം ഉണ്ടാവുന്നതാണ്.

24

യേന ഗ്രഹേണ യദ്വാച്യം ഫലം യസ്യ സ്വജന്മനി;
തസ്മിൻ ഗ്രഹേ ലഗ്നഗതേ തസ്യ തത്ഫലമാദിശേത്.

ഓരോ ഫലത്തിൻേറയും ദാതാവായ ഗ്രഹം, ലഗ്നത്തിൽ ചെല്ലുമ്പോഴും, ആ ഫലത്തിൻെറ അനുഭവകാലമാകുന്നു.

25

ലഗ്നേശസ്ഥിതരാശ്യംശത്രികോണമഥവാ ഗതേ;
സ്വരാശ്യംശത്രികോണം വാ ഗതേ തസ്മിൻഫലം വദേത്.

ലഗ്നാധിപൻ നില്ക്കുന്ന രാശി, നവാംശകരാശി, ഫലദാതാവായ ഗ്രഹം നില്ക്കുന്ന രാശി, നവാംശകരാശി, ഇവയുടെയെല്ലാം ത്രികോണം, ഈ സ്ഥാനങ്ങളിലെല്ലാം ഫലദാതാവായ ഗ്രഹം ചെല്ലുമ്പോഴും, ഫലപ്രാപ്തിയ്ക്കുള്ള കാലമാകുന്നു.

26

ഫലദഗ്രഹസംയുക്തഭവനാംശത്രികോണഭം
യദാ ചരതി ലഗ്നേശസ്തദാ വാ തത്ഫലം വദേത്.

ഫലദാതാവായിരിയ്ക്കുന്ന ഗ്രഹം നില്ക്കുന്ന രാശി, നവാംശകരാശി, ഇതുകളുടെ ത്രികോണം, ഈ സ്ഥാനങ്ങളിലെല്ലാം ലഗ്നാധിപൻ ചാരവശാൽ ചെല്ലുമ്പോഴും, ഭാവാനുഭൂതി ഉണ്ടാകുമെന്നു് പറയാം.

27

യദാ ചരന്തി തത്രൈവ ജീവഭാനുസുധാകരാഃ
തദാ വാ തത്ഫലം വാച്യ,മശുഭം ശുഭമേവ വാ.

മേൽപ്പറഞ്ഞ സ്ഥാനങ്ങളിൽത്തന്നെ, വ്യാഴവും, സൂര്യനും, ചന്ദ്രനും ചെല്ലുമ്പോഴും, ഭാവഫലം സിദ്ധിയ്ക്കുമെന്നു് പറയാം. ഇവിടെ അശുഭഫലത്തിന്നും ശുഭഫലത്തിന്നും വ്യത്യാസവുമില്ല.

28

ദശാദികാരംകൊണ്ടു് ഭാവഫലം സിദ്ധിയ്ക്കുന്നതും നശിയ്ക്കുന്നതുമായ കാലത്തെ അറിയാനാണു് ഇനി മൂന്നു ശ്ലോകംകൊണ്ടു് പറയുന്നതു്.

ഭാവേശഭാവസ്ഥിതവീക്ഷകാണാം
തത്കാരകസ്യാപി ദശാഗമേ വാ
ഭാവാ ഭവേയുര്യദി ഭാവലാഭോ
നാശപ്രദശ്ചേദിഹ ഭാവനാശഃ.

ഭാവാധിപൻ, ഭാവത്തിൽ നില്ക്കുന്ന ഗ്രഹം, ഭാവത്തിലേയ്ക്കു് ദൃഷ്ടിയുള്ള ഗ്രഹം, കാരകൻ, ഇതുകളുടെയെല്ലാം ദശാകാലവും ഭാവസിദ്ധിയ്ക്കുള്ള സമയമാകുന്നു. ഭാവഫലം നശിയ്ക്കുവാനാണു് ലക്ഷണം ഉള്ളതെങ്കിൽ, അതിന്നുള്ള കാലവും അതുതന്നെയാകുന്നു.

29

ഭാവേശകാരകാഭ്യാമാശ്രിതരാശ്യംശപേഷു വിഹഗേഷു
ബലസഹിതസ്യദശായാമപഹാരേ വാ ഭവന്തി ഭാവാസ്തേ

ഭാവാധിപനും കാരകനും നില്ക്കുന്ന രാശികരം നവാംശകരാശികരം, ഇതുകളുടെ അധിപന്മാരിൽവെച്ചു് അധികം ബലമുള്ള ഗ്രഹത്തിന്റെ ദശയിലും അപഹാരത്തിലും ഭാവഫലം സിദ്ധിയ്ക്കുമെന്നു് വിചാരിയ്ക്കാം.

30

ഭാവഭാവപതികാരകേഷു യോ
ഭാവദോ ഭവതി തദ്ദശാഗമേ;
തദ്യുതാംശപദശാഗമേ/പി വാ,
ഭാവസിദ്ധിരിതി കേ/പി സൂരയഃ

ഭാവം, ഭാവാധിപൻ, കാരകൻ ഇതുകളിൽവെച്ച് ഫലദാതൃത്വം ഏതിന്നാണോ അതിൻെറ ദശാകാലത്തും, അതു നില്ക്കുന്ന നവാംശകാധിപൻെറ ദശാകാലത്തും ഭാവഫലം സിദ്ധിയ്ക്കുന്നതാണെന്നു് ചില വിദ്വാന്മാർ അഭിപ്രായപ്പെടുന്നുണ്ടു്.

31

ഇനി ഫലം കൊടുക്കുകയും നശിപ്പിയ്ക്കുകയും ചെയ്യുന്ന ഗ്രഹങ്ങളേയും, അതിൻെറ കാലത്തേയും പറയുന്നു.

തത്തദ്ഭാവപരാഭവേശ്വര'ഖര'-
ദ്രേക്കാണപാ ദുർബ്ബലാ
ഭാവായ്യഷ്ടമകാമഗാ നിജദശാ-
യാം ഭാവനാശപ്രദാഃ;
പാപാ ഭാവഗൃഹാത് ത്രിശത്രുഭവഗാഃ
കേന്ദ്രത്രികോണേ ശുഭാ,
വീര്യാഢ്യാഃ ഖലു ഭാവനാഥസുഹൃദോ
ഭാവസ്യവൃദ്ധിപ്രദാഃ.

ജനനസമയത്തു് അതാതു് ഭാവത്തിൻെറ അഷ്ടമാധിപനും, 22-ാം ദ്രേക്കാണാധിപനും ദുർബ്ബലന്മാരായിട്ടു് ഭാവത്തിൻെറ 6-7-8 ഈ സ്ഥാനങ്ങളിൽ നില്ക്കുന്നുവെങ്കിൽ, അതിൻെറ ദശാകാലം ഭാവത്തിന്നു് നാശകരമാകുന്നു. അതാതു് ഭാവത്തിൽനിന്നു് 3-6-11 ഇതുകളിൽ നില്ക്കുന്ന പാപന്മാരുടേയും, ബലവാന്മാരായി കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്ന ശുഭന്മാരുടേയും, ഭാവാധിപബന്ധുക്കളുടേയും

ദശാകാലം, അതാതു് ഭാവത്തിന്നു് അഭിവൃദ്ധി ഉണ്ടാക്കുകയും ചെയ്യും.

32

1. ഒരു ഗ്രഹത്തിന്നുതന്നെ ഒരേ ഫലത്തിന്റെ നാശകരത്വവും പുഷ്ടികരത്വവും ഉണ്ടായേയ്ക്കാം. 2. ഒരു ഗ്രഹം ഒരു ഫലത്തിന്റെ ദാതാവാണെങ്കിലും. മററൊരു ഗ്രഹം അതേ ഫലത്തിന്റെ നാശകരനാണെന്നും വരാവുന്നതാണു്. ഈ ഘട്ടങ്ങളിൽ എങ്ങനെ വിചാരിയ്ക്കണമെന്നാണു് ഇനി പറയുന്നതു്.

ഏകഗ്രഹസ്യ സദൃശേ ഫലയോർവ്വിരോധേ
നാശം വദേത് യദധികം പരിപച്യതേ തത്;
നാന്യോ ഗ്രഹഃ സദൃശമന്യഫലം ഹിനസ്തി,
സ്വാം സ്വാം ദശാമുപഗതാഃ സ്വഫലപ്രദാഃ സ്യുഃ.

ഒരേ ഗ്രഹംതന്നെ, ഒരു വിധത്തിൽ വിചാരിയ്ക്കുമ്പോഠം ഒരു ഫലം കൊടുക്കുന്നവനും, മററൊരു വിധത്തിൽ വിചാരിയ്ക്കുമ്പോഠം അതേ ഫലംതന്നെ നശിപ്പിയ്ക്കുന്നവനും ആയി വരാവുന്നതാണു്. അങ്ങനെ വന്നാൽ ആ ഫലം ഉണ്ടാവുകതന്നെ ചെയ്യില്ല. എന്നാൽ, യോഗം ദൃഷ്ടി മുതലായവകൊണ്ടു് ഒന്നിന്നു് ശക്തി കൂടുമെങ്കിൽ, ആ ഫലം അനുഭവിയ്ക്കുകയും ചെയ്യും. ഒരു ഗ്രഹം അതിനോടു് തുല്യമായ മററൊരു ഗ്രഹത്തിന്റെ ഫലത്തെ നശിപ്പിയ്ക്കുകയില്ല; അതാതിന്റെ ദശാകാലത്തു് രണ്ടു ഗ്രഹങ്ങളും അതാതിന്റെ ഫലം ഉണ്ടാക്കുന്നതാകുന്നു.

33

ഭാവഫലം ഉണ്ടാക്കുന്ന കാലത്തെതന്നെ മററൊരു വിധത്തിലുംകൂടി പറയുന്നു.

ഗ്രഹചാരോക്തകാലാനാം ബഹൂനാം സംഗതിർയ്യദാ;
തദാ തദനുകൂലോക്തദശാദൌ; തത്ഫലം ഭവേത്.

ഗുണഫലമായാലും ദോഷഫലമായാലും ശരി, ഗ്രഹചാരപ്രകാരം പറഞ്ഞിട്ടുള്ള ഒന്നിലധികം ഫലാനുഭവകാലം ഒരേ സമയത്തു് ഉണ്ടാകയും, ആ ഫലത്തിൻെറ അനുഭവത്തിന്നു് അനുകൂലമായ ദശ, അപഹാരം മുതലായ കാലം വരികയും, ചെയ്യുന്നതു് എപ്പോഴാണോ, അപ്പോഴം ആ ഫലം അനുഭവിയ്ക്കുന്നതാകുന്നു.

34

ഇനിയത്തെ ശ്ലോകംകൊണ്ടു്, ഭാവഫലം തന്നെ ഉണ്ടാകാതെ വരുന്ന സാമാന്യലക്ഷണങ്ങളേയാണു് പറയുന്നതു്.

ഷഷ്ഠം ദ്വാദശമഷ്ടമം ച മുനയോ
ഭാവാനനിഷ്ടാൻ വിദു,-
സ്തന്നാഥാന്വിതവീക്ഷിതാ യദധിപാ,
യേ വാ ച ഭാവാഃ, സ്വയം
തത്രസ്ഥാശ്ച യദീശ്വരാ സ്ത്രയ ഇമേ
നോ സന്തി ഭാവാ നൃണാം;
ജാതാ വാ വിഫലാ വിനഷ്ടവികലാ,-
സ്തത്രാതികഷ്ടോऽഷ്ടമഃ.

6-8-12 ഇവ മൂന്നും അനിഷ്ടസ്ഥാനങ്ങളാകുന്നു. ഈ മൂന്നു് അനിഷ്ടസ്ഥാനാധിപന്മാരുടേയും യോഗദൃഷ്ട്യാദികൾ, 1. ഏതേതു് ഭാവാധിപന്മാൎക്കുണ്ടോ ആ ഭാവങ്ങൾ, 2. ഏതേതു് ഭാവങ്ങൾക്കുണ്ടോ അതുകൾ, 3. മേല്പറഞ്ഞ മൂന്നു സ്ഥാനങ്ങളിൽ ഏതേതു് ഭാവാധിപന്മാർ നില്ക്കുന്നുവോ ആ ഭാവങ്ങൾ, ഈ പറഞ്ഞ മൂന്നു വിധം ഭാവങ്ങൾക്കും ഫലംതന്നെ ഉണ്ടാവുന്നതല്ല; ഉണ്ടായാൽത്തന്നെ, നശിച്ചും അനുഭവഗോചരമാവാതേയും ആയിത്തീരുന്നതാണു്. മേല്പറഞ്ഞ മൂന്നു അനിഷ്ടസ്ഥാനങ്ങളിൽവെച്ചു്, എട്ടാംഭാവം വളരെ അധികം അനിഷ്ടപ്രദവുമാകുന്നു.

35

ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്, ഭാവഫലം ഉണ്ടായേക്കാമെങ്കിലും അനുഭവഗോചരമാവാതെ നശിച്ചു് പോകുന്ന ലക്ഷണമാകുന്നു.

ഭാവാധീശേ ച ഭാവേ സതി ബലരഹിതേ
ച ഗ്രഹേ കാരകാഖ്യേ,
പാപാന്തഃസ്ഥേ ച, പാപൈരരിഭിരപി സമേ
തേക്ഷിതേ, നാന്യഖേടൈഃ;
പാപൈസ്തദ്ബന്ധുമൃത്യു വ്യയഭവനഗതൈ,-
സ്തത്ത്രികോണസ്ഥിതൈർവ്വാ,
വാച്യാ തദ്ഭാവഹാനിഃ; സ്ഫുടമിഹ ഭവതി
ദ്വിത്രിസംവാദഭാവാത്.

ഭാവാധിപൻ, ഭാവം, കാരകൻ ഇതുകൾക്കു്, 1. ബലമില്ലാതിരിക്കുക, 2. ഇവയുടെ ഇരുവശത്തും പാപന്മാർ ഉണ്ടാവുക, 3. പാപന്മാരുടേയും ശത്രുക്കളുടേയും, യോഗം ദൃഷ്ടി മുതലായതുമുണ്ടായിരിക്കുക, 4. ശുഭന്മാരുടേയും ബന്ധുക്കളുടേയും യോഗദൃഷ്ട്യാദികൾ ഇല്ലാതിരിക്കുക, 5. പാപന്മാരെല്ലാം അതാതുകളുടെ 4-8-12 ഈ സ്ഥാനങ്ങളിലോ ത്രികോണത്തിലോ നില്ക്കുക—ഇതെല്ലാം ഭാവഫലത്തെ നശിപ്പിക്കുന്ന ലക്ഷണങ്ങളാകുന്നു. ഈ പറഞ്ഞതിൽ രണ്ടോ മൂന്നോ ലക്ഷണങ്ങൾ ഉണ്ടായാൽ, തീർച്ചയായും ഫലം നശിക്കുകയും ചെയ്യും.

36

തീർച്ചയായും ഫലം പുഷ്ടിയായി ഉണ്ടായി അനുഭവിപ്പാൻ സംഗതി വരുന്നതിൻേറയും ഫലംതന്നെ ഉണ്ടാവാത്തതിൻേറയും സാമാന്യലക്ഷണമാണ് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

സ്വാമീ കാരകഖേചരശ്ച ബലിനൌ
 യസ്യേഷ്ടഭാവസ്ഥിതൌ,
സമ്പൂർണ്ണോ(ഽ)നുഭവക്ഷമശ്ച നിയതം
 ഭാവഃ സ നൃണാം ഭവേത്;
രിഃപ്ഫാരാതിമൃതിസ്ഥിതൌ ച വിബലൌ
 യത്കാരകാധീശ്വരൌ;
ഭാവോ(ഽ)യം നഹി സംഭവേദിഹ നൃണാം
 കാ(ഽ)സ്യാനുഭൂതൌ കഥാ.

ഏതു ഭാവത്തിൻേറയും അധിപനും കാരകനും ബലവാന്മാരായിട്ടു് ലഗ്നാൽ കേന്ദ്രം ത്രികോണം മുതലായ ഇഷ്ടസ്ഥാനത്താണു് നില്ക്കുന്നതെങ്കിൽ, ആ ഭാവഫലം തികച്ചും ഉണ്ടാവുകയും, അനുഭവയോഗ്യമാവുകയും ചെയ്യുമെന്നു് തീർച്ചയാണു്. ഈ ഗ്രഹങ്ങൾതന്നെ, ബലരഹിതന്മാരായിട്ടു് 6-8-12 ഈ ഭാവങ്ങളിലാണു് നില്ക്കുന്നതെങ്കിൽ, ആ ഭാവഫലംതന്നെ ഉണ്ടാകയുമില്ല; അനുഭവത്തിൻെറ കഥ പിന്നെ പറയേണ്ടതുമില്ലല്ലോ.

37

ഭാവഫലം ഉണ്ടായാലും, അനുഭവിപ്പാൻ സംഗതിയാവാതെ വരുന്നതും, ഫലത്തിന്നു്, ശക്തിയില്ലെങ്കിലും ഉള്ളതു് അനുഭവിപ്പാൻ സംഗതിയാവുന്നതുമായ രണ്ടു ലക്ഷണങ്ങളാണു് ഇനി പറയുന്നതു്.

സ്വോച്ചാദീഷ്ടഗൃഹേഷു കാരകപതീ
 രന്ധ്രാദ്യനിഷ്ടസ്ഥിതൌ
യത്ഭാവസ്യ, സ സംഭവേദവികലോ
 നാസ്യാനുഭൂതിർന്നൃണാം;
നീചാദ്യാശ്രയതോ(ഽ)ബലൌ ശുഭതരേ
 ലാഭാദിഭാവേ സ്ഥിതൌ
യത്ഭാവാധിപകാരകൌ സ വികലോ(ഽ)-
 പ്യസ്യാനുഭൂതിർഭവേത്.

ഭാവാധിപനും കാരകനും, ഉച്ചം മൂലത്രികോണം മുതലായ ഗ്രഹങ്ങളിലാണ് നില്ക്കുന്നതു്—പക്ഷേ ആ നില്ക്കുന്ന രാശികൾ 6- 8 മുതലായ അനിഷ്ടസ്ഥാനങ്ങളുമാണ്—ഇങ്ങനെ വന്നാൽ, ഭാവഫലം തികച്ചും ഉണ്ടാകുമെങ്കിലും, അതു് അനുഭവിക്കാൻ സംഗതിയാവില്ല. നേരെമറിച്ചു്, ഈ ഗ്രഹങ്ങൾതന്നെ നീചാദിരാശികളിൽ നില്ക്കുകയാൽ വിബലന്മാരായിരിക്കുകയും, പക്ഷേ ആ രാശികൾ 11 മുതലായ ഇഷ്ടസ്ഥാനങ്ങളായിരിക്കുകയും ചെയ്താൽ ഫലത്തിന്നു് ഗുണവും ശക്തിയും വളരെ കുറയുമെങ്കിലും, ഉള്ളതു് അനുഭവിക്കാൻ ഇടയാവുകയും ചെയ്യും.

38

ഭാവഫലം ഉണ്ടാകുമോ എന്നറിയുവാൻ തന്നെ, മറെറാരു സമ്പ്രദായവും കൂടി പറയുന്നു.

ലഗ്നേശഭാവാധിപതീ പൃഥക്സ്ഥൌ
രാശിഗ്രഹോക്തൈർഗ്ഗുണകൈർവ്വിധേൊക്തം;
ഹത്വാ, തദൈക്യം "ഗുണപിണ്ഡ" മാഹു,-
സ്തദൃക്ഷമിഷ്ടം യദി ഭാവലാഭഃ.

ലഗ്നാധിപന്റേയും, ഫലം അറിയേണ്ട ഭാവത്തിന്റെ അധിപന്റേയും സ്ഫുടങ്ങൾ, വേറെ വേറെ ഈരണ്ടു് ദിക്കിൽ വെച്ചു്, അതാതു് ഗ്രഹം നില്ക്കുന്ന രാശിയുടേയും ഗ്രഹത്തിന്റെയും ഗുണകാരം * കൊണ്ടു് പെരുക്കി, രണ്ടും ഒന്നിച്ചു കൂട്ടുക. ഇതിന്നു് 'ഗുണപിണ്ഡം' എന്നു പറയും. അതു് ഇഷ്ടസ്ഥാനത്താണു് നില്ക്കുന്നതെങ്കിൽ, ഭാവഫലം ഉണ്ടാകുന്നതാകുന്നു.

39

(മേല്പറഞ്ഞ ഗുണപിണ്ഡത്തിന്റെ ഗുണദോഷഫലങ്ങൾ 5 ശ്ലോകംകൊണ്ടു് വിവരിക്കുന്നു.)

---

* ഈ ഗുണകാരങ്ങൾ ഒമ്പതാമദ്ധ്യായത്തിലെ 32-ാം ശ്ലോകംകൊണ്ടു് പറഞ്ഞതാകുന്നു.

വൈനാശികാഷ്ടമർക്ഷാദിസംസ്ഥിതോഗ്ഗുണപിണ്ഡകഃ;
യത്ഭാവസംഭവോ യസ്യ തത്ഭാവസ്തസ്യ ദുർല്ലഭഃ.

മേല്പറഞ്ഞപ്രകാരം ഗുണപിണ്ഡം ഉണ്ടാക്കുന്നതായാൽ ഏതുഭാവത്തിന്റെ ഗുണപിണ്ഡമാണോ സംഹാരനക്ഷത്രം എട്ടാംഭാവം മുതലായ അനിഷ്ടസ്ഥാനങ്ങളിൽ നില്ക്കുന്നതു് ആ ഭാവം ദുർല്ലഭമായിത്തീരുന്നതാകുന്നു.

40

സംഹാരതാരാ, ദുരിതാംശാശ്ച,
ഗണ്ഡാന്ത,മുഷ്ണം, വിഷനാഡികാ ച;
വിഷ്ടിശ്ച, രിക്താ, കരണം സ്ഥിരാഖ്യം,
ലാടാഗ്ഗളൌ, വൈധൃതസാപ്പശീഷേ.

(1) സംഹാരനക്ഷത്രം (2) ദുരിതാംശകം (3) ഗണ്ഡാന്തം

---

(1) സംഹാരനക്ഷത്രം:—അശ്വതി, ഭരണി, കാത്തിക ഇതുകൾ ക്രമേണ സൃഷ്ടിസ്ഥിതിസംഹാരനക്ഷത്രങ്ങളാകുന്നു. ഇപ്രകാരം എല്ലാ മുമ്മൂന്നു നക്ഷത്രങ്ങളും സൃഷ്ടിസ്ഥിതിസംഹാരനക്ഷത്രങ്ങൾതന്നേയുമാണു്.

(2) ദുരിതാംശകം:— ഈ സംഹാരനക്ഷത്രത്തിലെ മദ്ധ്യത്തിലെ രണ്ടു് പാദങ്ങളെയാണു് 'ദുരിതാംശകങ്ങൾ' എന്നു പറയുന്നതു്, ആ ദുരിതാംശകങ്ങൾ.

(3) ഗണ്ഡാന്തം:—അശ്വതി, മകം, മൂലം ഈ നക്ഷത്രങ്ങളുടേയും ആദ്യപാദവും, ആയില്യം, കേട്ട രേവതി ഇതുകളുടെ 4-ാം പാദവുമാണു് 'ഗണ്ഡാന്തം' എന്നു പറയുന്നതു്.

അശ്വിമൂലമഘാദ്യംശാഃ പൂഷാഹീന്ദ്രാന്ത്യപാദകാഃ;
ഏതേ നക്ഷത്രഗണ്ഡാന്താ വിവജ്ജ്യാഃ സവ്വകമ്മസു.

എന്നു പ്രമാണവുമുണ്ടു്.

(4) ഉഷ്ണം (5) വിഷം.

(4) ഉഷ്ണം: - 1. അശ്വതി 2 രോഹിണി 3. പുണർതം 4 മകം 5. അത്തം ഈ അഞ്ചു നക്ഷത്രങ്ങളിലും ആദ്യം ഏഴര നാഴികയ്ക്കു ശേഷം ഏഴര നാഴികയും; 1. ഭരണി 2. മകീരം 3. പൂയം 4. പൂരം 5. ചിത്ര ഈ 5-ലും 55 നാഴികയ്ക്കുശേഷം 5 നാഴികയും; 1. കാർത്തിക 2. തിരുവാതിര 3. ആയില്യം 4 ഉത്രം 5. ചോതി ഇതുകളിൽ 21 നാഴികയ്ക്കു ശേഷം 9 നാഴികയും; 1. വിശാഖം 2. മൂലം 3. തിരുവോണം 4. പൂരോരുട്ടാതി ഈ നാലു നക്ഷത്രങ്ങളിൽ ആദ്യം 8 നാഴികയും; 1. അനിഴം 2. പൂരാടം 3. അവിട്ടം 4. ഉത്രട്ടാതി ഇതുകളിൽ ഒടുവിൽ 8 നാഴികയും; 1. കേട്ട 2. ഉത്രാടം 3. ചതയം 4. രേവതി ഇതുകളിൽ 20-നുശേഷം 10 നാഴികയും; 'ഉഷ്ണം' എന്ന ദോഷമാകുന്നു.

"അശ്വ്യാം യാമേ ദ്വിതീയേ, ശരമിതഘടികാ
യാമ്യഭേഽന്ത്യേ, നവ സ്യു-
ന്നാദ്യേ ദ്വാവിംശദാദ്യാശ്ശിഖിനി, പവനഭാ-
ന്തം തഥാ ത്രിസ്ത്രിരേവം;
ശ്രുപ്പ്സ്യാദ്യേഽഷ്ടനാഡ്യോ, വസുമിതഘടികാ
മൈത്രഭേഽന്ത്യേ, ദശ സ്യു-
ന്നാദ്യേഽധഃ ശുക്രഭാദ്ധാൽ, പുനരപി നിരൃതേ-
സ്ത്രിസ്ത്രിരേവം തഥോഷ്ണം."

എന്നു് വചനവും കാണ്മാനുണ്ടു്.

(5) വിഷം:—കാർത്തികയിൽ 30 നാഴികയ്ക്കും, രോഹിണിയിൽ 40-നും, മകീരത്തിൽ 14-നും, തിരുവാതിരയിൽ 11-നും, പുണർതത്തിൽ 30-നും, പൂയത്തിൽ 20 നും, ആയില്യത്തിൽ 32-നും, മകത്തിൽ 30-നും, പൂരത്തിൽ 40-നും, ഉത്രത്തിൽ 18-നും, അത്തത്തിൽ 22-നും ചിത്രയിൽ 20-നും, ചോതിയിൽ 14-നും, വിശാഖത്തിൽ 14-നും, അനിഴത്തിൽ 10-നും, കേട്ടയിൽ 14-നും, മൂലത്തിൽ 20-നും, പൂരാടത്തിൽ 24-നും, ഉത്രാട

ത്തിൽ 20-ന്നും, തിരുവോണത്തിൽ 10-ന്നും, അവിട്ടത്തിൽ 10-ന്നും, ചതയത്തിൽ 18-ന്നും, പൂരോരുട്ടാതിയിൽ 16-ന്നും, ഉത്രട്ടാതിയിൽ 24-ന്നും, രേവതിയിൽ 30-ന്നും, അശ്വതിയിൽ 50-ന്നും, ഭരണിയിൽ 24 നാഴികയ്ക്കും ശേഷം നാലു നാഴിക സമയത്താണ് 'വിഷം' എന്നു പറയുന്ന ദോഷം ഇരിയ്ക്കുന്നതു്.

അംഗേ, നൈവ. വിയത്, പയോ, നില, നരോ,
രാഗീ, നഗം, നാഘ്നാ,
ദിവ്യം, രാഷ്ട്ര, നരോ, ഭയോ, വിട, നടോ.
വാദ്യൈ, ന്നരോ വീരനുത്;
നിഷ്ഠാ, നിത്യ, നയോ, ദകം, ത്തുക, വിരാമം,
നിംബാ, നിശാ, വക്രന-
ധ്വവ്യാശാദിഷു താനതീത്യ പരതോ,
നാഡ്യശ്ചതസ്രോ വിഷം.

എന്നു് ഇതിന്റെ പ്രമാണമാകുന്നു.

(6) വിഷ്ടി:—വെളുത്ത പക്ഷത്തിലെ അഷ്ടമി, വാവു് ഇതുകളുടെ പൂർവ്വാർദ്ധത്തിലും, ഏകാദശി, ചതുർത്ഥി ഇതുകളുടെ ഉത്തരാർദ്ധത്തിലുമാണു് 'വിഷ്ടി' എന്ന ദോഷമുള്ളതു്. കറുത്ത പക്ഷത്തിൽ ഇതുകളുടേയെല്ലാം ചുവട്ടിലെ തിഥികളുമാകുന്നു.

ശുക്ലേഷ്ടമീപഞ്ചദശ്യോഃ പൂർവ്വാർദ്ധേ വിഷ്ടി,രുത്തരേ;
ഏകാദശീചതുർത്ഥ്യാശ്ച, കൃഷ്ണേ തൽപ്രാക്തിഥിഷ്വപി.
എന്നാണു് ഇതിന്റെ പ്രമാണം.

(7) രിക്താ:—രണ്ടു പക്ഷത്തിലേയും ചതുർത്ഥി, നവമി, ചതുർദ്ദശി എന്നീ തിഥികളേയാണു് രിക്താ എന്നു പറയുന്നതു്.

നന്ദാ, ഭദ്രാ ജയാ, രിക്താ പൂർണ്ണേതി തിഥയഃ ക്രമാൽ
പുനഃ പുനർവ്വിപശ്ചിദ്ഭിഃ കഥിതാഃ പ്രഥമാദികാഃ.
എന്നു് പ്രമാണവും കാണുന്നു.

(10) വൈധൃതം (11) ഏകാൎഗ്ഗളം (12) സാപ്പമസ്തകം ഈ ദോഷങ്ങാ മേല്പറഞ്ഞ ഗുണപിണ്ഡത്തിൽ വരിക.

41

ധൂമാദിരിഃഫ്ഫാരിമൃതീശപാപൈ-
ൎയ്യോഗേക്ഷണേ, രിഃഫ്ഫരിപുസ്ഥിതത്വം;
പൃഷ്ഠോദയാധോമുഖപാപഭാംശാഃ.
സൎവ്വത്ര തോയക്ഷയ ഇത്യനിഷ്ടാഃ.

---

(8) സ്ഥിരകരണം:—കറുത്ത ചതുൎദ്ദശിയുടെ ഉത്തരാദ്ധംമുതല്ക്കാണ് സ്ഥിരകരണം തുടങ്ങുക. വെളുത്ത പ്രതിപദത്തിന്റെ പൂൎവ്വാദ്ധത്തോടുകൂടി അവസാനിക്കയും ചെയ്യും. പുള്ള്, നാല്ക്കാലികൾ, പാമ്പ്, പുഴ ഇതുകളാണ് ആ സ്ഥിരകരണങ്ങൾ.

സ്ഥിരകരണാന്യസിതചതുൎദ്ദശ്യപരാൎദ്ധാദീനി ചത്വാരി പ്രാഹുഃ, ശകുനിചതുഷ്പാദ്ഭിരസനകിംസ്തുഘ്നനാമാനി.

(9) ലാടം:—(10) വൈധൃതം:—ഇതുകൾ ഗണിച്ച് അറിയേണ്ടതാകയാൽ ഇവിടെ പറവാൻ നിവൃത്തിയില്ല.

(11) ഏകാൎഗ്ഗളം:—12 രാശി വെച്ച് അതിൽനിന്ന് സൂൎയ്യസ്ഫുടം വാങ്ങി നാളുകാണുക; അതിൽ (തികഞ്ഞതു കഴിച്ച് തികയാത്ത) നക്ഷത്രം ഏതാണോ, ആ നക്ഷത്രവും അതിന്റെ 2-7-10-11-14-16-18-20 ഈ നക്ഷത്രങ്ങളും ആണ് ഏകാൎഗ്ഗളദോഷമുള്ളവ. എന്നാൽ ആദ്യം പറഞ്ഞ 60 നാഴിക തികയാത്ത വൎത്തമാനനക്ഷത്രത്തിൽ എത്ര നാഴിക ചെന്നിട്ടാണോ നില്ക്കുന്നതു്, മേൽപ്പറഞ്ഞ 9 നക്ഷത്രങ്ങളിലും അത്ര നാഴിക കഴിവോളം മാത്രമേ ദോഷമുള്ളതാനും.

മണ്ഡലഹീനരവേഃ സ്യാ-
ദ്ഭാ, സന, നിത്യ, പൂജ്യ, ഭയ, തുല്യേ;
ദൈത്യ, നരൎക്ഷേ തസ്മി-
ന്നാദൌ നാഡീസമാൎഗ്ഗളോ വൎജ്ജ്യാഃ.

ധൂമാദി അഞ്ചു് ഗ്രഹങ്ങളുടേയും (13), ആറു് എട്ടു് പന്ത്രണ്ടു് ഈ ഭാവാധിപന്മാരുടേയും, യോഗദൃഷ്ടികൾ ഉണ്ടാവുക, ഈ ഗ്രഹപിണ്ഡം ആറു് എട്ടു് ഈ ഭാവങ്ങളിലോ, പൃഷ്ഠോദയരാശി അധോമുഖരാശി (14) പാപരാശി, പാപനവാംശകം ഇതുകളിലോ നില്ക്കുക വേലിയിറക്കം ഉ

(12) സാർപ്പമസ്തകം:— നിത്യയോഗത്തിലെ അനിഴത്തിന്റെ ഉത്തരാർദ്ധമാണു് 'സാർപ്പമസ്തകം' എന്നു് പറയുന്നതു്.

ചന്ദ്രാർക്കയോഗേ മൈത്രാന്ത്യദളം സ്യാൽ സാർപ്പമസ്തകം.

(13) ധൂമാദിഗ്രഹങ്ങൾ:—അതാതു് സമയത്തെ സൂർയ്യസ്ഫുടം കൊണ്ടാണു് ഈ അഞ്ചു് ഗ്രഹങ്ങളേയും ഉണ്ടാക്കുന്നതു്.

1. സൂർയ്യസ്ഫുടത്തിൽ 4 രാശിയും 13 തീയതിയും കൂട്ടിയാൽ 'ധൂമ'ഗ്രഹമായി.

2. പന്ത്രണ്ടു് രാശി മാത്രം വെച്ചു്, അതിൽനിന്നു് ഈ ധൂമഗ്രഹത്തെ വാങ്ങിയാൽ, 'വ്യതീപാതം' എന്ന ഗ്രഹമാകുന്നു.

3. ഈ വ്യതീപാതത്തിൽ ആറു് രാശി കൂട്ടിയാൽ, 'പരിവേഷം' എന്ന ഗ്രഹമാകുന്നു.

4. ഈ പരിവേഷത്തെ 12 രാശിയിൽനിന്നു് വാങ്ങിയ ശേഷമാണു്, 'ഇന്ദ്രധനുസ്സു്' എന്ന ഗ്രഹം.

5. ഈ ഇന്ദ്രധനുസ്സിൽ 17 തീയതി കൂട്ടിയാൽ 'കേതു' എന്ന ഗ്രഹവുമായി ഇങ്ങനെയാണു് ധൂമാദിഗ്രഹങ്ങൾ.

ധൂമോ വേദഗൃഹൈസ്ത്രയോദശഭിരപ്യംശൈഃ സമേതേ രവൌ,
സ്യാത്തസ്മിൻ വ്യതിപാതകോ വിഗളിതേ ചക്രാത്,
തഥാസ്മിൻ യുതേ
ഷഡ്ഭിർഭൈഃ പരിവേഷമിന്ദ്രധനുരിത്യസ്മിൻ ച്യുതേ മണ്ഡലാ,-
ത്യേഷ്വംശയുതേƒത്ര കേതു രഥ തൈശ്ചക്രർക്ഷയുക്തോ രവിഃ.

എന്നു് പ്രമാണവും കണ്ടിട്ടുണ്ടു്.

ണ്ടാവുക; ഈ പറഞ്ഞ ദോഷങ്ങളെല്ലാം ഏതു് ഭാവത്തിന്റെ ഗുണപിണ്ഡത്തിൽ വരുന്നുവോ ആ ഭാവങ്ങൾക്കെല്ലാം അനിഷ്ടകരങ്ങളാകുന്നു.

42

മേല്പറഞ്ഞതെല്ലാം സാമാന്യലക്ഷണങ്ങളാണു്. അഞ്ചാം ഭാവത്തിന്നു് ചില പ്രത്യേകതയുണ്ടു്. അതാണു് ഇനി പറയുന്നതു്.

യുഗ്മഭാംശകഗതത്വമനിഷ്ടം,
ഷണ്ഡവീക്ഷണയുതീ, സുതഭസ്യ
കിന്തു, തത്ര യമകണ്ടകമാന്ദ്യോ-
ര്യോഗവീക്ഷണമുഖാനി ശുഭാനി.

അഞ്ചാംഭാവത്തിന്റെ ഗുണപിണ്ഡമാണെങ്കിൽ, അതു് യുഗ്മരാശി (ഇടവം കൎക്കടകം ഇങ്ങനെ ഇരട്ടപ്പെട്ട രാശി) യിലും യുഗ്മനവാംശകത്തിലും വരുന്നതും, നപുംസക ഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ അവിടേയ്ക്കുണ്ടാകുന്നതും, ഫലത്തിന്നു് ഹാനികരങ്ങളാകുന്നു. എന്നാൽ ഈഭാവത്തിന്നു തന്നെ ഗുളികന്റേയും യമകണ്ടകന്റേയും യോഗം ദൃഷ്ടി മുതലായ ബന്ധങ്ങൾ ഉണ്ടാകുന്നതു്, ശുഭകരവുമാകുന്നു.

43

ഇങ്ങനെ അശുഭലക്ഷണങ്ങളെ പറഞ്ഞിട്ടു്, ഇനി ഈ ഗുണപിണ്ഡംകൊണ്ടുതന്നെ ചിന്തിയ്ക്കേണ്ട ശുഭലക്ഷണങ്ങളേയാണു് പറയുന്നതു്.

---

(14) സൂൎയ്യൻ നില്ക്കുന്ന രാശിയും അതിന്റെ കേന്ദ്രങ്ങളും 'അധോമുഖ' രാശികളും, സൂൎയ്യന്റെ പിന്നിൽ നില്ക്കുന്ന രാശിയും കേന്ദ്രങ്ങളും 'ഊൎദ്ധ്വമുഖ' രാശികളും, സൂൎയ്യന്റെ മുൻപിൽ നില്ക്കുന്നതും, കേന്ദ്രങ്ങളും 'തിൎയ്യങ്മുഖ'ങ്ങളുമാകുന്നു.

ഊൎദ്ധ്വമുഖോ രവിമുക്തോ യുക്തോ രാശിസ്ത്വധോമുഖോ ജ്ഞേയഃ.
അഭിലഷിതസ്തിൎയ്യക് സ്യാൽ തേഷാം കേന്ദ്രാശ്ച തത്സംജ്ഞാഃ.

എന്നു് പ്രമാണവും കാണുന്നു.

പ്രാണാംശദേഹാംശകസ്പഷ്ടിതാര-
പീയൂഷനാഡ്യഃ, ശുഭദൃഷ്ടിയോഗൌ;
ജലദ്ധി,രൂദ്ധ്വാനനകോƒപി, യസ്യ
കേന്ദ്രത്രികോണോപഗതാത്വ,ധിഷ്ടം.

പ്രാണാംശം ദേഹാംശം, സ്പഷ്ടിനക്ഷത്രം, അമൃതഘടികാ (15) ശുഭന്മാരുടെ യോഗദൃഷ്ടികഠം, വേലിയേററം, ഊദ്ധ്വമുഖരാശികഠം ഇതുകളും, ഗുണപിണ്ഡം കേന്ദ്രത്രികോണങ്ങളിൽ നില്ക്കുന്നതും ഭാവങ്ങഠംക്കു് ശുഭപ്രദമാകുന്നു.

40–ാം ശ്ലോകത്തിൽ പറഞ്ഞിട്ടുള്ള വിഷ്ടി മുതലായ ചില ദോഷങ്ങളെല്ലാം തിഥിയിൽനിന്നു് അറിയേണ്ടതാണല്ലൊ, ആ തിഥി ഉണ്ടാക്കേണ്ട സമ്പ്രദായമാണു് ഇനി പറയുന്നതു്.

44

ഏവം ഭാവഗ്രഹാണാം ച ഗുണദോഷൌ വിചിന്തയേത്;
സ്വസ്ഫുടാദേവ സൎവ്വേഷാം ഭാനും ത്യക്ത്വാ തിഥിം വിദുഃ.

ഇപ്രകാരമാണു് എല്ലാ ഭാവങ്ങളുടേയും ഗ്രഹങ്ങളുടെയും ഗുണദോഷങ്ങളെ ചിന്തിക്കേണ്ടതു്. തിഥി ആവശ്യമുള്ള ദിക്കിലെല്ലാം അതാതിൻെറ സ്ഫുടത്തിൽനിന്നു് സൂൎയ്യനെ ത്യജിക്കുകയാണു് വേണ്ടതു്. എന്നാൽ വരുന്നതു് അതാതിൻെറ തിഥിയാണെന്നൎത്ഥം.

ഭാവവിചാരപ്രകരണം എന്ന പത്താമദ്ധ്യായം കഴിഞ്ഞു.

---

(15) അമൃതഘടിക:—വിഷത്തിന്നു് പറഞ്ഞപ്രകാരംതന്നെ, കാൎത്തിക മുതൽ, താഴെ കാണിക്കുന്ന ശ്ലോകത്തിലെ അക്ഷരസംഖ്യയോളം നാഴിക കഴിഞ്ഞശേഷം, നന്നാലു നാഴികയാകുന്നു 'അമൃതം' എന്നതു്.

ദീമോ,രാമ,ജലം,മൃഗോ,വിശ,വിഭുഃ,ക്ഷീണോ,വമൻ,വിശ്വനദ്രഃഭോ,ശംഭു,ഭവാ,ജലം,ജല,ഭൃഗു,ർദ്ദൃഗ്ഗും,ഭവം ദേവനൽ,
വിഭോൻ,വേഗ,ഭഗഃ,പ്രഭു,ന്നവ ദിവാ,വിഷ്ണുഃ,പ്രഭോ,ജീവനു,-
ന്നാഗേയാദിഷു താനതീത്യ പരതോ നാഡ്യശ്ചതസ്രോƒമൃതം.

## പതിനൊന്നാമദ്ധ്യായം

# ചാരഫലപ്രകരണം.

1

സൂൎയ്യാദി ഓരോ ഗ്രഹവും ചന്ദ്രനിൽനിന്നു് ഓരോരോ ഭാവങ്ങളിൽ ചാരവശാൽ നില്ക്കുന്ന കാലത്തെ ഫലമാണു് ഈ അദ്ധ്യായത്തിൽ പറയുന്നതു്. ആദ്യത്തെ ശ്ലോകം കൊണ്ടു് എല്ലാ ഗ്രഹങ്ങൾക്കും സാമാന്യമായിട്ടുള്ള ശുഭ സ്ഥാനങ്ങൾ പറയുന്നു.

സൎവ്വേ ലാഭഗൃഹേ സ്ഥിതാ; സ്ത്രീവരിപു-
ഷ്വർക്കോ,ഽസൃഗാൎക്കീ ത്രിഷട്-
പ്രാപ്തൌ, ത്ര്യാദ്യഖമന്മഥാരിഷു ശശീ,
ഖാസ്താരിവൎജ്ജ്യം ഭൃഗുഃ:
ധീദ്യൂനാസ്തധനേഷു വാക്പതി,രരി-
സ്വാഷ്ടാംബുഖസ്ഥോ ബുധഃ
ശ്രേഷ്ഠോ ജന്മഗൃഹാദ്ധി ഗോചരവിധൌ
വിദ്ധോ നചേത് സ്യാത് ഗ്രഹൈഃ.

ഏതു് ഗ്രഹവും ചന്ദ്രനിൽനിന്നു് 11–ാംഭാവത്തിൽ നില്ക്കുന്നതു് ശുഭപ്രദമാകുന്നു. 3–6–10 ഈ ഭാവങ്ങളിൽ സൂൎയ്യനും, 3–6 ഇതുകളിൽ ശനി കുജൻ എന്നീ ഗ്രഹങ്ങളും, ജന്മം 3–6–7–10 ഇതുകളിൽ ചന്ദ്രനും, 6–7–10 ഇതുകളൊഴിച്ചു് മററു് 9 ഭാവങ്ങളിലും ശുക്രനും, 2–5–7–9 ഇതുകളിൽ വ്യാഴവും, 2–4–6–8–10 ഇതുകളിൽ ബുധനും നില്ക്കുന്ന കാലം ശുഭകരമാകുന്നു. എന്നാൽ, ഈ അദ്ധ്യായത്തിലെ 10–ാംശ്ലോകം മുതല്ക്കു് പറയുവാൻ പോകുന്ന വിധത്തിൽ, ഗ്രഹങ്ങൾ മററു ഗ്രഹങ്ങളാൽ വേധിക്കപ്പെടാതിരിക്കുകയും വേണം.

2

ഇനി ഒരു ശ്ലോകംകൊണ്ടു് സൂര്യ്യന്റേയും കുജന്റേയും ഫലം പറയുന്നു.

ആയഭ്രാതൃരിപുഷ്വുപഗതൗ
സ്ഥാനമാനാദിലാഭം,
വിത്തേ വിത്തക്ഷയ,മഥ സുഹൃദ്-
പുത്രഗൌ ക്ലേശഭീതിം;
കാമേ രോഗാൻ, വ്യസനമതുലം
ധർമ്മഗൌ സൂര്യ്യഭൌമൌ,
ഭൌമോ ഭംഗം ദിശതി ദശമേ,
കർമ്മസിദ്ധിം ദിനേശഃ.

സൂര്യ്യനും കുജനും ചന്ദ്രനിൽനിന്നു് 3–6–11 ഈ സ്ഥാനങ്ങളിൽ നില്ക്കുമ്പോൾ, സ്ഥാനമാനലാഭം ധനലാഭം ശത്രുനാശം മുതലായവയേയും; രണ്ടിൽ നില്ക്കുമ്പോൾ, ധനനാശവും; 4–5 ഭാവങ്ങളിൽ നില്ക്കുമ്പോൾ, രോഗം ശത്രു ഇത്യാദി കാരണങ്ങൾകൊണ്ടു് വ്യസനവും ഭയവും; ഏഴിൽ നില്ക്കുമ്പോൾ, രോഗവും; ഒമ്പതിൽ നില്ക്കുമ്പോൾ കഠിനമായ വ്യസനവും ഉണ്ടാകുന്നതാണു്. കുജൻ പത്തിൽ നില്ക്കുമ്പോൾ കർമ്മഭംഗവും, സൂര്യ്യൻ പത്തിൽ നില്ക്കുമ്പോൾ കർമ്മസിദ്ധിയും, ഉണ്ടാകുന്നതുമാകുന്നു.

3

ഇനിയത്തെ ശ്ലോകംകൊണ്ടു് ചന്ദ്രന്റെ ചാരഫലമാണു് പറയുന്നതു്.

ക്രമേണ ഭോഗോദയ,മർത്ഥഹാനിം,
ജയം, ഭയം, ശോക,മരാതിഭംഗം;
സുഖാ,ന്യനിഷ്ടം, ഗദ,മിഷ്ടസിദ്ധിം,
മോദം, വ്യയം ച പ്രദദാതി ചന്ദ്രഃ.

ചന്ദ്രൻ, ചാരവശാൽ ജന്മത്തിൽ ചെല്ലുമ്പോൾ സർവ്വവിധസുഖങ്ങളും, രണ്ടാംഭാവത്തിൽ ചെല്ലുമ്പോൾ ധന

നാശവും, 3–ൽ ചെല്ലുമ്പോറം ജയവും, 4–ൽ ഭയവും, 5–ൽ ദുഃഖവും, 6–ൽ ശത്രുനാശവും, 7–ൽ സുഖവും, 8–ൽ ഭയവും, 9–ൽ രോഗവും, 10–ൽ അഭീഷ്ടലാഭവും, 11–ൽ ചെല്ലുമ്പോറം ബന്ധുലാഭം ധനലാഭം മുതലായവയാൽ സന്തുഷ്ടിയും ചന്ദ്രൻ ജന്മത്തിൽനിന്നു് 12–ൽ ചെല്ലുമ്പോറം സർവ്വസ്വനാശവുമാകുന്ന ഫലം.

4

ഇനിയത്തെ ശ്ലോകംകൊണ്ടു് ബുധൻെറ ചാരഫലം പറയുന്നു.

അത്ഥക്ഷയം, ശ്രിയ,മരാതിഭയം, ധനാപ്തിം,
ഭാര്യ്യാസുതാദികലഹം, വിജയം, വിരോധം;
പുത്രാത്ഥലാഭ,മഥവിഘ്ന,മശേഷസൌഖ്യം,
പുഷ്ടിം, പരാഭവഭയം ച കരോതി ചാന്ദ്രിഃ.

ബുധൻ ജന്മത്തിൽ നില്ക്കുമ്പോറം ധനനാശത്തേയും, 2–ൽ നില്ക്കുമ്പോറം ധനപുഷ്ടിയേയും, 3–ൽ ശത്രുഭയത്തേയും, 4–ൽ ധനലാഭത്തേയും, 5–ൽ ഭാര്യ്യ, പുത്രൻ മുതലായവരുമായി കലഹത്തേയും, 6–ൽ കാര്യ്യജയത്തേയും, 7–ൽ ബന്ധുജനകലഹത്തേയും, 8–ൽ പുത്രധനലാഭത്തേയും, 9–ൽ കാര്യ്യവിഘ്നത്തേയും 10–ൽ സൌഖ്യത്തേയും, 11–ൽ നില്ക്കുമ്പോറം പുഷ്ടിയേയും, 12–ാംഭാവത്തിൽ നില്ക്കുമ്പോറം ശത്രുക്കളിൽനിന്നു് ഭയത്തേയും തോൽവിയേയും അനുഭവിപ്പിയ്ക്കുന്നതാകുന്നു.

5

ഇനിയത്തെ ശ്ലോകംകൊണ്ടു് വ്യാഴത്തിൻെറ ചാരഫലമാണു് പറയുന്നതു്.

നാനാദുഃഖം, വിത്തസമൃദ്ധിം, സ്ഥിതിനാശം,
ബന്ധുക്ലേശം, പുത്രധനാപ്തിം, രിപുബാധാം;
ഭോഗാൻ, രോഗാൻ, വിത്തസുഖാപ്തിം, ധനഹാനിം,
സ്ഥാനപ്രാപ്തിം, ദുഃഖഭയം യച്ഛതി ജീവഃ.

ജന്മത്തിൽ നില്ക്കുന്ന വ്യാഴം അനേകപ്രകാരത്തിലുള്ള ദുഃഖത്തേയും, രണ്ടിൽ നില്ക്കുന്ന വ്യാഴം ധനസമൃദ്ധിയേയും, മൂന്നിൽ സ്ഥാനഭ്രംശത്തേയും, നാലിൽ ബന്ധുക്കളിൽനിന്നു് ഉണ്ടാകുന്ന ദുഃഖത്തേയും, അഞ്ചിൽ പുത്രലാഭത്തേയും ധനലാഭത്തേയും, ആറിൽ ശത്രുക്കളിൽനിന്നുള്ള ഉപദ്രവത്തേയും, ഏഴിൽ വലിയ സുഖങ്ങളേയും, എട്ടിൽ രോഗത്തേയും, 9-ൽ ധനലാഭത്തേയും സുഖലാഭത്തേയും, 10-ൽ ധനനാശത്തേയും, 11-ൽ സ്ഥാനലാഭത്തേയും, 12-ൽ നില്ക്കുന്ന വ്യാഴം വലിയ ദുഃഖത്തേയും ഉണ്ടാക്കുന്നതാകുന്നു.

6

ശുക്രന്റെ ചാരഫലമാണു് ഇനി പറയുന്നതു്.

അഖിലവിഷയഭോഗം, വിത്തസിദ്ധിം, വിഭൂതിം,
സുഖസുഹൃദഭിവൃദ്ധിം, പുത്രലബ്ധിം വിപത്തിം;
യുവതിജനിതബാധാം, സമ്പദം, സ്ത്രീസുഖാപ്തിം
കലഹ, മുദയ, മാപ്തിം ദൈത്യമന്ത്രീ വിധത്തേ.

ശുക്രൻ ജന്മത്തിൽ നില്ക്കുമ്പോൾ, സകലവിധ വിഷയങ്ങളും അനുഭവിയ്ക്കുകയും, രണ്ടാമേടത്തു് നില്ക്കുമ്പോൾ ധനലാഭവും, മൂന്നാമേടത്തു് സുഖം സകലജനപൂജ്യത മുതലായ ഐശ്വര്യങ്ങളും, നാലാമേടത്തു് സുഖവദ്ധനയും, ബന്ധുലാഭവും, അഞ്ചാമേടത്തു് പുത്രലാഭവും, ആറാമേടത്തു് ആപത്തും ഏഴാമേടത്തു് സ്ത്രീകളിൽ നിന്നുണ്ടാകുന്ന മാനഹാനി മുതലായ ഉപദ്രവവും, എട്ടാമേടത്തു് സമ്പത്സമൃദ്ധിയും, ഒമ്പതാമേടത്തു് സ്ത്രീസുഖലാഭവും, പത്താമേടത്തു് കലഹവും, പതിനൊന്നാമേടത്ത് ഉൽകർഷവും, പന്ത്രണ്ടാമേടത്തു് നില്ക്കുമ്പോൾ വിവിധ ധനവസ്ത്രാദി ലാഭവും ഉണ്ടാകുന്നതാകുന്നു.

7

ഇനിയത്തെ ശ്ലോകം ശനിയുടെ ചാരഫലം പറയുന്ന താകുന്നു.

നാനാരോഗശുചം, സുഖാത്ഥവിഹതിം,
സ്ഥാനാത്ഥഭൃത്യാദികം,
സ്ത്രീബന്ധ്വത്ഥസുഖച്യുതിം, ധനസുഖ–
ഭ്രംശം, സപത്നക്ഷയം;
മാഗ്ഗാസക്തി,മനല്പദുഃഖനിചയം.
ധമ്മപ്രണാശാമയാൻ,
ദാരിദ്ര്യം, ധനലാഭ,മത്ഥവിഹതിം,
ധത്തേ ക്രമാദക്ജഃ.

ശനി ജന്മത്തിൽ നില്ക്കുമ്പോൾ അനേകവിധ രോഗങ്ങൾകൊണ്ടു് ദുഃഖവും, രണ്ടിൽ നില്ക്കുമ്പോൾ സുഖവും ധനവും നശിക്കുകയും, മൂന്നിൽ സ്ഥാനം ധനം ഭൃത്യൻ മുതലായവ ലഭിക്കുകയും, നാലിൽ ഭാര്യാബന്ധുക്കൾ ധനം സുഖം ഇതുകളുടെ നാശവും, അഞ്ചിൽ ധനവും സുഖവും നശിക്കുകയും, ആറിൽ ശത്രുനാശവും, ഏഴിൽ ദേശാന്തരഗമനം മുതലായവയും, എട്ടിൽ കഠിനമായ ദുഃഖവും, ഒമ്പതിൽ ധമ്മനാശവും രോഗവും, പത്തിൽ ദാരിദ്ര്യവും, പതിനൊന്നിൽ ധനലാഭവും, പന്ത്രണ്ടിൽ നില്ക്കുമ്പോൾ ധനനാശവുമാകുന്നു ഫലം.

8

ഇനിയത്തെ ശ്ലോകംകൊണ്ടു്, സൂര്യൻ, കുജൻ, വ്യാഴം, ശനി ഈ ഗ്രഹങ്ങളുടെ സാമാന്യമായ ദോഷസ്ഥാനങ്ങളേയാണു് പറയുന്നതു്.

ദ്വാദശജന്മാഷ്ടമഗാഃ
പുസാം ദിനനാഥഭൌമശനിജീവാഃ;
വിത്തക്ഷയം പ്രവാസം
രോഗാൻ ജനയന്തി മരണഭീതിം വാ.

സൂര്യൻ കുജൻ വ്യാഴം ശനി ഈ നാലിൽ ഒരു ഗ്രഹവും ജന്മം എട്ട് പന്ത്രണ്ട് ഈ സ്ഥാനങ്ങളിൽ നില്ക്കുന്നത് ശുഭകരമല്ല. ഈ ഗ്രഹങ്ങൾ മേല്പറഞ്ഞ സ്ഥാനങ്ങളിൽ നില്ക്കുന്ന കാലത്ത്, ധനനാശവും, ദേശാന്തരസഞ്ചാരവും, രോഗവും, മരണഭയം കൂടിയും അനുഭവിയ്ക്കുകയും ചെയ്യും.

9

ഇത്ഥം സമസ്തജഗതാമശുഭം ശുഭം ച
സഞ്ജായതേ ഹി നിഖിലം ഗ്രഹചാരശക്ത്യാ;
പൂജാസ്തുതിപ്രണതിഭിർമ്മുദിതാ ഗ്രഹാസ്തേ
കുർവ്വന്ത്യനിഷ്ടഗതയോപി ജനസ്യ ലക്ഷ്മീം.



ഇങ്ങനെ, ഗ്രഹങ്ങളുടെ ചാരവശാലുള്ള ഇഷ്ടാനിഷ്ട സ്ഥിതിയിലാണ്, സകല ജനങ്ങൾക്കും ശുഭഫലങ്ങളും അശുഭഫലങ്ങളും ഉണ്ടാകുന്നത്. ഗ്രഹങ്ങളെ, പൂജ, സ്തുതി, നമസ്കാരം മുതലായവ ചെയ്ത് പ്രസാദിപ്പിച്ചാൽ, ഗ്രഹപ്പിഴ ഉണ്ടെങ്കിലും ആ ദോഷഫലങ്ങളെല്ലാം നശിച്ച്, ശുഭഫലങ്ങൾ അനുഭവിയ്ക്കുകയും ചെയ്യും.

10

ഈ അദ്ധ്യായത്തിലെ ഒന്നാം ശ്ലോകത്തിൽ സൂചിപ്പിച്ചിട്ടുള്ള സൂര്യാദിഗ്രഹങ്ങളുടെ, ഗോചരത്തേയും അതിന്ന് വിപരീതമായ വേധത്തേയുമാണ്, ഇനി നാലു ശ്ലോകം കൊണ്ട് പറയുന്നത്. ഇനിയത്തെ ശ്ലോകംകൊണ്ട്, സൂര്യന്റേയും ചന്ദ്രന്റേയും ഗോചരവേധങ്ങളെ പറയുന്നു.

വ്യോമ, ഗന്ധ, നവ, സ്തോത്ര,-
മർക്കഗോചരവേധയോഃ;
സാരോ, യമ, സ്തോത്ര, യാജീ,
നവോ, ഗോധു; ശശിധോമ്മതഃ.

| സൂര്യന്റെ | ചന്ദ്രന്റെ |
| --- | --- |
| ഗോചരം—11-3-10-6. | ഗോചരം—7-1-6-11-10-3. |
| വേധം—5-9-4-12. | വേധം—2-5-12-8-4-9. |

11

കുജന്റേയും ശനിയുടേയും ബുധന്റേയും ഗോചരവേധങ്ങളാണ് ഇനി പറയുന്നതു്.

ഗാത്രം, ശ്യാമ, തളം ഭൌമേ,
മന്ദേ ചാപി തഥൈവ ച;
ഗ്രാമാ, ഭോഗ, ക്ഷുധാ, ദീപാ,
നാദാ, യാത്രാ; ബുധസ്യ തു.

| കുജന്റേയും ശനിയുടേയും | ബുധന്റെ |
| --- | --- |
| ഗോചരം—3-11-6. | ഗോചരം—2-4-6-8-10-11. |
| വേധം—12-5-9. | വേധം— 5-3-9-1-8-12. |



12

വ്യാഴത്തിന്റേയും ശുക്രന്റേയുമാണ് ഇനി പറയുന്നതു്.

രൌദ്രോ, വ്യാജോ, ധനീ, ശംഭ്രു,
സാലഃ, സുരഗുരോസ്തഥാ;
യദാ, രഥോ, ലിപിർ,ഭാനു,-
ർമ്മധു,ർദ്ദേശോ ധിയാ, വ്രതം.

13

യാഗഃ, ശുക്രേ തു നവ വൈ
ഗോചരാ വേധ ഏവ ച;
അര്‍ക്കാര്‍ക്കീ സോമസൌമ്യൌ ദ്വാ-
വന്യോന്യം നൈവ വിദ്ധ്യതേ.

വ്യാഴത്തിന്റെ

ഗോചരം—2-11-9-5-7

വേധം—12-8-10-4-3

ശുക്രന്റെ

ഗോചരം—1-2-3-4-5-8-9-12-11

വേധം—8-7-1-10-9-5-11-6-3

സൂര്യനും ശനിയും തമ്മിലും, ചന്ദ്രനും ബുധനും തമ്മിലും അന്യോന്യം വേധിയ്ക്കപ്പെടുന്നതുമല്ല.

14

ഈ ഗോചരവേധങ്ങൾകൊണ്ടുള്ള ഫലത്തെ അറിയേണ്ടതായ സ്വഭാവം പറയുന്നു.

> വേധാഹ്വയാ ഗോചരഗസ്യ യസ്യ
> സ്വവേദ്ധ്യഗഃ കോപി ഖഗോ യദി സ്യാത്
> അഗോചരാനിഷ്ടഫലം സ ഹിത്വാ
> ശുഭപ്രദോ വാമകവേധശക്ത്യാ.

മേൽക്കാണിച്ച ഗോചരസ്ഥാനങ്ങളും, വേധസ്ഥാനങ്ങളും, ജാതകത്തിലെ ചന്ദ്രലഗ്നത്തിൽനിന്നാണ് കണക്കാക്കേണ്ടതു്. വേധസ്ഥാനത്തു് ഏതു ഗ്രഹം നില്ക്കുന്നതും അനിഷ്ടപ്രദമാണ്. എങ്കിലും, അതിന്റെ ഗോചരസ്ഥാനത്തും കൂടി ഏതെങ്കിലും ഒരു ഗ്രഹം നില്ക്കുന്നുണ്ടെങ്കിൽ, ആ അനിഷ്ടഫലം അനുഭവിയ്ക്കയുമില്ല. വേധസ്ഥാനത്തു നില്ക്കുന്ന ഗ്രഹവും, ഗോചരസ്ഥാനത്തു നിന്നാലത്തെ ഫലം ആണ് അനുഭവിയ്ക്കുക എന്നു താല്പര്യം. ഉദാഹരണം:—ചന്ദ്രലഗ്നത്തിൽനിന്നു് 5-ാംഭാവം സൂര്യന്റെ വേധസ്ഥാനവും 11 ഗോചരസ്ഥാനവുമാണല്ലോ. ഈ 5-ൽ സൂര്യൻ നില്ക്കുന്നതു് അനിഷ്ടപ്രദവുമാണ്; പക്ഷേ, ആ

5-ൽ സൂര്യൻ നിന്നാലും, അതിൻെറ ഗോചരമായ 11-ൽ ഏതെങ്കിലും ഗ്രഹം നിന്നാൽ, ആ സൂര്യനും 11-ൽ നിന്നാലത്തെ ഫലമാണു് അനുഭവിയ്ക്കുക എന്നു താല്പര്യം.

ചാരഫലപ്രകരണം എന്ന പതിനൊന്നാമദ്ധ്യായം
കഴിഞ്ഞു.

## പന്ത്രണ്ടാമദ്ധ്യായം

# ദശാപഹാരച്ഛിദ്രപ്രകരണം

1

മനുഷ്യരുടെ പൂർണ്ണായുസ്സ് 120 വയസ്സാകുന്നു. ഈ കാലത്തിന്നുള്ളിൽ സൂര്യാദി ഒമ്പതു ഗ്രഹങ്ങൾക്കും ആധിപത്യമുണ്ടു്. ഓരോ ഗ്രഹത്തിന്നുമുള്ള ഈ ആധിപത്യകാലത്തേയാണു് അതാതിൻെറ 'ദശാകാലം' എന്നു പറയുന്നതു്. ഇതിൽ, ഏതു ഗ്രഹത്തിൻെറ ദശയാണു് തുടങ്ങുന്നതെന്നും മററും കണക്കാക്കുന്നതു്, ജനിച്ച നക്ഷത്രംകൊണ്ടാകുന്നു. ഇതിൻെറ സമ്പ്രദായമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

അർക്കേന്ദ്വാരഭുജംഗജീവശനിവിത്
കേത്വാഖ്യശുക്രാഃ ക്രമാ-
ദഗ്ന്യാദേർന്നവകത്രയർക്ഷപതയഃ
പ്രോക്താ,സ്തദബ്ദാഃ പുനഃ
തം, നിത്യം, സ, ജയ,സ്തപോ, ധട, സടാ,-
സ്സൂനു,ന്നരജ്ഞഃ ക്രമാത്;
സ്വാബ്ദഘ്നാ ജനിതാരതൈഷ്യഘടികാ
നീതാ ഹൃതാ സ്വാ ദശാ.

ദശാനാഥന്മാരുടെ ക്രമവും, അവക്ക ആധിപത്യമുള്ള നാളുകളും, ഓരോ ഗ്രഹത്തിൻേറയും ദശാകാലവും, താഴെ കാണിസ്സും പ്രകാരമാകുന്നു.

| ദശാനാഥന്മാർ | നക്ഷത്രങ്ങൾ | ദശാകാലം(കൊല്ലം) |
|---|---|---|
| സൂര്യൻ | കാർത്തിക, ഉത്രം, ഉത്രാടം | 6 |
| ചന്ദ്രൻ | രോഹിണി, അത്തം, തിരുവോണം | 10 |
| കുജൻ | മകയിരം, ചിത്ര, അവിട്ടം | 7 |
| രാഹു | തിരുവാതിര, ചോതി, ചതയം | 18 |
| വ്യാഴം | പുണർതം, വിശാഖം, പൂരോരുട്ടാതി | 16 |
| ശനി | പൂയം, അനിഴം, ഉത്രട്ടാതി | 19 |
| ബുധൻ | ആയില്യം, കേട്ട, രേവതി | 17 |
| കേതു | അശ്വതി, മകം, മൂലം | 7 |
| ശുക്രൻ | ഭരണി, പൂരം, പൂരാടം | 20 |

ഇതിൽ ജനിച്ച നക്ഷത്രം ഏതാണോ അതിൻെറ അധിപൻേറയാണ് ആദ്യത്തെ ദശയും. അതിൽ ജനിച്ചശേഷം ദശ എത്രയുണ്ടെന്നു അറിയേണമല്ലോ. അതിന്നു്, ജനനസമയത്തു് ആ നക്ഷത്രത്തിൽ ചെന്നതു കഴിച്ചു്, ബാക്കി ചെല്ലുവാനുള്ള നാഴികകളെ അതിൻെറ അധിപ ഗ്രഹത്തിന്നുള്ള ദശാസംവത്സരം കൊണ്ടു് പെരുക്കി, 60–ൽ ഹരിച്ചാൽ കിട്ടുന്ന ഫലം, ഗർഭശിഷ്ടദശാസംവത്സരമാണു്. ബാക്കികാണുന്ന തുകയെ 12–ലും 30–ലും പെരുക്കി 60-ൽ ഹരിച്ചാൽ, മാസം ദിവസം മുതലായതു കിട്ടുകയും ചെയ്യും.

2

ഇനി അപഹാരത്തെ വരുത്തുവാൻ പറയുന്നു.

യോജ്യാ ശേഷദശാ; ക്രമാദപഹൃതിഃ
കാര്യ്യാ;പഹൎത്തുർദ്ദശാ-
നിഘ്നാ മൂലദശാഥ 'നാരക' ഹൃതാ
തസ്യാപഹാരോ മതഃ;

ആദൌ മൂലദശാപതേരപഹൃതിഃ,
ശേഷാസ്തു മൂലക്രമാ,–
ദ്വാച്യം സ്യാദ്ദ്വധുജാതകോദിതഫലം
ജ്ഞാത്വാ ഗ്രഹാണാം ബലം.

മുൻപറഞ്ഞപ്രകാരം കിട്ടിയ ഗർഭശിഷ്ടദശയ്ക്കു ശേഷം, മേൽകാണിച്ച ഗ്രഹക്രമമനുസരിച്ച് അതാതു ഗ്രഹങ്ങളുടെ ദശാകാലവും കൂട്ടിയാൽ, ഏതു കാലത്തുള്ള ദശയും ഏതേതിന്റേതാണെന്ന് അറിയാം—ഇനി അപഹാരത്തെ ഉണ്ടാക്കുവാൻ പറയുന്നു. മുൻപറഞ്ഞ എല്ലാ ഗ്രഹങ്ങളുടേയും ദശാകാലം മുഴുവനും ഒന്നിച്ചു കൂട്ടിയാൽ, ആകെ സംഖ്യ 120 ആണല്ലോ. അതുപോലെ, ഓരോ ഗ്രഹത്തിന്റെയും ദശാകാലത്തെ 120 ഭാഗമാക്കി, ഒന്നാംശ്ലോകത്തിൽ പറഞ്ഞ തോതനുസരിച്ച്, എല്ലാ ഗ്രഹങ്ങൾക്കും വീതിച്ചിരിക്കുയാണ്. ഇങ്ങനെ വീതിക്കുമ്പോൾ ഓരോ ഗ്രഹത്തിന്നും കിട്ടുന്ന ഭാഗത്തേയാണ്, അതാതിന്റെ "അപഹാരം" എന്നു പറയുന്നത്. ഇങ്ങനെ എല്ലാ ദശയിലും എല്ലാ ഗ്രഹങ്ങൾക്കും അപഹാരവുമുണ്ട്. പക്ഷേ, അതിൽ ആദ്യത്തെ അപഹാരം അതാതു ദശയുടെ അധിപന്റേതു തന്നെയാണ്. പിന്നെ, ആദ്യം പറഞ്ഞ ക്രമത്തിലുമാകുന്നു. ചന്ദ്രന്റെ ദശയാണെങ്കിൽ, ആദ്യത്തെ അപഹാരാധിപൻ ചന്ദ്രനും, ബാക്കി ചൊവ്വ, രാഹു എന്നിങ്ങനെ ഒന്നാംശ്ലോകത്തിൽ പറഞ്ഞ ക്രമമനുസരിച്ചുമാണെന്നർത്ഥം. ഇനി, ഓരോ ഗ്രഹത്തിന്നും ഓരോ ദശയിലും അപഹാരകാലം എത്രയുണ്ടെന്ന് അറിവാൻ പറയുന്നു.

ഏതു ഗ്രഹത്തിന്റെ ദശയിലെ അപഹാരമാണോ അറിയേണ്ടതു് അതിന്റെ ദശാസംവത്സരംകൊണ്ടു പെരുക്കി 120 കൊണ്ട് ഹരിച്ചാൽ കിട്ടുന്നതു്, ആ ദശയിൽ ഗ്രഹത്തിന്റെ അപഹാരസംവത്സരമാകുന്നു. മാസം ദിവസം മുതലായതുണ്ടാക്കുന്നതു്, മുൻശ്ലോകത്തിൽ പറഞ്ഞ

പ്രകാരം തന്നെയുമാണു്. ഈ ദശയ്ക്കു "നക്ഷത്രദശാ" എന്നു പേരാകുന്നു. "ഉഡുജാതകം" എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ള (നക്ഷത്രം) ദശാപഹാരങ്ങളുടെ ഫലത്തെ, അതാതു് ദശാപഹാരനാഥന്മാരുടെ ബലാബലങ്ങൾക്കും കൂടി അനുസരിച്ചു് പറയേണ്ടതാകുന്നു.

3

രണ്ടാംശ്ലോകത്തിൽ പറഞ്ഞപ്രകാരം ഉണ്ടാക്കിയ അപഹാരത്തേയും, 120 ഭാഗമാക്കി, മുൻപറഞ്ഞ തോതു പ്രകാരം തന്നെ ഒമ്പതു ഗ്രഹങ്ങൾക്കും ഭാഗിച്ചാൽ, അതാതിന്റെ ഭാഗത്തേയാണു് അതാതിന്റെ "ഛിദ്രം" എന്നു പറയുന്നതു്. ഇനിയത്തെ ശ്ലോകംകൊണ്ടു് ആ ഛിദ്രത്തെ വരുത്തുവാൻ പറയുന്നു.

ത്രിഗുണിതമൂലദശാബ്ദാ–
  ദപഹാരാധിപസമാഹതാദബ്ധം;
ഛിദ്രാധിപാബ്ദനിഹതം
  "നീതി" വിഭക്തം ദിനം ഭവതി.

മൂല (അപ്പോൾ നടന്നുകൊണ്ടിരിക്കുന്ന) ദശയുടെ സംവത്സരത്തെ മൂന്നിൽ പെരുക്കി, ആ തുകയെ അപ്പോൾ നടന്നുകൊണ്ടിരിക്കുന്ന അപഹാരാധിപന്റെ സംവത്സരംകൊണ്ടു് വീണ്ടും പെരുക്കിയിട്ടു്, അബ്ധിക്കുക. ഏതു ഗ്രഹത്തിന്റെ ഛിദ്രമാണോ, അറിയേണ്ടതു്, അതിന്റെ ദശാസംവത്സരംകൊണ്ടു് ആ അബ്ധത്തെ പെരുക്കിയാൽ, അതു ഛിദ്രത്തിന്റെ നാഴികയാകുന്നു. അതു 60–ൽ കയററിയാൽ ദിവസവുമാകുന്നു. ഇങ്ങനെയാണു് ദശാപഹാരച്ഛിദ്രങ്ങൾ ഉണ്ടാക്കുക.

4

ഇനി ഇതിന്റെ ഒരു സാമാന്യഫലമാണു് നാലു ശ്ലോകംകൊണ്ടു് പറയുന്നതു്.

രാശ്യോജ്ജന്മവിലഗ്നയോർമ്മൃതിപതീ,
മൃത്യുസ്ഥതദ്വീക്ഷകൌ,
മന്ദഃ, "ക്രൂര" ദൃഗാണപോ, ഗുളികപ,-
സൈസ്തൈര്യുക്തരാശ്യംശപാഃ;
രാഹുശ്ചൈഷു സുദുർബ്ബലോ ജനുഷി യോ
ഭാവേഽനഭീഷ്ടേ സ്ഥിതഃ
പാപാലോകിതസംയുതോ, സ്യ ഹി ദശാ-
വാഽന്തർദ്ദശാ മൃത്യുദാ.

1. ജന്മത്തിൻേറയും, 2. ലഗ്നത്തിൻേറയും അഷ്ടമാധിപന്മാർ; 3. ജന്മത്തിൻേറയും, 4. ലഗ്നത്തിൻേറയും അഷ്ടമത്തിൽ നിൽക്കുന്ന ഗ്രഹങ്ങരം; 5. ജന്മാഷ്ടമത്തിലേക്കും; 6. ലഗ്നാഷ്ടമത്തിലേക്കും ദൃഷ്ടിയുള്ള ഗ്രഹങ്ങരം; 7. ശനി, 8. ഇരുപത്തിരണ്ടാം ദ്രേക്കാണാധിപൻ, 9. ഗുളികരാശ്യധിപൻ 10. ഇതുകളെല്ലാം നില്ക്കുന്ന രാശിയുടേയും, 11. നവാംശകരാശിയുടേയും അധിപന്മാർ, 12. രാഹു—ഇതുകളിൽവെച്ച് ജനനസമയത്ത്, അധികദുർബ്ബലനം അനിഷ്ടസ്ഥാനത്ത് നില്ക്കുന്നവനം, പാപന്മാരുടെ യോഗദൃഷ്ടികളുള്ളവനം ഏതാണോ അതിൻെറ ദശാകാലവും അപഹാരകാലവും മരണപ്രദമാകുന്നു.

5

പാപാനാം ചേദ്ദശായാമപഹൃതിരസതാം
ചിന്തനീയോഽത്ര മൃത്യു,-
ർഗ്ഗോ, മാ, സ, ർക്ഷേശ്വരാണാമപി നിജനിജഭവനാദ്
ദോഷദഃ പാകകാലഃ;
ദ്വിത്ര്യാദീനാം ദശാനാം യുഗപദവസിതി-
ര്യത്ര കാലഃ സ കഷ്ടഃ,
സർവ്വാസാം വാ ദശാനാമവസിതിരശുഭാ,
ദോഷദാനാം വിശേഷാത്.

പാപന്റെ ദശയിൽ പാപന്റെ അപഹാരമുണ്ടാകുമ്പോഠം മരണകാലമാണ്. ജനിച്ച നക്ഷത്രത്തിന്റെ 3–5–7 ഈ നക്ഷത്രാധിപന്മാരുടെ ദശാവസാനകാലവും ദോഷപ്രദമാകുന്നു. രണ്ടും മൂന്നും ദശകഠം * ഒരേ സമയത്തു് അവസാനിയ്ക്കുന്നതായാൽ, ആ സമയവും കഷ്ടകാലമാണ്. പ്രായേണ എല്ലാ ദശകളുടേയും, പ്രത്യേകിച്ച് ദോഷവാന്മാരുടെ ദശയുടേയും, അവസാനസമയം അശുഭപ്രദമാകുന്നു.

6

ദശേശവൈരീ തു നിജാപഹാരേ
 മൃതിം വിദധ്യാ ദശുഭോ വിശേഷാത്;
ദശാദികാലേ തു തദീശ്വരാണാ-
 മനിഷ്ടമേവാസദവീക്ഷണാദ്യം.

ദശാനാഥന്റെ ശത്രു, പാപനായ ശത്രു പ്രത്യേകിച്ചും, തന്റെ അപഹാരകാലത്തു് മരണത്തെ ഉണ്ടാക്കുന്നതാണ്. ദശ, അപഹാരം മുതലായതുള്ള കാലത്തു് അതാതിന്റെ അധിപന്മാക്ക് ശത്രുക്കളുടേയും പാപന്മാരുടേയും ദൃഷ്ടി, യോഗം മുതലായതുണ്ടാകുന്നതു് അനിഷ്ടകരവുമാകുന്നു.

7

വിലഗ്നകർമ്മോപഗതഗ്രഹാണാം,
 വിലഗ്നകർമ്മാധിപയോശ്ച തദ്വത്;
ദശാദികാലേ പ്രബലസ്യ ചൈഷാം
 മർത്ത്യഃ പ്രയായാത് സ്വഗൃഹാധിപത്യം.

1. ലഗ്നം, 2. പത്തു് ഈ ഭാവങ്ങളുടെ അധിപന്മാർ; 3. അതുകളിൽ നില്ക്കുന്ന ഗ്രഹങ്ങഠം; ഇതുകളിൽ വെച്ച് അധികം ബലമുള്ള ഗ്രഹത്തിന്റെ ദശ, അപഹാരം മുത

* കാലചക്രങ്ങഠംക്കും പുറമെ, ഈ അദ്ധ്യായത്തിലെ 20–ാംശ്ലോകംകൊണ്ടു്, 5 വിധത്തിലുള്ള ദശകഠം കൂടി പറയുന്നുണ്ടു്.

ലായ കാലത്തു്, മനുഷ്യൻ തൻെറ ഗൃഹത്തിൻെറ അധിപ നായിത്തീരുന്നതാകുന്നു.

8

ഈ നക്ഷത്രദശയും, ഇനി പറയുവാൻ പോകുന്ന "കാലചക്രദശയും" എങ്ങനെ ഉള്ളവക്കാണു് പൂർണ്ണഫലം ചെയ്യുക എന്നറിയുവാൻ പറയുന്നു.

യേഷാം ജന്മ നിശാസു രാത്രിഭവനേ
ചന്ദ്രേ ബലിഷ്ഠേ തദാ
തേഷാം സ്യാദുഡുജാതകം സ്വഫലദം
സമ്യക് വിശേഷാദപി;
യത്താരാംശഗതഃ ശശീ തദധിപേ-
നാലോകിതോ വാ യുത-
സ്തേഷാം ചക്രദശാ വിശേഷഫലദാ,
യത് താം പ്രവക്ഷ്യാമ്യഹം.

ചന്ദ്രൻ രാത്രിരാശിയിൽ ബലവാനായിരിക്കുമ്പോൾ, രാത്രിസമയത്തു് രാത്രി രാശിയിൽ ജനിച്ചവക്കു്, ഈ നക്ഷത്രദശയുടെ ഫലം നല്ലവണ്ണം ഉണ്ടാകുന്നതാകുന്നു.

കാലചക്രദശയിൽ ഗർഭശിഷ്ടദശാധിപൻെറ യോഗമോ ദൃഷ്ടിയോ ചന്ദ്രനുണ്ടെങ്കിൽ, അവക്കാണു് കാലചക്രദശയും കൃത്യമായി ഫലിക്കുക. ആ കാലചക്രദശയാണിനി പറയുന്നതു്.

9

കാലചക്രദശയിലെ നക്ഷത്രക്രമങ്ങളെ അറിയുവാൻ പറയുന്നു.

അശ്വിന്യാദീൻ ദക്ഷിണതോ
രോഹിണ്യാദീംസ്തു വാമതഃ
ദക്ഷിണം വാമമേവം സ്യാ-
ന്നക്ഷത്രാണാം ത്രികം ത്രികം.

അശ്വതി, ഭരണി, കാർത്തിക ഈ മൂന്നു നക്ഷത്രങ്ങൾ വലത്തെക്കയ്യിലെ ചെറുവിരൽ മുതൽ മൂന്നു വിരൽകൊ

ണ്ടും, അപ്രകാരം തന്നെ രോഹിണി മുതൽ മൂന്ന നക്ഷത്ര ങ്ങടം ഇടത്തെക്കയ്യുകൊണ്ടും എണ്ണുക. പുണർതം മുതൽ മൂന്നു് നക്ഷത്രങ്ങടം വീണ്ടും വലത്തെ കയ്യുകൊണ്ടും, മകം മുതൽ ഇടത്തെ കയ്യുകൊണ്ടും എണ്ണുക. ഇങ്ങനെ അശ്വതി മുതൽ ഓരോ നക്ഷത്രത്രിതയങ്ങളും, ക്രമേണ വലത്തും ഇട ത്തും കയ്യുകളിലെ മുമ്മൂന്ന വിരലുകളിന്മേൽ ഇരിയ്ക്കുന്ന തായി വിചാരിയ്ക്കണം, ഇതനുസരിച്ചാണു് ഇനി ഇതി ലെ ദശാധിപന്മാരെ പറയാൻ പോകുന്നതു്.

10

സൂര്യൻ മുതൽ ഏഴ ഗ്രഹത്തിന്നുള്ള ദശകാലത്തേയാ ണു് ഇനി പറയുന്നതു്.

മുനിഃ, പുത്രഃ, സനി ഭേഗ്നഃ,—
ന്നൃപ സ്ഥാപൊ ധ്വനിഃ, ക്രമാത്;
സൂര്യാദിരശ്മയഃ പ്രോക്താ
വത്സരാശ്ചക്രജാതകേ.

സൂര്യന്നു് 5, ചന്ദ്രന്നു് 21, കുജന്നു് 7, ബുധന്നു് 9, വ്യാഴത്തിന്നു് 10, ശുക്രന്നു് 16, ശനിയ്ക്കു് 4, ഇങ്ങനെയാ ണു് സൂര്യൻ മുതൽ ഓരോ ഗ്രഹത്തിന്നുമുള്ള ദശാസംവത്സ രങ്ങടം.

11

ഇനി ദശാധിപന്മാരെ അറിയുവാൻ പറയുന്നു. അധി പന്മാരെ അറിയേണ്ടതു് നക്ഷത്രങ്ങളുടെ കാലുകൊണ്ടാകു ന്നു. എന്നു വെച്ചാൽ, ഓരോ നക്ഷത്രത്തിന്നുമുള്ള നാലു കാ ലുകളിൽ ഓരോ കാലിന്നും അധിപന്മാർ വേറെ വേറെ യാണു് എന്നർത്ഥം. ഓരോന്നിന്നും ഒമ്പതു് അധിപന്മാരു ണ്ടു്. ഓരോ കാലിന്നുമുള്ള ആ ഒമ്പതു് അധിപന്മാരേയാ ണു് ഓരോ ശ്ലോകത്തിലെ ഓരോ പദംകൊണ്ടു് പറയുന്ന തു്. അതിൽ, വലത്തേക്കയ്യിൽ വരുന്ന നക്ഷത്രത്രിതയ ങ്ങളിൽ, ആദ്യത്തേയും മൂന്നാമത്തേയും നക്ഷത്രങ്ങളുടെ — അശ്വതി, കാർത്തിക, പുണർതം, ആയില്യം ഇങ്ങനെ പ

ത്തു നക്ഷത്രങ്ങളുടെ—ദശാധിപന്മാരെയാണ് അടുത്ത ശ്ലോകംകൊണ്ട് പറയുന്നതു്.

പാരംലേഭേശാന്തസ്സുജളോ
നിത്യംപ്രാദാത്സീതാവിമലാ;
ത്രപംപ്രാപ്യസ്സിശ്ചകരാംഗോ
വാണീതാസാംദധിനാന്യത്ര.

(ദക്ഷിണതാരം)

വലത്തേക്കയ്യിലെ ഒന്നാമത്തേയും, മൂന്നാമത്തേയും വിരലുകളിന്മേൽ വരുന്ന പത്തു നക്ഷത്രങ്ങളുടേയും ആദ്യത്തെ കാലിലാണ് ജനിച്ചതെങ്കിൽ, ഗർഭശിഷ്ട ദശാധിപൻ മേടം രാശിയുടെ അധിപനായ ചൊവ്വയും, രണ്ടാമത്തെ ദശാധിപൻ ഇടവത്തിന്റെ അധിപനായ ശുക്രനും, മൂന്നാമത്തെ മിഥുനാധിപനായ ബുധനും, നാലാമത്തെ കർക്കടാധിപനായ ചന്ദ്രനും, അഞ്ചാമത്തെ ചിങ്ങത്തിന്റെ അധിപനായ സൂര്യനും, ആറാമത്തെ കന്ന്യാധിപനായ ബുധനും, ഏഴാമത്തെ തുലാധിപനായ ശുക്രനും, എട്ടാമത്തെ വൃശ്ചികാധിപനായ കുജനും, ഒമ്പതാമത്തെ ദശാധിപൻ ധനുവിന്റെ അധിപനായ വ്യാഴവുമാകുന്നു. സൌകര്യത്തിന്നുവേണ്ടി അതാതു രാശിമാത്രമേ ഇനി കാണിയ്ക്കുന്നുള്ളു. "ആ രാശികളുടെ അധിപന്മാരാണ് ദശാനാഥന്മാർ" എന്നു അറിയേണ്ടതാകുന്നു.

(2-ാംപാദം)

ഗർഭശിഷ്ടദശാധിപൻ മകരംരാശിയുടെ അധിപനും, രണ്ടാമത്തെ ദശാധിപൻ കുംഭത്തിന്റെ അധിപനും, മൂന്നാമത്തെ മീനത്തിന്റേയും, നാലാമത്തെ വൃശ്ചികത്തിന്റേയും, അഞ്ചാമത്തെ തുലാത്തിന്റേയും, ആറാമത്തെ കന്നിയുടേയും, ഏഴാമത്തെ കർക്കടകത്തിന്റേയും, എട്ടാമത്തെ ചിങ്ങത്തിന്റേയും, ഒമ്പതാമത്തെ ദശാധിപൻ മിഥുനത്തിന്റെ അധിപനുമാകുന്നു. വിസ്താരഭയത്താൽ ദശയു

ടെ നമ്പറും ദശാധിപന്റെ രാശിയും മാത്രമേ ഇനി കാണിയ്ക്കുന്നുള്ളു.

(മൂന്നാംപാദം)

1. ഇടവം, 2. മേടം, 3. മീനം, 4. കുംഭം, 5. മകരം, 6. ധനു, 7. മേടം, 8. ഇടവം, 9. മിഥുനം.

(നാലാംപാദം)

1. കക്കടകം, 2. ചിങ്ങം, 3. കന്നി, 4. തുലാം, 5. വൃശ്ചികം, 6. ധനു, 7. മകരം, 8. കുംഭം, 9. മീനം, ഈ രാശികളുടെ അധിപന്മാരാകുന്നു അതാതു് ദശാധിപന്മാർ.

12

ഇനി, വലത്തെ കയ്യിലെ നടുവിരലിന്മേൽ വരുന്ന ഭരണി, പൂയം എന്നിങ്ങനെ അഞ്ചു നക്ഷത്രങ്ങളുടേയും ദശാധിപന്മാരെയാണു് പറയുന്നതു്.

ദാസീതവമൂലംഖേപാത്രം
സ്യാന്നാളീകംരാഗീവിശതി;
സിംഹധനാഢ്യോത്രാഹംസീതാ
ഭീമഗുരുഃ പുത്രൈര്യുജ്ഞോഢഃ.

(ദക്ഷിണതാരേ മദ്ധ്യതാരം ഒന്നാംപാദം)

1. വൃശ്ചികം, 2. തുലാം, 3 കന്നി, 4. കക്കടകം, 5. ചിങ്ങം, 6. മിഥുനം, 7. ഇടവം, 8. മേടം, 9. മീനം—

(രണ്ടാംപാദം)

1. കുംഭം, 2. മകരം, 3. ധനു, 4. മേടം, 5. ഇടവം, 6. മിഥുനം, 7. കക്കടകം, 8. ചിങ്ങം, 9 കന്നി—

(മൂന്നാംപാദം)

1. തുലാം, 2. വൃശ്ചികം, 3. ധനു, 4. മകരം, 5. കുംഭം 6. മീനം, 7. വൃശ്ചികം, 8. തുലാം, 9. കന്നി—

(നാലാംപാദം)

1. കക്കടകം, 2. ചിങ്ങം, 3. മിഥുനം, 4. ഇടവം, 5. മേടം, 6. മീനം, 7. കുംഭം, 8. മകരം, 9. ധനു—ഈ രാ

ശികളുടെ അധിപന്മാരാണ് അതാതു് ദശകളുടേയും അധിപന്മാർ.

13

ഇനി, ഇടത്തെക്കയ്യിലെ നക്ഷത്രത്രിതയങ്ങളിൽ ഒന്നും മൂന്നും വിരലുകളിന്മേൽ വരുന്ന—രോഹിണി, തിരുവാതിര, മകം, ഉത്രം എന്നിങ്ങനെയുള്ള എട്ടു നക്ഷത്രങ്ങളുടെ ദശാധിപന്മാരെ പറയുന്നു.

ധേനുവ്യാഘ്രീപാരഗമേവാ
താസ്ഥൌദീ പ്രോപ്യനധീദാസഃ
തസ്മിൻഭാഗേത്രപധനാഢ്യഃ
പ്രായോരാഗീശിവതേസാഹീ.

(വാമതാരേ ഒന്നാം പാദം)

1. ധനു, 2. മകരം, 3. കുംഭം, 4. മീനം, 5. മേടം, 6. ഇടവം, 7. മിഥുനം, 8. ചിങ്ങം, 9. കക്കടകം—

(രണ്ടാം പാദം)

1. കന്നി, 2. തുലാം, 3. വൃശ്ചികം, 4. മീനം, 5. കുംഭം 6. മകരം, 7. മിഥുനം, 8. വൃശ്ചികം, 9. തുലാം—

(മൂന്നാംപാദം)

1. കന്നി, 2. ചിങ്ങം, 3. കക്കടകം, 4. മിഥുനം, 5. ഇടവം, 6. മേടം, 7. ധനു, 8. മകരം, 9. കുംഭം—

(നാലാംപാദം)

1. മീനം, 2. മേടം, 3. ഇടവം, 4. മിഥുനം, 5. ചിങ്ങം, 6. കക്കടകം, 7. കന്നി, 8. തുലാം, 9. വൃശ്ചികം— ഈ രാശികളുടെ അധിപന്മാരാകുന്നു അതാതിന്റെ ദശാധിപന്മാർ.

14

ഇനി, ഇടത്തെക്കയ്യിലെ ത്രിതയങ്ങളിൽ നടുവിരലിന്മേൽ വരുന്ന—മകീരം പൂരം എന്നിങ്ങനെയുള്ള—നാലു നക്ഷത്രങ്ങളുടെ ദശാധിപന്മാരെ പറയുന്നു.

പ്രാപ്യസ്സിംഘോഹസതേശംഭ-
ഗ്ഗൌരീയോദ്ധാനിത്യംപ്രകരം
ഗ്ഗണഭക്തോസൌഹിപ്രാപ്യാന്നം
ധീദാസന്നേശംഭഗ്ഗിരികാ.

(വാമതാരേ മദ്ധ്യതാരം ഒന്നാംപാദം)

1. മീനം, 2. കുംഭം, 3. മകരം, 4. ധനു, 5. വൃശ്ചികം, 6. തുലാം, 7. കന്നി, 8. ചിങ്ങം, 9. കക്കടകം—

(രണ്ടാംപാദം)

1. മിഥുനം, 2. ഇടവം, 3. മേടം, 4. ധനു, 5. മകരം, 6. കുംഭം, 7. മീനം, 8. മേടം, 9. ഇടവം—

(മൂന്നാംപാദം)

1. മിഥുനം, 2. ചിങ്ങം, 3. കക്കടകം, 4. കന്നി, 5. തുലാം, 6. വൃശ്ചികം, 7. മീനം, 8. കുംഭം, 9. മകരം—

(നാലാംപാദം)

1. ധനു, 2. വൃശ്ചികം, 3. തുലാം, 4. കന്നി, 5. ചിങ്ങം, 6. കക്കടകം, 7. മിഥുനം. 8. ഇടവം 9. മേടം—ഈ രാശികളുടെ അധിപന്മാർ അതാതു് ദശകളുടെ അധിപന്മാരാകുന്നു.

15

ഇനി ഒന്നര ശ്ലോകം കൊണ്ടു്, "കാലചക്ര"പക്ഷത്തിൽ ഗർശിഷ്ട വരുത്തുവാനും, ഈ ദശകളുടെ സാമാന്യമായ ശുഭാശുഭഫലത്തേയും പറയുന്നു.

അംശസ്യൈഷ്യകലാസ്തദംശകദശേ-
ശാബ്ദൈർഗ്ഗുണിതാപൃന-
ർഭക്താഃ സ്യു "ന്നൃനവൈ" സമാഃ, പുനരതഃ
ശേഷാശ്ച മാസാദയഃ;

മീനാദ്, വൃശ്ചികഭം പ്രജേദ്യദി തദാ,
ഷഷ്ഠാദഥോ കർക്കടം,
സിംഹാദപാ മിഥുനം, തതോപി ഹരിഭം,
ചാപാൽ ച മേഷം തഥാ.

16

കഷ്ടഃ സ്യാദിഹ തത്പ്രവേശസമയഃ
കഷ്ടാ ദശാ ചോത്തരാ,
ചാരോ രാശ്യനതിക്രമേണ ശുഭദോ,
രാശ്യന്തരസ്ഥോഽശുഭഃ.

15. ജനനസമയത്തു്, അതാതു് നക്ഷത്രപാദത്തിൽ (നരാംഗാത്മകമായ നവാംശകത്തിൽ) ചെന്നതു് കഴിച്ച ബാക്കി ചെല്ലുവാനുള്ള ഇലിയും തിയ്യതിയും വെച്ചു്, തിയ്യതി 60-ൽ ഇറക്കി ഇലിയാക്കി, ആ കാലിൻെറ ദശാധിപന്മാരിൽ ഒന്നാമത്തെ രാശ്യധിപൻെറ ദശാസംവത്സരം കൊണ്ടു് പെരുക്കി, (നൂനഖം) 200 കൊണ്ടു് ഹരിക്കുക. അപ്പോഠം കിട്ടുന്നതു്, ശിഷ്ടദശാസംവത്സരമാകുന്നു. ബാക്കിയുണ്ടെങ്കിൽ ക്രമേണ 12-ലും, 30-ലും പെരുക്കി 200 കൊണ്ടുതന്നെ ഹരിച്ചാൽ, മാസവും ദിവസവും കിട്ടുകയും ചെയ്യും. പിന്നേയും 60-ൽ പെരുക്കി ഹരിച്ചാൽ നാഴിക മുതലായതും ഉണ്ടാക്കാം. മീനത്തിൽനിന്നു് വൃശ്ചികത്തിലേയ്ക്കും, കന്നിയിൽനിന്നു് കർക്കിടകത്തിലേയ്ക്കും, ചിങ്ങത്തിൽനിന്നു് മിഥുനത്തിലേയ്ക്കും, മിഥുനത്തിൽനിന്നു് ചിങ്ങത്തിലേയ്ക്കും, ധനുവിൽനിന്നു് മേടത്തിലേയ്ക്കും ഏതേതു് ദശാധിപന്മാരാണു് പ്രവേശിക്കുന്നതു്,—

16. ആ ദശാകാലത്തിൻെറ പ്രവേശനസമയവും, പിന്നത്തെ ദശാകാലവും അശുഭപ്രദമാകുന്നു. ചുരുക്കിപ്പറയുന്നതായാൽ, രാശികഠം ഇടവിടാതെ തുടച്ചയായി ദശ പ്രവേശിക്കുന്നതു് ശുഭകരവും, രാശികഠം ഇടവിട്ടു് പ്രവേശിക്കുന്നതു് അശുഭപ്രദവുമാകുന്നു.

17

ഇനി ഈ കാലചക്രദശയിലെ അപഹാരാധിപന്മാരേയും, അപഹാരകാലത്തേയും അറിയുവാനാണ്, രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്,

**കാലചക്രേഽപഹാരസ്യ പ്രക്രിയാഥ പ്രദർശ്യതേ;**
**തത്തദ്രാശിത്രികോണസ്ഥചരാദിനവരാശിപാഃ.**

18

**ക്രമേണ ഹ്യപഹർത്താര ഇഷ്ടാബ്ദൈർമ്മൂലവത്സരം**
**നിഹത്യ സ്വഹരൈർല്ലബ്ധാ ഹ്യബ്ദാസ്തസ്യാപഹാരകാഃ.**

'ത്രികോണം' എന്നതു്, ആ രാശിയും അതിൽനിന്നു് 5, 9 എന്നീ രാശികളുമാണല്ലോ. 'പാരംലേഭേ' എന്നിത്യാദി ശ്ലോകങ്ങളെക്കൊണ്ടു് ഏതു് രാശ്യധിപനാണ് അപഹാരം അറിയേണ്ടുന്ന കാലത്തെ ദശാധിപൻ എന്നറിയുക. മേല്പറഞ്ഞ ത്രികോണങ്ങളിൽ ഒന്നു് ചരരാശിയും, ഒന്നു് സ്ഥിരരാശിയും ഒന്നു് ഉഭയരാശിയുമായിരിക്കുമല്ലോ. മേല്പറഞ്ഞ ദശാധിപന്റെ രാശി ഏതാണോ, അതിന്റെ ത്രികോണത്തിലെ ചരരാശി മുതൽ ക്രമേണ ഒമ്പതു രാശികളുടെ അധിപന്മാരാകുന്നു, കാലചക്രദശയിലെ അപഹാരകർത്താക്കന്മാർ. ഉദാഹരണം:—അശ്വതി രണ്ടാംകാലിലാണ് ജനനമെന്നിരിക്കട്ടെ; അപ്പോൾ മകരത്തിന്റെ അധിപനായ ശനിയാണ് ഗർഭശിഷ്ടദശാധിപൻ. ഈ മകരത്തിന്റെ ത്രികോണം ഇടവം, കന്നി, മകരം ഇതുകളാണല്ലൊ. ഇതിൽ മകരം ചരരാശിയുമാണ്. അപ്പോൾ മകരം രാശിയുടെ അധിപന്റെ ദശയിൽ, ആദ്യത്തെ അപഹാരാധിപൻ മകരാധിപനായശനിയും രണ്ടാമത്തെ കുംഭാധിപനായ ശനിയും, മൂന്നാമത്തെ മീനാധിപനായ വ്യാഴവും, ഇങ്ങനെ ക്രമേണ ഒടുവിലത്തെ അപഹാരാധിപൻ കന്നിയുടെ അധിപനായ ബുധനുമാകുന്നു— ഇനി അപഹാരത്തിന്റെ സംവത്സരാദികളെ വരുത്തുവാനാണ് പറയുന്നതു്.

'മുനിപുത്രഃ' എന്ന ഈ അദ്ധ്യായത്തിലെ 10 ാം ശ്ലോകംകൊണ്ടു് ഓരോ ഗ്രഹത്തിൻേറയും ദശാസംവത്സരത്തെ പറഞ്ഞിട്ടുണ്ടല്ലൊ. അതിൽ ഏതു് ഗ്രഹത്തിൻെറ അപഹാരമാണോ അറിയേണ്ടതു് അതിൻെറ സംവത്സരം കൊണ്ടു്, ഏതു ഗ്രഹത്തിൻെറ ദശയിലെ അപഹാരം അറിയേണമൊ ആ ഗ്രഹത്തിൻെറ ദശാസംവത്സരത്തെ പെരുക്കി, ഇനി പറയാൻപോകുന്ന അതാതു് ത്രികോണത്തിൻെറ ഹാരകംകൊണ്ടു് ഹരിയ്ക്കുക. അപ്പോഠം കിട്ടുന്ന ഫലം, അതാതിൻെറ അപഹാരസംവത്സരമാകുന്നു. ശിഷ്ടത്തെ 12–ലും 30- ലും 60–ലും പെരുക്കി മേല്പറഞ്ഞ ഹാരകംകൊണ്ടുതന്നെ ഹരിച്ചാൽ കിട്ടുന്നതു്, മാസം ദിവസം നാഴിക മുതലായതുമാകുന്നു.

19

ഇനി ആ ത്രികോണത്തിൻെറ ഹാരകം പറയുന്നു.

ജ്ഞാനാഢ്യം, മദനാ, ഗ്ഗുഞ്ജാ,
ക്ഷോജാനോƒജാദിഹാരകാഃ.

മേടത്രികോണത്തിൻെറ ഹാരകം ഒരുനൂറും, ഇടവത്രികോണത്തിൻെറ എൺപത്തഞ്ചും, മിഥുനത്രികോണത്തിൻെറ എൺപത്തിമൂന്നും, കക്കടകത്രികോണത്തിൻെറ ഹാരകം എൺപത്താറുമാകുന്നു.

20

ഈ അദ്ധ്യായത്തിലെ അഞ്ചാംശ്ലോകത്തിൽ "ദ്വിത്ര്യാദീനാം ദശാനാം യുഗപദവസിതിയ്ത്രകാലഃ സകഷ്ടഃ" എന്നും മററും പറഞ്ഞിട്ടുണ്ടല്ലോ. അതിലേയ്ക്കു്, വേറെയും അഞ്ചുവിധത്തിൽക്കൂടി ദശകളെ വരുത്തുവാനുള്ള സമ്പ്രദായമാണു് ഇനി പറയുന്നതു്.

'നേത്രാംഗാനംഗ'യുക്തോനിതശിശിരകരാൽ,
'നേത്രഗാത്രാഢ്യ'യുക്താത്,
'നൃനാനാഗാഢ്യ'യുക്താദപിനിധനപതേ-
ശ്ചാപി നീതാഃ ക്രമേണ;

'നിര്യാണാധാനസംജ്ഞേ', പുനരപിച, 'മഹാ-
സംജ്ഞിതോത്പന്നസംജ്ഞേ,'
പ്രോക്താന്ത്യാ 'മൃത്യുസംജ്ഞാ' മയയവനമണി-
ത്ഥാദിഭിഃ ശാസ്ത്രവിദ്ഭിഃ.

ചന്ദ്രസ്ഫുടം നാലു ദിക്കിൽ വെച്ച്, ഒന്നിൽ 'നേത്രാം ഗാനംഗ' എന്നു് (3 രാശിയും 3 തിയ്യതിയും, 20 ഇലിയും) കൂട്ടുക. മറെറാന്നിൽ നിന്നു് ഇതുതന്നെ വാങ്ങുകയും ചെയ്യുക. മറെറാരു ചന്ദ്രസ്ഫുടത്തിൽ 'നേത്രഗാത്രാഢ്യ' (1 രാശിയും 23 തിയ്യതിയും 20 ഇലിയും) എന്നു കൂട്ടുക നാലാമത്തേതിൽ 'നൃനംനാകാഢ്യഃ' (1 രാശിയും 10 തിയ്യതിയും) കൂട്ടുക. എന്നിട്ടു് ഈ നാലു സ്ഫുടങ്ങളിൽ നിന്നും, അഷ്ടമാധിപസ്ഫുടം വെച്ചു് അതിൽ നിന്നും. ഈ അദ്ധ്യായത്തിലെ ഒന്നാംശ്ലോകംകൊണ്ടു് നക്ഷത്രദശ വരുത്തുവാൻ പറഞ്ഞപ്രകാരം ദശകളെ വരുത്തേണ്ടതാകുന്നു. ഇവയിൽ ആദ്യം പറഞ്ഞതിന്നു് 'നിര്യാണദശാ' എന്നും, രണ്ടാമത്തേതിന്നു് 'ആധാനദശാ' എന്നും, മൂന്നാമത്തേതിന്നു് 'മഹാദശാ' എന്നും, നാലാമത്തേതിന്നു് 'ഉല്പന്നദശാ' എന്നും, ഒടുവിലത്തേതിന്നു് 'മൃത്യുദശാ' എന്നും ആകുന്നു പേരു്. ഇതു മയൻ യവനൻ മുതലായ ആചാര്യന്മാർ പറഞ്ഞിട്ടുള്ളതുമാണു്.

21

എത്ര കാലം ജീവിച്ചിരിയ്ക്കുമെന്നു് അറിവാൻ ഒരു സമ്പ്രദായാന്തരമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

ലഗ്നേ ബലിന്യുദയലഗ്നഗതോഡുതഃ സ്യാ-
ദിന്ദോരിവോഡുപദശാധിപതിക്രമേണ
കൃത്വാ ദശാമഖിലഖേടഗതോഡുശേഷാത്
സംയോജ്യ കല്പ്യമഖിലാബ്ദസമം തദായുഃ.

ലഗ്നത്തിന്നു് പൂർണ്ണബലം, ഉണ്ടെങ്കിൽ മാത്രമേ ഈ ആയുർഗ്ഗണനം ഫലിയ്ക്കുകയുള്ളു. ലഗ്നത്തിന്നു് ബലമില്ലെ

ങ്കിൽ ഇതു നോക്കുകതന്നെ വേണ്ടെന്നൎത്ഥം. ലഗ്നത്തിൻെറ യും, സൂൎയ്യാദി ഏഴു ഗ്രഹങ്ങളുടേയും സ്ഫുടംവെച്ച്, എല്ലാററിൽനിന്നും മുൻ (ഈ അദ്ധ്യായത്തിലെ ഒന്നാംശ്ലോകംകൊണ്ടു്) പറഞ്ഞപ്രകാരം ദശ വരുത്തുക ഈ വരുത്തിയ എട്ടു ദശകളേയും മാത്രം ഒന്നിച്ചു കൂട്ടിയാൽ എത്ര കാണുന്നുണ്ടോ, അത്ര കൊല്ലം മാസം ദിവസം നാഴിക ജീവിച്ചിരിയ്ക്കുന്നതാകുന്നു. ഇവിടെ രാഹുകേതുക്കളുടേയും കൂടി വേണമെന്നു പക്ഷാന്തരമുണ്ടു്.

ദശാപഹാരച്ഛിദ്രപ്രകരണം എന്ന പന്ത്രണ്ടാമദ്ധ്യായം കഴിഞ്ഞു.



പതിമൂന്നാമദ്ധ്യായം

## ഭാൎയ്യാവിചാരപ്രകരണം

ഭാൎയ്യ ഉണ്ടാവാനുള്ള ലക്ഷണങ്ങളും, ഭാൎയ്യയുടെ സ്വഭാവാദിഗുണദോഷങ്ങളും അറിവാൻ പറയുന്നു.

ദ്യൂനേ ബലോദ്രിക്തശുഭേശമിത്ര-
പ്രാപ്ത്യേക്ഷിതേ, ദ്യൂനപതൌ സിതേ വാ;
സ്വദാൎഗ്ഗസംസ്ഥേ സബലേ ച ഭാൎയ്യാ
ഭവന്തി, തത്ഖേടഗുണാനുരൂപാഃ.

ഏഴാംഭാവം, ഏഴാംഭാവാധിപൻ, ശുക്രൻ ഇതിലൊന്നിന്നു് ബലവാന്മാരായ ശുഭന്മാരുടേയോ അതിൻെറ അധിപൻേറയോ ഒമ്പതാം ഭാവാധിപൻേറയോ അധിപസുഹൃത്തിൻേറയോ യോഗദൃഷ്ടികളിൽ ഒന്നെങ്കിലും ഉണ്ടായിരിയ്ക്കുക; അതുകൾ ബലവാന്മാരായിരിയ്ക്കുയും, ശുഭവൎഗ്ഗത്തിൽ നില്ക്കുകയും ചെയ്യുക—എന്നാൽ ഭാൎയ്യ ഉണ്ടാവാതിരിയ്ക്കയില്ല. ഇവയിൽ ഫലദാതാവായ ഗ്രഹത്തിൻേറയും, അതിന്നു് ഷഡ്വൎഗ്ഗാദിബന്ധമുള്ള മററു ഗ്രഹങ്ങളുടേയും സ്വഭാവാദിഗുണങ്ങളും ഭാൎയ്യയ്ക്കു് ഉണ്ടായിരിയ്ക്കും.

2

ഭായ്യ ഉണ്ടായാലും നശിയ്ക്കുന്ന ലക്ഷണങ്ങളാണ് ഇനി പറയുന്നതു്.

**പാപഃ പാപേക്ഷിതോ വാ യദി ബലരഹിതഃ,**
**പാപവൎഗ്ഗസ്ഥിതോ വാ,**
**പുത്രസ്ഥാനാധിപോ വാ, മൃതിഭവനപതി –**
**ൎമ്മാന്ദിരാശീശ്വരോ വാ;**
**നീചസ്ഥശ്ചാമരേഡ്യോ, മധുപഗതസിതഃ,**
**പാപസംയുക്തശ്ശുക്രഃ,**
**കുൎയ്യുസ്തേ ദാരനാശം മദനമുപഗതാഃ**
**സൌമ്യയോഗേക്ഷണോനാഃ.**

1. പാപദൃഷ്ടിയുള്ള പാപൻ, 2. അല്ലെങ്കിൽ ബലഹീനതയുള്ള പാപൻ, 3. അല്ലെങ്കിൽ പാപവൎഗ്ഗസ്ഥിതിയുള്ള പാപൻ, 4. അഞ്ചാംഭാവാധിപൻ, 5. അഷ്ടമാധിപൻ, 6. ഗുളികരാശ്യധിപൻ, 7. നീചത്തിൽ നില്ക്കുന്ന വ്യാഴം, 8. വൃശ്ചികരാശിയിലോ പാപനോടു് കൂടിയോ നില്ക്കുന്ന ശുക്രൻ; ഇതിലേതെങ്കിലും ഒരു ഗ്രഹം 7–ാംഭാവത്തിൽ ഉണ്ടായിരിയ്ക്കുയും, ആ ഗ്രഹത്തിന്നു് ശുഭന്മാരുടെ യോഗമോ ദൃഷ്ടിയോ ഇല്ലാതിരിയ്ക്കുയും ചെയ്താൽ, ഭായ്യ മരിയ്ക്കുന്നതാകുന്നു.

3

**ക്ഷീണേന്ദുനാ യുവതിഭേഽസ്തഗതഃ സുരേഡ്യഃ**
**പാപാഃ സുഖേ യദി വദന്തി കളത്രഹാനിം;**
**സ്ത്രീസംഗമാർപിതധനോ മദനേഽഹിഭാനേ്വാ,–**
**ൎമ്മന്ദാബ്ജയോസ്തു വിസുതോ, വികളത്രകോ വാ.**

ക്ഷീണനായ ചന്ദ്രനും വ്യാഴവും കന്നിയിൽ നില്ക്കുക; മിഥുനത്തിൽ പാപന്മാരും ഉണ്ടാവുക; ഇങ്ങനെയിരിയ്ക്കു

മ്പോഠ മീനലഗ്നത്തിൽ ജനിച്ചാൽ, ഭാൎയ്യ മരിയ്ക്കുന്നതാണ്. ഏഴാംഭാവത്തിൽ രാഹുവും സൂൎയ്യനും ഉള്ളവൻ സ്ത്രീവിഷയമായിത്തന്നെ ചെലവു് ചെയ്തു് ധനമെല്ലാം നശിപ്പിയ്ക്കും. ഏഴാംഭാവത്തിൽ ശനിയും ചന്ദ്രനുമാണുള്ളതെങ്കിൽ, പുത്രനുണ്ടാവില്ലെന്നു് തീൎച്ചയാണു്, ഭാൎയ്യ തന്നെ ഉണ്ടായില്ലെന്നും വരാം.

4

ശുക്രേ ധീധൎമ്മാസ്തഗേ ഭാനുയുക്തേ
ഭൌമാഢ്യേ വാ ദാരവൈകല്യമാഹുഃ;
സൌമ്യേ നീചാരാതിഭേ സപ്തമസ്ഥേ
ഭാൎയ്യാ ദുഷ്ടാ ജാരിണീ വൈശികീ വാ.

ശുക്രൻ, സൂൎയ്യനോടുകൂടി, അല്ലെങ്കിൽ കുജനോടുകൂടി 5–7–9 ഇതിലൊരു ഭാവത്തിൽ നിന്നാൽ, ഭാൎയ്യയ്ക്കു് അംഗവൈകല്യം ഉണ്ടാവുന്നതാകുന്നു. ബുധൻ നീചത്തിലോ ശത്രുക്ഷേത്രത്തിലോ നില്ക്കുകയും, ആ നില്ക്കുന്ന രാശി ഏഴാംഭാവമായി വരികയും ചെയ്താൽ, ഭാൎയ്യ ദുഷ്ടയോ ജാരഗാമിനിയോ അല്ലെങ്കിൽ വേശ്യാവൃത്തിയോടുകൂടിയവരം തന്നെയോ ആയിരിയ്ക്കും.

5

ഭാൎയ്യാധിപേ വ്യയഗതേ, തനുജന്മപത്യോഃ
പാപാഢ്യയോൎമ്മദഗയോഃ സുതദാരഹീനഃ;
സൌരാരയോൎമ്മദഗയോരമൃതാംശുരാശി–
സമ്പ്രാപ്തയോരിഹ ഭവേത് കില ശോഭനാ സ്ത്രീ.

ഏഴാംഭാവാധിപൻ 12–ലും, ലഗ്നാധിപനും ജന്മാധിപനും ഒരു പാപനും ഏഴിലും നില്ക്കുമ്പോഠ ജനിച്ചവനു് പുത്രനും ഭാൎയ്യയും ഉണ്ടാവുകയില്ല. ശനിയും കുജനും കൎക്കിടകത്തിൽ നില്ക്കുമ്പോഠ, മകരം ലഗ്നത്തിൽ ജനിച്ചവൻെറ ഭാൎയ്യ ഉത്തമസ്ത്രീയായിരിയ്ക്കുയും ചെയ്യും.

6

ഉഗ്രഗ്രഹൈഃ സിതചതുരശ്രസംസ്ഥിതൈ,-
ർമ്മദ്ധ്യസ്ഥിതേ ഥ്ഗഥതനയേഽഥവോഗ്രയോഃ;
സൌമ്യഗ്രഹൈരസഹിതസന്നിരീക്ഷിതേ,
ജായാവധോ ദഹനനിപാതപാശജഃ.

1. പാപന്മാർ ശുക്രന്റെ ചതുരശ്രത്തിൽ നില്ക്കുക, 2. അല്ലെങ്കിൽ ശുക്രന്റെ ഇരുവശത്തും പാപന്മാരുണ്ടാവുക; ഈ രണ്ടു യോഗത്തിലും ശുക്രന്നു് ശുഭന്മാരുടെ യോഗദൃഷ്ടി കരം ഇല്ലാതിരിയ്ക്കുകയും വേണം; ഇങ്ങനെയുള്ള സമയത്തു ജനിച്ചവന്റെ ഭാൎയ്യ അഗ്നികൊണ്ടോ, വീണിട്ടോ, കെട്ടി ത്തൂങ്ങിയിട്ടോ മരിയ്ക്കുന്നതാകുന്നു.

7

ഗോഃോദയേ ഥ്ഗഥതനയേഽസ്തചക്രസന്ധൌ
വന്ധ്യാപതി,ൎയ്യദി ന സുതർക്ഷമിഷ്ടയുക്തം;
പാപഗ്രഹൈൎവ്യ്യയമദലഗ്നരാശിസംസ്ഥൈഃ
ക്ഷീണേ ശശിന്യസുതകളത്രജന്മധീസ്ഥേ.

ഇടവം കന്നി മകരം ഇതിലൊരു ലഗ്നത്തിൽ ജനിയ്ക്കുക; ലഗ്നത്തിൽ ശനി നില്ക്കുക; അഞ്ചാംഭാവത്തിന്നു് ശുഭന്മാരുടെ ദൃഷ്ടിയോഗം മുതലായ ഗുണങ്ങൾ യാതൊന്നും ഇല്ലാതിരിയ്ക്കുക; 7-ൽ ശുക്രൻ ഉണ്ടായിരിയ്ക്കുകയും ചെയ്യുക. എന്നാൽ ഭാൎയ്യ വന്ധ്യയായിരിയ്ക്കും. ലഗ്നത്തിലും ഏഴിലും പന്ത്രണ്ടിലും പാപന്മാരും, ക്ഷീണനായ ചന്ദ്രൻ അഞ്ചിലും നിന്നാൽ, പുത്രനും ഭാൎയ്യയും ഉണ്ടാകയുമില്ല.

8

അസിതകുജയോൎവ്വൎഗ്ഗേഽസ്തസ്ഥേ
സിതേ തദവേക്ഷിതേ
പരയുവതിഗ,സ്തൌ ചേത് സേന്ദൂ
സ്ത്രീയാ സഹ പുംശ്ചലഃ;

ഭൃഗുജശശിനോരസ്തേƒഭാൎയ്യോ
നരോ വിസുതോƒപി വാ,
പരിണതതനു സ്ത്രീഭ്രേനാർദ്ദൃഷ്ടൌ
ശുഭൈഃ പ്രമദാപതീ.

ശുക്രൻ ശനിയുടേയോ കുജന്റെയോ വൎഗ്ഗത്തിൽ ഏഴിൽ നില്ക്കുകയും, ആ ശുക്രന്നു് ശനിയുടേയും, കുജന്റേയും ദൃഷ്ടി ഉണ്ടായിരിയ്ക്കുകയും ചെയ്താൽ, പരസ്ത്രീസക്തനായിരിയ്ക്കും. ഈ യോഗത്തിൽത്തന്നെ ശനികുജന്മാർ, ചന്ദ്രനോടു് കൂടിയാണു് നില്ക്കുന്നതെങ്കിൽ, ഭർത്താവിന്നു് പുറമെ, ഭാൎയ്യയും പരപുരുഷരതയായിരിയ്ക്കും. എവിടെ ആയാലും വിരോധമില്ല, ചന്ദ്രനും ശുക്രനും ഒരേ രാശിയിലും, ശനിയും കുജനും അതിന്റെ ഏഴാംഭാവത്തിലും, നില്ക്കുന്നുവെങ്കിൽ ഭാൎയ്യതന്നെ ഉണ്ടാവില്ല; അഥവാ ഭാൎയ്യ ഉണ്ടായാലും പുത്രനുണ്ടാവില്ലെന്നു് തീൎച്ചയുമാണു്. ഒരു സ്ത്രീഗ്രഹവും, ഒരു പുരുഷഗ്രഹവും ലഗ്നത്തിൽ ഉണ്ടാവുകയും, ശുഭദൃഷ്ടിയുള്ള ശനികുജന്മാർ ഏഴിൽ നില്ക്കുകയും ചെയ്താൽ, വളരെ പ്രായമായതിന്നുശേഷം മാത്രം വളരെ പ്രായംചെന്ന സ്ത്രീയെ മാത്രമേ വിവാഹം ചെയ്യുവാൻ സാധിയ്ക്കുകയുള്ളു.

9

ശുക്രേ ബലോനേ, ശനിവൎഗ്ഗസംസ്ഥേ
ദാസ്യാദിസക്തഃ ശനിയുക്തദൃഷ്ടേ;
കുജേന ദൃഷ്ടേ കുജവൎഗ്ഗസംസ്ഥേ
ജീവേക്ഷണോനേ പരദാരസക്തഃ.

ഏതു ഭാവത്തിലായാലും വിരോധമില്ല, വിബലനായിരിയ്ക്കുന്ന ശുക്രൻ ശനിവൎഗ്ഗത്തിൽ നില്ക്കുകയും, അതിന്നു് ശനിയുടെ യോഗമോ ദൃഷ്ടിയോ ഉണ്ടാവുകയും

ചെയ്താൽ, ദാസി മുതലായ നിന്ദ്യസ്ത്രീകളിൽ സക്തനായിരിയ്ക്കും. ഇതുപോലെത്തന്നെ ശുക്രന്നു് കുജന്റെ ദൃഷ്ടിയുണ്ടാവുകയും, കുജവർഗ്ഗത്തിൽ നില്ക്കുകയും, വ്യാഴത്തിന്റെ ദൃഷ്ടി ഇല്ലാതിരിയ്ക്കുകയും ചെയ്യുന്നുവെങ്കിൽ, പരസ്ത്രീസക്തനമായിരിയ്ക്കും.

10

ഒന്നിലധികം ഭാര്യമാരുണ്ടാകുവാനുള്ള ലക്ഷണമാണു് ഇനി പറയുന്നതു്.

ലഗ്നേന്ദുജാമിത്രതദീശശുക്രൈർ-
ദ്വിദേഹരാശ്യംശഗതൈർദ്വിഭാര്യഃ;
സ്വോച്ചാദിഗൈസ്തൈർബ്ബഹുവല്ലഭഃ സ്യാൽ,
കളത്രഗൈർവ്വാ വിഹഗൈർവ്വികല്പ്യഃ.

ലഗ്നം, ചന്ദ്രൻ, ഇതുകളുടെ ഏഴാംഭാവം, ഈ രാശികളോ നവാംശകരാശികളോ ഉഭയരാശികളാവുക; അപ്രകാരംതന്നെ ഈ ഭാവാധിപന്മാരും ശുക്രനും നില്ക്കുന്നതു്, ഉഭയരാശിയിലോ, ഉഭയനവാംശകത്തിലോ ആയിരിയ്ക്കുകയും ചെയ്ക; എന്നാൽ, രണ്ടു ഭാര്യമാരുണ്ടാകും. ഈ അധിപന്മാർ ഉച്ചം മുതലായ സ്ഥാനങ്ങളിലാണു് നില്ക്കുന്നതെങ്കിൽ, വളരെ ഭാര്യമാരും ഉണ്ടാകുന്നതാണു്. ഏഴാംഭാവത്തിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടും ഭാര്യമാരുടെ തുകയെ ചിന്തിയ്ക്കേണ്ടതാണു്.

11

ഭാര്യയുടെ കൂറും, നക്ഷത്രവും ഏതായിരിയ്ക്കുമെന്നറിയാൻ പറയുന്നു.

ജന്മേശലഗ്നേശമദേശഭാംശ-
ത്രികോണനീചോച്ചഗ്രഹേഷു ജാതം;
ദാരേശദാരസ്ഥിതവീക്ഷകാണാം
താരേഷു ജാതം ച വദേതു് കളത്രം.

1 ജന്മാധിപനും ലഗ്നാധിപനും സപ്തമാധിപനും നില്ക്കുന്ന രാശി, 2 ഇതുകളുടെ നവാംശകരാശി, 3 ഇതുകളുടേ

യെല്ലാം ത്രികോണങ്ങളാം, 4 ജന്മാധിപൻേറയും, ഏഴാംഭാവത്തിൻേറയും ലഗ്നാധിപൻേറയും നീചരാശികാം, 5 ഇതുകളുടെ ഉച്ചരാശികാം; ഇതിലൊരു കൂറിലായിരിക്കും ഭാൎയ്യയുടെ ജനനം. ഭാൎയ്യ 1 സപ്തമാധിപൻ, 2 ഏഴിൽ നില്ക്കുന്ന ഗ്രഹം. 3 ഏഴിലേയ്ക്കു ദൃഷ്ടിയുള്ള ഗ്രഹം; ഇതിലൊന്നിൻെറ നക്ഷത്രത്തിൽ ജനിച്ചവളായിരിക്കാനും മതി.

12

ഭാൎയ്യാഭൎത്താക്കന്മാർ ഏതേതു് നക്ഷത്രത്തിൽ ജനിച്ചവരായിരിക്കുമെന്നറിവാൻ പറയുന്നു.

ലഗ്നേശശുക്രസ്ഫുടയോഗതാരം,
ലഗ്നാധിപാസ്തേശ്വരസംയുതം വാ;
കളത്രജന്മ പ്രവദന്തി പുംസ;-
സ്തഥൈവ നാൎയ്യാഃ ഖലു ഭൎത്തൃജന്മ.

ലഗ്നാധിപൻേറയും ശുക്രൻേറയും സ്ഫുടങ്ങളാം തമ്മിൽ കൂട്ടി, അതിൽനിന്നു് കാണുന്ന നക്ഷത്രത്തിലായിരിക്കും ഭാൎയ്യയുടെ ജനനം; അല്ലെങ്കിൽ, ലഗ്നാധിപൻേറയും ഏഴാം ഭാവാധിപൻേറയും സ്ഫുടങ്ങളാം തമ്മിൽക്കൂട്ടിയതിൽനിന്നു് കാണുന്ന നക്ഷത്രത്തിലായെന്നും വരാം. ഭൎത്താവു് ഏതു് നക്ഷത്രജാതിയായിരിക്കുമെന്നു് അറിവാൻ, ഇപ്രകാരം തന്നെ സ്ത്രീയുടെ ലഗ്നാദ്യധിപന്മാരുടെ സ്ഫുടങ്ങളാം കൂട്ടി, വിചാരിക്കുകയും വേണം.

13

ഇനി ഭാൎയ്യ ഏതു ദിക്കിൽ ജനിച്ചവളായിരിക്കുമെന്നറിവാൻ പറയുന്നു.

ഭാൎയ്യാസ്ഥിതാവേക്ഷകരാശിദിഗ്ഭ്യോ,
വാഽസ്തേശശുക്രസ്ഫുടയോഗദിഗ്ഭ്യഃ
ഭാൎയ്യാം വദേ, ദ്ദൂരതഗ്രഹാംശകൈൎന്നൈക-
ട്യം ചരാദിഭിൎമ്മാൎഗ്ഗമപി പ്രകല്പ്യം.

ഏഴാംഭാവത്തിൽ നില്ക്കുകയും, അവിടേയ്ക്കു നോക്കുകയും ചെയ്യുന്ന ഗ്രഹങ്ങരം നില്ക്കുന്ന രാശിയുടെ ദിക്കു് ഏതാണോ, ആ ദിക്കിൽ നിന്നായിരിയ്ക്കും ഭാര്യയെ ലഭിയ്ക്കുക. അല്ലെങ്കിൽ, സപ്തമാധിപന്റേയും ശുക്രന്റേയും സ്ഫുടങ്ങരം തമ്മിൽ കൂട്ടിക്കാണുന്ന രാശിയുടെ ദിക്കിൽ നിന്നായെന്നും വരാം. ഈ പറഞ്ഞ രാശികരം സ്ഥിരങ്ങളാണെങ്കിൽ വിവാഹം സമീപത്തിൽനിന്നും, ഉഭയ രാശികളാണെങ്കിൽ കുറെ ദൂരത്തിൽനിന്നും, ചരരാശികളാണെങ്കിൽ വളരെ ദൂരത്തിൽനിന്നും, ആയിരിയ്ക്കുമെന്നും വിചാരിയ്ക്കണം.

14

ഭാര്യാഗൃഹത്തിലെ ധനസ്ഥിതിയും, ഭാര്യയുടെ രൂപലാവണ്യവും അറിവാൻ പറയുന്നു.

ദാരേശേ ബലസംയുക്തേ വിവാഹോ ധനിനാം കുലാത്;
ബലഹീനേ ദരിദ്രാണാം, ന സ്യാദ്രൂപവതീ ച സാ.

ഏഴാം ഭാവാധിപന്നു് പൂർണ്ണബലമുണ്ടെങ്കിൽ, വിവാഹം ധനസമൃദ്ധിയുള്ള കുലത്തിൽ നിന്നായിരിയ്ക്കും; ഭാര്യ രൂപവതിയുമായിരിയ്ക്കും. അതു് (7–ാംഭാവാധിപൻ) ദുർബ്ബലനാണെങ്കിൽ വിവാഹം ദാരിദ്ര്യമുള്ള കുലത്തിൽ നിന്നും, ഭാര്യ വിരൂപയുമായിരിയ്ക്കുയും ചെയ്യും.

15

ഏതു രാശിയിൽ ജനിച്ച സ്ത്രീയേയാണു് ഭാര്യയായി സ്വീകരിയ്ക്കേണ്ടതു് എന്നറിവാൻ രണ്ടു ശ്ലോകംകൊണ്ടു് പറയുന്നു.

അസ്തേശാശ്രിതഭം, തദംശഭവനം,
തസ്യോച്ചഭം, നീചഭം,
ശുക്രാധിഷ്ഠിതഭം, തദസ്തഭ,മിനാം
ശർക്ഷത്രികോണം വിധോഃ;

ഇന്ദോരഷ്ടകവർഗ്ഗകേ/ക്ഷബഹുളേ,
വൃഹാഷ്ടവർഗ്ഗേ തഥാ;
ഭാര്യാജന്മശുഭം; സിതാഷ്ടകഗണേ-
പ്യസ്യാസ്തനാഥാക്ഷയുക്.

1 ഏഴാംഭാവാധിപൻ നില്ക്കുന്ന രാശി, 2 നവാംശക രാശി, 3 അതിന്റെ ഉച്ചരാശി. 4 നീചരാശി, 5 ശുക്രൻ നില്ക്കുന്ന രാശി, 6 അതിന്റെ ഏഴാംരാശി, 7 ചന്ദ്രന്റെ ദ്വാദശാംശകരാശി, 8 അതിന്റെ ത്രികോണങ്ങൾ, 9 ചന്ദ്രന്റെ അഷ്ടവർഗ്ഗത്തിലും, 10 സമുദായാഷ്ടവർഗ്ഗത്തിലും ഫലാധിക്യമുള്ള രാശികൾ, 11 ശുക്രാഷ്ടവർഗ്ഗത്തിൽ ശുക്രൻ നില്ക്കുന്നതിൽനിന്നു് ഏഴാംഭാവാധിപന്റെ അക്ഷങ്ങൾ വീണിട്ടുള്ള രാശികൾ—ഇതിലേതെങ്കിലും ഒന്നിൽ ചന്ദ്രൻ നില്ക്കുമ്പോൾ ജനിച്ച കന്യകയെ വിവാഹം ചെയ്യുന്നതു് ശുഭപ്രദമാകുന്നു.

16

ചന്ദ്രാഷ്ടവർഗ്ഗേ തത്കക്ഷ്യാപത്യക്ഷാന്വിതരാശിജാ;
ലഗ്നേശാശ്രിതഭാംശർക്ഷദ്വയജാ ച ശുഭാ വധൂഃ.

ചന്ദ്രാഷ്ടവർഗ്ഗത്തിൽ ചന്ദ്രൻ നില്ക്കുന്ന കക്ഷ്യാധിപന്റെ അക്ഷം വീണിട്ടുള്ള രാശികളിൽ ജനിച്ച കന്യകയേയും, ലഗ്നാധിപൻ നില്ക്കുന്ന രാശി നവാംശകരാശി ഇതുകളിൽ ജനിച്ച കന്യകയേയും, വിവാഹം ചെയ്യുന്നതു് ശുഭപ്രദമാകുന്നു.

17

എത്ര ഭാര്യമാരുണ്ടാവുമെന്നറിവാൻ പറയുന്നു.

ശുക്രാത് സപ്തമഭാഗ്യപൌ, ഹിമകരാത്
ലഗ്നാത് ച ഭാഗ്യാധിപാ,-

വേത്തൈരാശ്രിതഭേഷു ശോധനവിധൌ
ശിഷ്ടാക്ഷസംഖ്യാ സ്ത്രിയഃ;
യദ്വാഽസ്തേശരത്തുംഗനീചഭവിശു-
ദ്ധാക്ഷൈഷ്വിവാഹഃ സമഃ;
സംഖ്യാല്പാ തു മദേശരേഽതിവിബലേ
വീര്യാന്വിതേ ഭൂയസീ.

ശുക്രൻ നില്ക്കുന്ന രാശിയിൽനിന്നു്, 1 ഏഴാംഭാവാധിപൻ, 2 ഒമ്പതാംഭാവാധിപൻ, 3 ലഗ്നത്തിൽനിന്നും, 4 ചന്ദ്രനിൽനിന്നും, ഒമ്പതാംഭാവാധിപന്മാർ — ശുക്രന്റെ ഗുണപിണ്ഡമുണ്ടാക്കുവാൻ പറഞ്ഞപ്രകാരം രണ്ടുവിധം ശോധനവും കഴിഞ്ഞാൽ, മേല്പറഞ്ഞ ഗ്രഹങ്ങൾ നില്ക്കുന്ന രാശികളിലെല്ലാംകൂടി, ബാക്കി എത്ര ഫലമാണുള്ളതു്, അത്ര ഭാര്യമാർ ഉണ്ടായിരിക്കുന്നതാകുന്നു. അല്ലെങ്കിൽ, മേല്പറഞ്ഞപ്രകാരംതന്നെ ശോധിച്ചതിന്നുശേഷം, ഏഴാംഭാവാധിപന്റെ തുംഗരാശിയിലും നീചരാശിയിലുംകൂടി ബാക്കി കാണുന്ന ഫലത്തോളം ഭാര്യമാർ ഉണ്ടാവുമെന്നും വിചാരിക്കാം. എന്നാൽ, ഇതു രണ്ടും രണ്ടു പ്രകാരത്തിൽ (വിരുദ്ധമായിട്ടു്) കാണുന്നുവെങ്കിൽ, ഏഴാംഭാവാധിപൻ തീരെ ബലഹീനനാണെങ്കിൽ കുറഞ്ഞ സംഖ്യയോളവും, അതിബലവാനാണെങ്കിൽ അധികം കാണുന്ന സംഖ്യയോളവും, ആണു് ഭാര്യമാരുണ്ടാവുക എന്നും അറിയേണ്ടതാകുന്നു.

18

മനുഷ്യസാമാന്യമായി പറയുന്നതിൽ ചില ഫലങ്ങൾ സ്ത്രീകൾക്കു് അസംഭവങ്ങളായി വരാവുന്നതിനാൽ അതിന്നു് ഉപപത്തിയും, സ്ത്രീകളെസ്സംബന്ധിച്ചു് വിചാരിക്കേണ്ട മററു ചില വിശേഷവിധികളും പറയുന്നു.

യദ്യത് ഫലം നരഭവേƒക്ഷമമംഗനാനാം
തത്തദ്വദേത് പതിഷു, വാ സകലം വിധേയം;
താസാം തു ഭർത്തൃമരണം നിധനേ, വപുസ്തു
ലഗ്നേന്ദുഗം, സുഭഗതാസ്തമയേ പതിശ്ച.

സ്ത്രീജാതകത്തിൽ സ്ത്രീകൾക്ക് യോഗ്യമായിക്കാണുന്ന ഫലങ്ങളെല്ലാം സ്ത്രീക്കുണ്ടാവുമെന്ന് പറയാം. രാജയോഗം മുതലായി സ്ത്രീകൾക്ക് അയോഗ്യങ്ങളായ ഫലങ്ങളും സ്ത്രീജാതകത്തിൽ ഉണ്ടെങ്കിൽ, അതെല്ലാം ഭർത്താവിന്നുണ്ടാവുമെന്നും പറയേണ്ടതാകുന്നു. അഥവാ, എല്ലാംതന്നേയും ഭർത്താവിന്നുണ്ടാവുമെന്നും വിചാരിക്കാവുന്നതാണ്. ഭർത്തൃമരണത്തെക്കുറിച്ച്, സ്ത്രീ ജനിച്ച രാശിയുടെ എട്ടാംഭാവംകൊണ്ടും, ശരീരസൌന്ദര്യാദികൾ ലഗ്നം ജന്മം ഇതുകളേക്കൊണ്ടും, ഭർത്താവിന്റെ സൌന്ദര്യം, സ്വഭാവം മുതലായവയെക്കുറിച്ചും സൌഭാഗ്യത്തെക്കുറിച്ചും ഏഴാംഭാവംകൊണ്ടുമാണ് വിചാരിക്കേണ്ടതു്.

19

ഇനി, സ്ത്രീകളുടെ ഗുണദോഷങ്ങൾ ചിന്തിക്കേണ്ടും പ്രകാരമാണ് നാലു് ശ്ലോകംകൊണ്ടു് പറയുന്നതു്.

യുഗ്മേഷു ലഗ്നശശിനോഃ പ്രകൃതിസ്ഥിതാ സ്ത്രീ,
സച്ഛീലഭൂഷണയുതാ ശുഭദൃഷ്ടയോസ്തു;
ഓജസ്ഥയോസ്തു പുരുഷാകൃതിശീലയുക്താ,
പാപാ ച പാപയുതവീക്ഷിതയോർഗ്ഗുണോനാ.

കന്യകയുടെ ലഗ്നവും ജന്മവും (ഇടവം കർക്കടകം ഇങ്ങനെയുള്ള) യുഗ്മരാശികളാണെങ്കിൽ സ്ത്രീസ്വഭാവത്തോടുകൂടിയവളും, ഈ ലഗ്നവും ജന്മവും ആയ യുഗ്മരാശികളിലേയ്ക്കുതന്നെ ശുഭദൃഷ്ടിയുണ്ടെങ്കിൽ, അതിസൌശീല്യവതിയുമായിരിക്കും. നേരെമറിച്ച്, ലഗ്നവും ജന്മവും (മേടം മിഥുനം മുതലായ) ഓജരാശിയാണെങ്കിൽ, സ്ത്രീത്വം കുറഞ്ഞ് ആകൃതികൊണ്ടും പ്രകൃതികൊണ്ടും പൌരുഷപ്രധാനയായിരിക്കുകയും, പാപന്മാരുടെ യോഗമോ ദൃഷ്ടിയോ

ഉണ്ടെങ്കിൽ, ഗുണമുണ്ടാവില്ലെന്നുമാത്രമല്ല പാപസ്വഭാവ മുണ്ടായിരിക്കുകയും ചെയ്യും.

20

കന്യൈവ ദുഷ്ടാ, വ്രജതീഹ ദാസ്യം,
സാദ്ധ്വീ സമായാ കുചരിത്രയുക്താ;
ഭൂമ്യാത്മജർക്ഷേ ക്രമശോ$\mathcal{f}$ംശകേഷു
വക്രാർക്കിജീവേന്ദുജഭാർഗ്ഗവാണാം.

കന്യകയുടെ ലഗ്നമോ ജന്മമോ ഒന്ന്, മേടം വൃശ്ചികം ഇതിലൊരു രാശിയിൽ കുജന്റെ ത്രിംശാംശകമാണെങ്കിൽ, അവൾ കന്യകയായിരിക്കുമ്പോൾത്തന്നെ ദുഷ്ടയും, ശനിയുടെ ത്രിംശാംശകമാണെങ്കിൽ ദാസ്യവൃത്തി ചെയ്യേണ്ടിവരുന്നവളും, വ്യാഴത്തിന്റേതാണെങ്കിൽ പതിവ്രതയും, ബുധന്റേതാണെങ്കിൽ മായാവതിയും, ശുക്രന്റെ ത്രിംശാംശകമാണെങ്കിൽ ചാരിത്രശുദ്ധിയില്ലാത്തവളുമായിരിക്കും.

21

ദുഷ്ടാ, പുനർഭൂഃ, സുഗുണാ, കലാജ്ഞാ,
ഖ്യാതാ ഗുണൈശ്ചാസുരപൂജിതർക്ഷേ;
സ്യാത് കാപടീ, ക്ലീബസമാ, സതീ ച,
ബൌധേ ഗുണാഢ്യാ, പ്രവികീർണ്ണകാമാ.

ലഗ്നമോ ജന്മമോ ഇടവം തുലാം ഇതിലൊരു രാശിയാണെങ്കിൽ, കുജന്റെ ത്രിംശാംശകത്തിൽ ജനിച്ചാൽ ദുഷ്ടയും, ശനിയുടെ ത്രിംശാംശകത്തിലായാൽ, ആദ്യഭർത്താവിനെ ഉപേക്ഷിച്ച് സജാതീയനായ മറ്റൊരു പുരുഷന്റെ ഭാര്യയായി ഇരിക്കുന്നവളും, വ്യാഴത്തിന്റെ അംശത്തിലാണെങ്കിൽ ഗുണവതിയും, ബുധന്റെ അംശത്തിലാണെങ്കിൽ സംഗീതം മുതലായ കലാവിദ്യകളിൽ നിപുണയും, ശുക്രന്റെ ത്രിംശാംശകത്തിലാണ് ജനിച്ചതെങ്കിൽ സൌശീല്യം മുതലായ ഗുണങ്ങൾകൊണ്ട് പ്രസിദ്ധിയുള്ളവളുമായിരിക്കും.

ജന്മലഗ്നങ്ങളിലൊന്നു് മിഥുനം കന്നി ഈ രാശികളിലൊന്നിലെ കുജത്രിംശാംശകമാണെങ്കിൽ, കപടസ്വഭാവത്തോടുകൂടിയവളും, ശനിത്രിംശാംശകമാണെങ്കിൽ നപുംസകവും, വ്യാഴാംശകമാണെങ്കിൽ പതിവ്രതയും, ബുധാംശകമാണെങ്കിൽ ഗുണവതിയും, ശുക്രന്റെ ത്രിംശാംശകമാണെങ്കിൽ പല പുരുഷന്മാരേയും ആഗ്രഹിക്കുന്നവളുമായിരിക്കും.

22

സ്വച്ഛന്ദാ, പതിഘാതിനീ, ബഹുഗുണാ,
ശില്പിന്യ,സാധ്വീ ന്ദുഭേ;
ന്ᐟറാചാരാ, കുലടാർക്കഭേ, നൃപവധൂഃ,
പുംശ്ചേഷ്ടിതാ,ഽഗമ്യഗാ;
ജൈവേ നൈകഗുണാഽല്പരത്യ, തിഗുണാ,
വിജ്ഞാനയുക്താ, സതീ;
ദാസീ, നീചരതാ,ഽർക്കിഭേ, പതിരതാ,
ദുഷ്ടാഽപ്രജാ സ്വാംശകൈഃ

മേല്പറഞ്ഞപ്രകാരംതന്നെ ലഗ്നമോ ചന്ദ്രനോ ഒന്നു് കർക്കടകത്തിലെ കുജന്റെ ത്രിംശാംശകമായാൽ, ആർക്കും കീഴടങ്ങാതെ യഥേഷ്ടം സഞ്ചരിക്കുന്നവളും, ശനിയുടെ അംശകമായാൽ ഭർത്താവിനെ ഹിംസിക്കുന്നവളും, വ്യാഴത്തിന്റെ അംശകമാണെങ്കിൽ വളരെ നല്ല ഗുണമുള്ളവളും, ബുധാംശകമാണെങ്കിൽ ശില്പവിദ്യയിൽ സാമർത്ഥ്യമുള്ളവളും, ശുക്രന്റെ ത്രിംശാംശകമാണെങ്കിൽ കുലടയുമായിരിക്കും.

ചിങ്ങത്തിലെ കുജാംശകത്തിൽ ജനിച്ചാൽ പുരുഷാചാരത്തോടുകൂടിയവളും, ശനിയുടെ അംശകത്തിലായാൽ കുലടയും, വ്യാഴാംശകത്തിലായാൽ രാജഭാര്യയും, ബുധാംശകത്തിലായാൽ പുരുഷപ്രകൃതിയോടുകൂടിയവളും, ശുക്രാംശകത്തിലായാൽ അഗമ്യതയില്ലാത്ത പുരുഷനെ ഗമിക്കുന്നവളുമായിരിക്കും.

ധനു മീനം ഇതുകളിലെ കുജത്രിംശാംശകത്തിൽ ജനിച്ചാൽ അനേകം ഗുണങ്ങളോടുകൂടിയവളും, ശനിയുടെ അംശകത്തിലായാൽ അല്പരതിയോടു (ക്ഷീണവേഗത്തോടു) കൂടിയവളും, വ്യാഴാംശകത്തിലായാൽ അതിയായ ഗുണമുള്ളവളും, ബുധാംശകത്തിലായാൽ വിജ്ഞാനമുള്ളവളും, ശുക്രത്രിംശാംശകത്തിൽ ജനിച്ചാൽ പതിവ്രതയുമായിരിയ്ക്കും.

ലഗ്നമോ ചന്ദ്രനോ ഒന്നു് മകരം കുംഭം ഇതിലൊന്നിലെ കുജാംശകമാണു് എങ്കിൽ ദാസിയും, ശനിയുടെ അംശകത്തിലാണെങ്കിൽ നീചപുരുഷന്മാരിൽ ആസക്തിയുള്ളവളും, വ്യാഴാംശകമാണെങ്കിൽ പതിവ്രതയും ബുധാംശകമാണെങ്കിൽ ദുഷ്ടയും, ശുക്രത്രിംശാംശകമാണെങ്കിൽ സന്താനമില്ലാത്തവളുമായിരിയ്ക്കയും ചെയ്യും.

23

ശശിലഗ്നസമായുക്തൈഃ ഫലം ത്രിംശാംശകൈരിദം;
ബലാബലവികല്പേന തയോരുക്തം വിചിന്തയേത്.

ലഗ്നമായാലും ചന്ദ്രനായാലും ശരി, ത്രിംശാംശകം ഓരോ രാശികളിലും വന്നാലത്തെ ഫലം ഇങ്ങനെയാകുന്നു. എന്നാൽ, ഇതുകളിൽവെച്ചു് ബലാധിക്യമുള്ളതിന്റെ ഫലമാണു് അനുഭവിയ്ക്കുക എന്നറിയുകയും വേണം.

24

സ്ത്രീകളുടെ ഭർത്തൃസംബന്ധമായ അരിഷ്ടങ്ങളാണു് ഇനി അഞ്ചു ശ്ലോകംകൊണ്ടു് പറയുന്നതു്.

ശൂന്യേ കാപുരുഷോഽബലേഽസ്തഭവനേ
സൗമ്യഗ്രഹാവീക്ഷിതേ,
ക്ലീബോഽസ്തേ ബുധമന്ദയോശ്ചരഗൃഹേ
നിത്യം പ്രവാസാന്വിതഃ;

ഉത്സൃഷ്ടാ തരണൌ കുജേ തു വിധവാ
ബാല്യേƒസ്തരാശിസ്ഥിതേ,
കന്യൈവാശുഭവീക്ഷിതേƒർക്കതനയേ
ദ്യൂനേ ജരാം ഗച്ഛതി.

ഏഴാംഭാവത്തിൽ ഗ്രഹവും ആ ഭാവത്തിന്നു് ബലവും ശുഭദൃഷ്ടിയുമില്ലാതിരുന്നാൽ ഭർത്താവു് നിന്ദ്യനും, ഏഴിൽ ബുധനോ ശനിയോ ഉണ്ടെങ്കിൽ ഭർത്താവു് നപുംസകവും, ആ ഭാവം ചരരാശിയാണെങ്കിൽ ഭർത്താവു് ദേശസഞ്ചാരിയുമായിരിയ്ക്കും. ഏഴിൽ പാപദൃഷ്ടിയോടുകൂടിയ സൂര്യനുണ്ടെങ്കിൽ അവരം ഭർത്താവിനാൽ ത്യജിയ്ക്കപ്പെടുകയും, പാപദൃഷ്ടിയുള്ള കുജനാണെങ്കിൽ ബാല്യത്തിൽത്തന്നെ വൈധവ്യം സംഭവിയ്ക്കുകയും, പാപദൃഷ്ടിയുള്ള ശനിയാണു് ഏഴിൽ നില്ക്കുന്നതെങ്കിൽ കന്യകയായിത്തന്നെ വാർദ്ധക്യം പ്രാപിയ്ക്കുകയും ചെയ്യും.

25

ആഗ്നേയൈർവ്വിധവാസ്തരാശിസഹിതൈ,–
ർമ്മിശ്രൈഃ പുനർഭൂർഭവേത്,

ക്രൂരേ ഹീനബലേƒസ്തഗേ സ്വപതിനാ
സൌമ്യേക്ഷിതേ പ്രോജ്ഝിതാ

അന്യോന്യാംശഗയോഃ സിതാവനിജയോ–
രന്യപ്രസക്താംഗനാ,

ദ്യൂനേ വാ യദി ശീതരശ്മിസഹിതേ
ഭർത്തുസ്തദാനുജ്ഞയാ.

ഏഴാം ഭാവത്തിൽ ആഗ്നേയഗ്രഹങ്ങരം * ഉണ്ടെങ്കിൽ, വൈധവ്യം സംഭവിയ്ക്കും. അവിടെ (ഏഴിൽ) ആഗ്നേയന്മാരും ശുഭന്മാരുമുണ്ടെങ്കിൽ, ആദ്യഭർത്താവിനെ ത്യജിച്ചു് രണ്ടാമതു് ഒരു സജാതീയനായ ഭർത്താവിനെ സ്വീകരിയ്ക്കുകയും ചെയ്യും. ബലഹീനനായ പാപൻ ഏഴിൽ

* സൂര്യനും, കുജനും, കേതുവുമാണു് ആഗ്നേയഗ്രഹങ്ങരം.

നില്ക്കുകയും അതിന്നു ശുക്രദ്വേഷ്ടി ഉണ്ടായിരിയ്ക്കുകയും ചെയ്താൽ, ഭർത്താവിനാൽ ത്യജിയ്ക്കപ്പെട്ടും. ഭാവം ഏതായാലും വിരോധമില്ല. ശുക്രൻ കുജന്റെ നവാംശകത്തിലും കുജൻ ശുക്രന്റെ നവാംശകത്തിലുമാണു് നില്ക്കുന്നതെങ്കിൽ, അവരം അന്യപുരുഷനിൽ ആസക്തിയുള്ളവളായിരിയ്ക്കും. ഏഴാംഭാവത്തിൽ കുജനും ശുക്രനും ചന്ദ്രനും നില്ക്കുന്നുണ്ടെങ്കിൽ, ഭർത്താവിന്റെ സമ്മതത്തോടുകൂടിത്തന്നെ വ്യഭിചരിയ്ക്കുകയും ചെയ്യും.

26

ക്രൂരേഽഷ്ടമേ വിധവതാ; നിധനേശ്വരോംശേ
യസ്യ സ്ഥിതോ വയസി തസ്യ സമേ പ്രദിഷ്ടാ;
സത്സ്വർത്ഥഗേഷു മരണം സ്വയമേവ തസ്യാഃ,
കന്യാളിഗോഹരിഷു ചാല്പസുതത്വമിന്ദൌ.

എട്ടാംഭാവത്തിൽ പാപൻ നിന്നാൽ വൈധവ്യം സംഭവിയ്ക്കും; എന്നാൽ അതു്, അഷ്ടമാധിപൻ ഏതു ഗ്രഹത്തിന്റെ നവാംശകത്തിൽ നില്ക്കുന്നുവോ വിവാഹശേഷം അതിന്നു പറഞ്ഞിട്ടുള്ള നൈസർഗ്ഗികമായ സംവത്സരത്തിൽ,* സംഭവിയ്ക്കുകയും ചെയ്യും. ഈ യോഗത്തിൽത്തന്നെ രണ്ടിൽ ശുഭന്മാരും കൂടിയുണ്ടെങ്കിൽ ഭർത്തൃമരണത്തിന്നു മുമ്പു് താൻ (സ്ത്രീ) മരിയ്ക്കുകയും ചെയ്യും. സ്ത്രീ

---

* ചന്ദ്രന്നു് 1-ം, കുജന്നു് 2-ം, ബുധന്നു് 9-ം, ശുക്രന്നു് 20-ം, വ്യാഴത്തിന്നു് 18-ം, സൂര്യന്നു് 20-ം, ശനിയ്ക്കു് 50-ം ആണു് നിസർഗ്ഗസംവത്സരങ്ങൾ.

"ഏകം, ദ്വേ, നവ, വിംശതി, ധൃതി, കൃതീ,
പഞ്ചാശദേഷാംക്രമാൽ
ചന്ദ്രാരേന്ദുജശുക്രജീവദിനകൃ-
ദ്വൈവാകരീണാം സമാഃ"

എന്നു പ്രമാണവുമുണ്ടു്.

യുടെ ജാതകത്തിലായാലും പുരുഷന്റെ ജാതകത്തിലായാലും ശരി, കന്നി, വൃശ്ചികം, ഇടവം, ചിങ്ങം ഇതിലൊന്നിലാണ് ചന്ദ്രൻ നില്ക്കുന്നതെങ്കിൽ, അല്പപുത്രന്മാരായിരിക്കുകയും ചെയ്യും.

27

**നവമേ ശുഭസംയുക്തേ സപാപേഽസ്തേഽഷ്ടമേഽപി വാ**
**പതിപുത്രയുതാ നാരീ മോദതേ നാത്ര സംശയഃ.**

ഏഴിലോ എട്ടിലോ പാപന്മാരുണ്ടായാലും ശരി, ഒമ്പതിൽ ശുഭനുണ്ടെങ്കിൽ ഭർത്തൃസുഖവും, പുത്രസുഖവും അനുഭവിച്ച് സുഖമായിരിക്കുവാൻ സംഗതി വരുന്നതാകുന്നു. പക്ഷേ, ഇതിന്നു് കാലനിർണ്ണയമില്ലെന്നുകൂടി അറിയേണ്ടതാണ്.



28

**ലഗ്നാദുപചയർക്ഷസ്ഥൌ ശുക്രാസ്തേശൌ സമൃദ്ധിദൌ**
**വിവാഹോത്തരകാലേ തു; സുതാദാവപ്യയം നയഃ.**

ലഗ്നത്തിന്റെ ഉപചയത്തിൽ നില്ക്കുന്ന ശുക്രനും സപ്തമാധിപനും, വിവാഹത്തിന്നുശേഷം വളരെ ശുഭപ്രദന്മാരാകുന്നു. അപ്രകാരംതന്നെ മററു ഭാവങ്ങളുടെ അധിപന്മാരും കാരകന്മാരും ലഗ്നത്തിന്റെ ഉപചയത്തിൽ നില്ക്കുന്നതായാൽ, അതാതു ഫലം സിദ്ധിച്ചതിന്നുശേഷം, ശുഭഫലം അനുഭവിക്കുന്നതാണെന്നും അറിയേണ്ടതാകുന്നു.

29

**ദ്യൂനതന്നാഥശുക്രാദ്യൈര്യഥാ ദാരനിരൂപണം**
**പുംസാം, തഥൈവ നാരീണാം കർത്തവ്യം ഭർത്തൃചിന്തനം.**

പുരുഷന്മാരുടെ ഭാര്യാവിചാരം ചെയ്യുമ്പോലെ, ഏഴാംഭാവം, അതിന്റെ അധിപൻ, ശുക്രൻ ഇതുകളേക്കൊണ്ടുതന്നേയാണ് സ്ത്രീകളുടെ ഭർത്തൃചിന്തനവും ചെയ്യേണ്ടതു്.

30

ഏതുകാലത്താണ് വിവാഹം ഉണ്ടാവുക എന്നറിയു വാനാണ് ഇനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്.

യോऽസ്തേ തിഷ്ഠതി യശ്ച പശ്യതി, തയോ-
രസ്തേശിതുർവ്വാ,ऽഥ തേ-
നാരൂഢാംശഭനാഥയോ,രുശനസ -
സ്താരാധിനാഥസ്യ വാ;
യദ്വാ ലഗ്നപസംശ്രിതാംശകപതേ-
ർയ്യസ്മിൻ ദശാ വാऽപഹാ-
രോऽസ്മിൻ സ്യാത് സമയേ വിവാഹഘടനാ,
രാഹോശ്ച കേചിത് ജഗുഃ.

1. ഏഴിൽ നില്ക്കുന്ന ഗ്രഹം, 2. അവിടേയ്ക്കു് ദൃഷ്ടിയു ള്ള ഗ്രഹം, 3. ഈ രണ്ടിൻെറയും ഏഴാംഭാവാധിപൻ, 4. അതു നില്ക്കുന്ന രാശിയുടെ അധിപൻ. 5. നവാംശകരാശ്യ ധിപൻ, 6. ശുക്രൻ, 7. ചന്ദ്രൻ, 8 . ലഗ്നാധിപൻെറ ന വാംശകരാശ്യധിപൻ ഇവരുടെയെല്ലാം ദശാകാലത്തും അപഹാരകാലത്തും, വിവാഹം സംഭവിയ്ക്കാവുന്നതാകുന്നു. ചില ആചാര്യന്മാർ രാഹുവിൻെറ ദശാപഹാരകാലങ്ങ ളിലും സംഭവിയ്ക്കാമെന്നു് പറയുന്നുണ്ടു്.

31

ജാമിത്രേ, തദധീശ്വരാശ്രിതഗൃഹേ,
യദ്വാऽനയോഃ സപ്തമേ,
ധർമ്മേ വാऽഥ, സുതേ, ചരന്തി ഭൃഗുഭ്ര-
ലഗ്നാസ്തജന്മേശ്വരാഃ;
കാലേ യത്ര ചരേദ്യദാ ച ധിഷണോ
ദ്യൂനേശഭാംശർക്ഷയോ,-
ർയ്യദ്വാ തത്സുതധർമ്മയോഃ, സ സമയഃ
പ്രോദ്വാഹദായീ നൃണാം.

1. ശുക്രൻ, 2. ലഗ്നാധിപൻ, 3. സപ്തമാധിപൻ, 4. ജന്മാധിപൻ ഇവർ, ഏഴാംഭാവം, അതിന്റെ അധിപൻ നില്ക്കുന്ന രാശി, ഈ പറഞ്ഞ രണ്ടിന്റെയും 7–ാംഭാവം, 9–ാംഭാവം, 5–ാംഭാവം ഇതിലേതിലെങ്കിലും സഞ്ചരിയ്ക്കുമ്പോഴും, വിവാഹം സംഭവിയ്ക്കാവുന്ന കാലമാകുന്നു. അല്ലെങ്കിൽ, സപ്തമാധിപൻ നില്ക്കുന്ന രാശി, നവാംശക രാശി, ഈ രണ്ടിന്റേയും 5–ാംഭാവം, 9–ാംഭാവം ഇതിലൊന്നിൽ വ്യാഴം സഞ്ചരിയ്ക്കുമ്പോഴും വിവാഹം നടക്കാവുന്ന കാലമാകുന്നു.

32

ഭാര്യാവിഷയം ചിന്തന-
 മുദിതമിദം ജന്മലഗ്നവിഹഗവശാത്
സഹധർമ്മം ചരതി നരഃ
 പുത്രാംശ്ച ലഭേത ഭാര്യയാ യസ്മാത്.

ധർമ്മാനുഷ്ഠാനങ്ങൾക്കും, പുത്രലാഭത്തിന്നും ഏകകാരണമായ 'ഭാര്യാവിചാരപ്രകരണം', ഇങ്ങിനെയാണ് ആചാര്യന്മാർ ഉപദേശിച്ചിരിയ്ക്കുന്നതു്.

'ഭാര്യാവിചാരപ്രകരണം' എന്ന പതിമൂന്നാമദ്ധ്യായം കഴിഞ്ഞു.

പതിനാലാമദ്ധ്യായം

# ആനുകൂല്യപ്രകരണം

1

ദമ്പത്യോർജ്ജന്മതാരാദ്യൈരാനുകൂല്യം പരസ്പരം
വിചിന്ത്യോപയമഃ കാര്യ്യ,സ്തത്പ്രകാരോ നിഗദ്യതേ.

വിവാഹം ചെയ്യുവാൻ, സ്ത്രീപുരുഷന്മാരുടെ നക്ഷത്രം മുതലായവകൊണ്ടുള്ള പരസ്പരാനുകൂല്യം ചിന്തിച്ചിട്ട് വേണ്ടതാകയാൽ, അതിൻെറ സ്വഭാവത്തെ പറയുന്നു.

2

വിവാഹവിഷയത്തിൽ സ്വീകാര്യ്യമായിട്ടുള്ള എട്ട് പ്രധാനയോഗങ്ങളേയാണ് പറയുന്നത്.

രാശീ രാശിപവശ്യൌ
മാഹേന്ദ്രഗണാഖ്യയോനിദിനസംജ്ഞാഃ;
സ്ത്രീദീർഘം ചേത്യഷ്ടൌ
വിവാഹയോഗാഃ പ്രധാനതഃ കഥിതാഃ.

1. രാശി, 2. രാശ്യധിപൻ, 3. വശ്യം, 4. മാഹേന്ദ്രം, 5. ഗണം, 6. യോനി, 7. ദിനം, 8. സ്ത്രീദീർഘം ഈ എട്ടു യോഗങ്ങളും വിവാഹവിഷയത്തിൽ വളരെ പ്രധാനമായിട്ടുള്ളവയാകുന്നു.

3

വർജ്ജ്യങ്ങളായ രണ്ടുയോഗങ്ങളെയാണ് ഇനി പറയുന്നത്.

മദ്ധ്യമരജ്ജുർവ്വേധ-
ശ്ചേത്യേതൌ ദോഷസംജ്ഞിതൌ യോഗൌ.

1. മദ്ധ്യമരജ്ജു, 2. വേധം ഈ രണ്ടു യോഗങ്ങളും ദോഷപ്രദങ്ങളാകയാൽ വർജ്ജിക്കേണ്ടവയുമാകുന്നു.

ഇനി ഇരുപത്തിനാലര ശ്ലോകംകൊണ്ട് ഈ പത്തു വിവാഹയോഗങ്ങളേയും ക്രമത്തിൽ വിവരിയ്ക്കുകയാണ് ചെയ്യുന്നതു്. മൂന്നര ശ്ലോകംകൊണ്ട് 'രാശി' എന്നു പറഞ്ഞ യോഗത്തെ വിവരിയ്ക്കുന്നു.

സ്ത്രീജന്മർക്ഷാത് സപ്തമ-
രാശൗ, വേകാദശേ, ച ദശമേ ച;

4

ജാതോ നരഃ ശുഭഃ സ്യാദ്,
ദ്വാദശനവമാഷ്ടമേഷു ചാപി ശുഭഃ;
നക്ഷത്രസ്യ തു ഭേദേ
സുശുഭഃ സ്യാത് പ്രഥമരാശിജശ്ചാപി.

സ്ത്രീയുടെ ജന്മത്തിൽ (ചന്ദ്രലഗ്നത്തിൽ) നിന്നു് 7–11–10–12–9–8 ഇതിലേതെങ്കിലും ചന്ദ്രൻ നില്ക്കുമ്പോഴം (സ്ത്രീയുടെ കൂറിൽനിന്നു് 7 മുതൽ 12 വരെ ഏതെങ്കിലും ഒരു കൂറിൽ) ജനിച്ച പുരുഷൻ ശുഭപ്രദനാകുന്നു. രണ്ടാളുടേയും ജന്മം (ചന്ദ്രലഗ്നം) ഒന്നുതന്നെയായാലും, ജന്മനക്ഷത്രം രണ്ടാളുടേയും ഒന്നല്ലെങ്കിൽ, ഉത്തമവുമാണു്.

5

പഞ്ചമതൃതീയയോശ്ച
ദ്വിതീയരാശൗ ച നേഷ്യതേ ജാതഃ;
മദ്ധ്യശ്ചതുർത്ഥരാശാ,–
വഷ്ടമരാശൗ ച മദ്ധ്യ ഇതി കേചിത്.

സ്ത്രീയുടെ കൂറിൽനിന്നുതന്നെ 5–3–2 ഈ കൂറുകളിൽ ജനിച്ച പുരുഷൻ വർജ്ജ്യനാകുന്നു. 4–ാംകൂറിൽ ജനിച്ച പുരുഷൻ മദ്ധ്യമനാകുന്നു. 8–ാംകൂറിൽ ജനിച്ച പുരുഷനും മദ്ധ്യമനായിരിയ്ക്കുമെന്നു് ഒരു പക്ഷമുണ്ടു്.

6

യുഗ്മാദ് സ്ത്രീജന്മർക്ഷാദ്
ഷഷ്ഠേ ജാതോ വിവജ്ജ്യതേ പുരുഷഃ
ഓജാത് സ്ത്രീജന്മർക്ഷാദ്
മദ്ധ്യഃ ഷഷ്ഠർക്ഷജോ ഭവതി.

എന്നാൽ സ്ത്രീയുടെ കൂറ് ഇടവം കക്കടകം ഇങ്ങനെ യുഗ്മ (ഇരട്ടപ്പെട്ട) രാശിയാണെങ്കിൽ, അതിൻെറ ആറാം കൂറിൽ ജനിച്ച പുരുഷൻ വജ്ജ്യനാകുന്നു. നേരെ മറിച്ച്, മേടം മിഥുനം ഇങ്ങനെ ഒററപ്പെട്ട രാശിയാണ് സ്ത്രീയുടെ കൂറ് എങ്കിൽ, അതിൻെറ ആറാംരാശിയിൽ ജനിച്ച പുരുഷൻ മദ്ധ്യമനമാകുന്നു.



7

സ്ത്രീജന്മപൂർവ്വമേവം
വിചിന്തയേദ്രാശിസംജ്ഞിതം യോഗം
സ്ത്രീപുരുഷജന്മപത്യോ-
രൈക്യം സ്യാദ് ബന്ധുഭാവമപി ശുഭം.

മേല്പറഞ്ഞ 'രാശി' എന്ന യോഗം ആദ്യമായി സ്ത്രീയുടെ കൂറിൽനിന്ന്—ജന്മം (കൂറ്) വിചാരിക്കേണ്ടതാകുന്നു. ഇനി രണ്ടാമത്തെ യോഗമായ 'രാശ്യധിപ'യോഗത്തെപ്പറയുന്നു—സ്ത്രീയുടേയും പുരുഷൻേറയും ജന്മാധിപന്മാർ ഒന്നുതന്നെയായിരിക്കുന്നതും, ആ ഗ്രഹങ്ങൾ തമ്മിൽ ബന്ധുക്കളായിരിക്കുന്നതും ഉത്തമമാകുന്നു.

8

വിവാഹയോഗത്തിലെ ജന്മാധിപന്മാരുടെ ബന്ധുത്വം വിചാരിക്കേണ്ടതു് സംജ്ഞാപ്രകരണത്തിൽ പറഞ്ഞ പ്രകാരമല്ലാത്തതിനാൽ, ഇവിടെ വിചാരിക്കേണ്ട ബന്ധുഭാവത്തെയാണ് ഇനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്.

ജീവോƒക്കസ്യ, ഗുരുജ്ഞൌ
ശശിനോ, ഭൌമസ്യ ശുക്രശശിപുത്രൌ;
ജ്ഞസ്യാƒദിത്യവിഹീനാ,
ഭൌമവിഹീനാഃ സുരേന്ദ്രപൂജ്യസ്യ.

9

സുഹൃദഃ സ്യു,ർഭൃഗുസൂനോഃ
ക്ഷണദാകരഭാനുവർജ്ജിതാ വിഹഗാഃ;
അർക്കേന്ദുഭൌമഹീനാ
രവിസൂനോർ;ഭാധിപാഖ്യമിതി ചിന്ത്യം.

8. സൂര്യ്യന്നു് വ്യാഴവും, ചന്ദ്രന്നു് വ്യാഴവും ബുധനും, കുജന്നു് ശുക്രബുധന്മാരും, ബുധന്നു് സൂര്യ്യൻ ഒഴിച്ചു് മററെല്ലാ ഗ്രഹങ്ങളും, വ്യാഴത്തിന്നു് കുജൻ ഒഴിച്ചു് മററെല്ലാ ഗ്രഹങ്ങളും;

9. ശുക്രന്നു് സൂര്യ്യചന്ദ്രന്മാരൊഴിച്ചു് മററു ഗ്രഹങ്ങളും, ശനിക്കു് സൂര്യ്യചന്ദ്രകുജന്മാരൊഴിച്ചു് മററു ഗ്രഹങ്ങളും ബന്ധുക്കളാകുന്നു. ഇങ്ങനെയാണു് രാശ്യാധിപത്യത്തെ വിചാരിക്കേണ്ടതു്.

10

ഇനി രണ്ടു ശ്ലോകംകൊണ്ടു് "വശ്യം" എന്ന വിവാഹയോഗത്തെ പറയുന്നു.

വൃശ്ചികസിംഹൌ, കർക്കട-
ജൂകൌ, കന്യാഥ, കോർപ്പിചാപാഹ്വൌ;
തൌലി,സ്തൃതീയമീനൌ,
മൃഗകന്യേ, കർക്കടോƒഥ,മീനാഖ്യഃ.

11

ഘടമേഷാവഥ, മേഷോ,
മൃഗ,ഇതി വശ്യാഃ ക്രമാദജാദീനാം;
അന്യോന്യദോർവ്വശ്യർക്ഷേ
സൌജന്യസ്തുഭേദം ഭവേദയം വശ്യഃ.

10. മേടത്തിന്നു് വൃശ്ചികവും ചിങ്ങവും, ഇടവത്തിന്നു് കൎക്കടകവും തുലാവും, മിഥുനത്തിന്നു് കന്നിയും, കൎക്കടത്തിന്നു് തുലാവും ധനുവും, ചിങ്ങത്തിന്നു് തുലാവും, കന്നിയ്ക്കു് മിഥുനവും മീനവും, തുലാത്തിന്നു് മകരവും കന്നിയും, വൃശ്ചികത്തിന്നു് കൎക്കടകവും, ധനുവിന്നു് മീനവും;

11. മകരത്തിന്നു് കുംഭവും മേടവും, കുംഭത്തിന്നു് മേടവും, മീനത്തിന്നു് മകരവും വശ്യരാശികളാകുന്നു. അവരവരുടെ കൂറു് അന്യോന്യം വശ്യരാശികളായിരിയ്ക്കുന്നതു് ശുഭപ്രദമാകുന്നു. സ്ത്രീയുടെ കൂറു് പുരുഷജന്മരാശിയുടെ വശ്യരാശിയും, പുരുഷന്റെ കൂറു് സ്ത്രീജന്മത്തിന്റെ വശ്യരാശിയും ആയിരിയ്ക്കുന്നതു് രണ്ടുപേൎക്കും ശുഭപ്രദമാണെന്നു താല്പൎയ്യം. ഇതിന്നാണു് "വശ്യം" എന്നു പറയുന്നതു്.

12

"മാഹേന്ദ്രം" എന്ന യോഗമാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

സ്ത്രീജന്മൎക്ഷത്രിതയാത്
ചതുൎത്ഥദിക്സപ്തമേഷ്വധൎക്ഷേഷു
ജാതഃ ശുഭകൃത് പുരുഷോ,
മാഹേന്ദ്രാഖ്യഃ പ്രകീൎത്തിതശ്ചൈവം.

സ്ത്രീയുടെ മൂന്നു ജന്മനക്ഷത്രങ്ങളിൽ * നിന്നും 4–7–10 ഈ നാളുകളിൽ ജനിച്ച പുരുഷൻ ശുഭപ്രദനാകുന്നു. ഈ യോഗത്തേയാണു് "മാഹേന്ദ്രം" എന്നു പറയുന്നതു്.

---

* ജനിച്ച നക്ഷത്രം 1-ാമത്തെ ജന്മനക്ഷത്രവും, അതിൽനിന്നു 10–ാമത്തെ നക്ഷത്രം 2–ാമത്തേയും 19–ാമത്തെ നക്ഷത്രം മൂന്നാമത്തേയും ജന്മനക്ഷത്രങ്ങളാകുന്നു. മകം നക്ഷത്രത്തിലാണു് ജനിച്ചതെങ്കിൽ അതു് ഒന്നാമത്തേയും,

13

"ഗണം" എന്ന യോഗത്തെ പറയേണ്ടതിലേയ്ക്കു്, നക്ഷത്രങ്ങളുടെ ദേവാദിഗണഭേദത്തെ അറിയേണ്ടതാകുന്നു. ഇനി രണ്ടു ശ്ലോകംകൊണ്ടു് ആ ഗണത്തേയാണു് പറയുന്നതു്. അടുത്ത ശ്ലോകംകൊണ്ടു് ദേവഗണനക്ഷത്രങ്ങളെ പറയുന്നു.

പുഷ്യാദിതിഹരിമിത്ര
  സ്വാത്യശ്വിഹസ്തരേവതീന്ദ്വധിപാഃ
ഏതാ നവ ദേവാഖ്യാ;
  മനുഷ്യസംജ്ഞാ നവാഽഥ കഥ്യന്തേ.

1. പൂയം, 2. പുണർതം, 3. തിരുവോണം, 4. അനിഴം, 5. ചോതി, 6. അശ്വതി, 7. അത്തം, 8. രേവതി, 9. മകീരം—ഈ ഒമ്പതു നക്ഷത്രങ്ങളും ദേവഗണങ്ങളാകുന്നു. മാനുഷഗണങ്ങളേയാണു് ഇനി പറയുന്നതു്.

14

പൂർവ്വാത്രയയമരോഹി-
  ണ്യാർദ്രാവിശാഖ്യഭാഗ്യബുദ്ധ്ന്യധിപാഃ;
ശേഷാ നവാഽസുരാഖ്യാ-
  സ്താരാ ഇതി കീർത്തിതം ഗണത്രിതയം.

1. പൂരം, 2. പൂരാടം, 3. പൂരോരുട്ടാതി, 4. ഭരണി, 5. രോഹിണി, 6. തിരുവാതിര, 7. ഉത്രാടം, 8. ഉത്രം, 9. ഉത്രട്ടാതി—ഈ ഒമ്പതു് നക്ഷത്രങ്ങളും മാനുഷഗണങ്ങളും

---

അതിൽനിന്നു 10-ാമത്തേതായ മൂലം രണ്ടാമത്തേയും, മേല്പോട്ടു് എണ്ണിയാൽ മൂലത്തിൽനിന്നു 10-ാമത്തേതായ (മകത്തിൽനിന്നു് 19-ാമത്തേതായ) അശ്വതി മൂന്നാമത്തേയും ജന്മനക്ഷത്രങ്ങളാണെന്നും അറിയണം. മൂന്നിനുംകൂടി പൊതുവെ "ജന്മനക്ഷത്രങ്ങൾ" എന്നും പറയാറുണ്ടു്.

ബാക്കി, 1. കാർത്തിക, 2. ആയില്യം, 3. മകം, 4. ചിത്ര, 5. വിശാഖം, 6 കേട്ട 7. മൂലം, 8. അവിട്ടം, 9. ചതയം—ഈ ഒമ്പതു നക്ഷത്രങ്ങളും അസുരഗണങ്ങളുമാകുന്നു.*

15

ഇനി, ഈ നക്ഷത്രഗണംകൊണ്ടു് ചിന്തിക്കേണ്ടും പ്രകാരത്തേയാണു് മൂന്നു ശ്ലോകംകൊണ്ടു് പറയുന്നതു്.

ശുഭദം ഗണൈക്യ.മിതര-
    ന്നിന്ദ്യം, പ്രായോ, വിശേഷമിഹ വക്ഷ്യേ
ദേവഗണോത്ഥേ പുരുഷേ
    മാനുഷഗണസംഭവാപി ശുഭദാ സ്ത്രീ.

സ്ത്രീപുരുഷന്മാർ ഒരേ ഗണത്തിൽ ജനിച്ചവരാണെങ്കിൽ, ശുഭപ്രദമാകുന്നു. രണ്ടുപേരും രണ്ടു ഗണത്തിൽ ജനിച്ചവരാണെങ്കിൽ, പ്രായേണ നിന്ദ്യവുമാണു്. എന്നാൽ

---

* സംസ്കൃതത്തിൽ നാളുകളുടെ സംജ്ഞകൾ ധരിപ്പാൻ പ്രയാസമുള്ളവക്കു് ശ്രീ. ടി. എസ്സ്. ഭട്ടതിരിപ്പാടു് ഉണ്ടാക്കിയ "ജാതകാദേശം ഭാഷ"യിലെ ശ്ലോകം ഇവിടെ ചേക്കുന്നു.

പൂരോത്രാദ്യങ്ങൾ മൂന്നാതിര ഭരണിയുമാ
    രോഹണീ മർത്ത്യരേവം;
ചിത്രാ തൃക്കേട്ട മൂലം മകചതയമവി-
    ട്ടം കാർത്തികായില്യവും,
ശംഖംതാൻ രാക്ഷസന്മാർ; പുണർതവുമനിഴം
    പൂയമത്തം തിരോണം
രേവത്യശ്വം മകീരം സുരഗണമിവയിൽ
    ചോതിയും ചേർത്തിടേണം.

പൂരം പൂരാടം പൂരോരുട്ടാതി, ഉത്രം ഉത്രാടം ഉത്രട്ടാതി ഇവയാണാദ്യം പറഞ്ഞതിനർത്ഥം.

ഇവിടെ കുറച്ചു ചില വിശേഷമുള്ളതും പറയാം. ദേവഗണത്തിൽ ജനിച്ച പുരുഷനാണെങ്കിൽ മനുഷ്യഗണനക്ഷത്രത്തിൽ ജനിച്ച സ്ത്രീ ആയാലും ശുഭപ്രദം തന്നേയാകുന്നു.

16

അസുരഗണോത്ഥേ പുരുഷേ
മദ്ധ്യാ സ്യാത് സ്ത്രീ മനുഷ്യഗണജാതാ;
ദേവഗണസംഭവായാം
യോഷിതി നൃഗണോത്ഭവഃ പുമാൻ നിന്ദ്യഃ.

പുരുഷൻ അസുരഗണത്തിൽ ജനിച്ചവനാണെങ്കിൽ, മനുഷ്യഗണത്തിൽ ജനിച്ച സ്ത്രീയെ മദ്ധ്യമമായി എടുക്കാം. എന്നാൽ, മനുഷ്യഗണത്തിൽ ജനിച്ച പുരുഷൻ ദേവഗണത്തിൽ ജനിച്ച സ്ത്രീയെ എടുക്കുന്നതു് നിന്ദ്യവുമാകുന്നു.

17

അസുരഗണോത്ഥാ നാരീ
കഷ്ടതരാ മാനുഷോത്ഭവേ പുരുഷേ;
നാത്യശുഭാ സാപി സ്യാത്
സ്ത്രീദീർഘേ വാപി, സൂക്ഷ്മഭഗണൈക്യേ.

മാനുഷഗണജാതനായ പുരുഷൻ അസുരഗണജാതയായ സ്ത്രീയെ വിവാഹം ചെയ്യുന്നതു് അത്യന്തം ദോഷപ്രദമാകുന്നു. എന്നാൽ, ഈ അദ്ധ്യായത്തിലെ 24–ാം ശ്ലോകംകൊണ്ടു് പറയുന്ന 'സ്ത്രീദീർഘം' എന്ന യോഗമോ, ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്ന 'സൂക്ഷ്മനക്ഷത്രഗണൈക്യ'മൊ ഉണ്ടെങ്കിൽ, ഒടുവിൽ പറഞ്ഞ ഈ ദോഷത്തിന്റെ ശക്തി കുറച്ചു കുറയുകയും ചെയ്യും.*

---

* ഗണപ്പൊരുത്തത്തെ ഒററ ശ്ലോകംകൊണ്ടു് ധരിയ്ക്കുവാൻ ജാതകാദേശം ഭാഷയിലെ ശ്ലോകം ചുവടെ ചേർക്കുന്നു

18

'സൂക്ഷ്മനക്ഷത്രഗണൈക്യ'മാണു് ഇനി പറയുന്നതു്.

ദമ്പതിലഗ്നോത്ഭവയോ-
ശ്ചന്ദ്രസ്യ നവാംശകോത്ഥയോർവ്വാപി
നക്ഷത്രയോർഗ്ഗണൈക്യം
"സൂക്ഷ്മർക്ഷഗണൈക്യ" ശബ്ദഗദിതമിഹ.

സ്ത്രീയുടേയും പുരുഷൻേറയും ലഗ്നസ്ഫുടത്തെ വേറെ വെച്ചു് രണ്ടിൽനിന്നും നാള കാണുക; അല്ലെങ്കിൽ ഇരുവരുടേയും ചന്ദ്രൻെറ നവാംശകസ്ഫുടം വരുത്തി അതിൽ നിന്നായാലും മതി. ഇങ്ങനെ കാണുന്ന നക്ഷത്രങ്ങളേയാണു് സൂക്ഷ്മനക്ഷത്രങ്ങൾ' എന്നു പറയുന്നതു്. ഈ സൂക്ഷ്മനക്ഷത്രങ്ങളുടെ ഗണം ഒന്നായി വന്നാൽ, അതിനേയാണു് 'സൂക്ഷ്മനക്ഷത്രഗണൈക്യം' എന്നു പറയുന്നതു്.

---

ഒന്നായ്‌വന്നാൽ ഗണം താനതു ബഹുഗുണമായ്,
ദോഷമാകും മറിച്ചായ്-
വന്നാ;ലെന്നാൽ വിശേഷം പുനരിഹ പറയാം
ദേവനാ നാരി ചേരും;
കല്പിച്ചാ നാരിയാകാമസുരനു; മനുജ-
ന്നപ്സരസ്ത്രീ നിഷിദ്ധം;
മർത്ത്യന്നാ രാക്ഷസസ്ത്രീ വരികിലതു മഹാ-
ദോഷമാകും വിശേഷാൽ.

ഇതിൽ മനുഷ്യൻ മുതലായവകൊണ്ടു്, അതാതു ജാതിയിൽ അതാതു ലിംഗവും ധരിക്കണം. ദേവൻ എന്നു പറഞ്ഞാൽ ദേവഗണത്തിൽ പുരുഷൻ എന്നും, നാരീ എന്നു പറഞ്ഞാൽ മനുഷ്യഗണത്തിൽ സ്ത്രീ എന്നും ധരിച്ചുകൊള്ളണം എന്നു സാരം.

19

ഇനി, 'യോനിപ്പൊരുത്ത'ത്തെ പറയേണ്ടതിലേയ്ക്കു ആവശ്യമായിട്ടുള്ളതും, എട്ടാമദ്ധ്യായത്തിലെ 17-ാം ശ്ലോകത്തിലും മററും സൂചിപ്പിച്ചിട്ടുള്ളതായ സ്ത്രീപുരുഷനക്ഷത്രങ്ങളേയാണു് അടുത്ത ശ്ലോകംകൊണ്ടു് വേർതിരിച്ചു പറയുന്നതു്.

ജ്യേഷ്ഠാദിപഞ്ച താരാ
 ദസ്രഭയമപുഷ്യസാർപ്പപിതൃഭാഗ്യാഃ
ശുക്രൈക്പാംഘ്രിപമരുതഃ
 പുരുഷാഖ്യാസ്താരകാ, സ്ത്രീയസ്ത്വന്യാഃ.

തൃക്കേട്ട മുതൽ അഞ്ചുനക്ഷത്രം, അശ്വതി, ഭരണി, പൂയം, ആയില്യം, മകം, ഉത്രം, വിശാഖം, പൂരോരുട്ടാതി, ചോതി എന്നീ പതിന്നാലും പുരുഷനക്ഷത്രങ്ങളും; ബാക്കി കാർത്തിക, രോഹിണി, മകീരം, തിരുവാതിര, പുണർതം, പൂരം, അത്തം, ചിത്ര, അനിഴം, അവിട്ടം, ചതയം, ഉത്രട്ടാതി, രേവതി—ഈ പതിമൂന്നും സ്ത്രീ നക്ഷത്രങ്ങളും ആകുന്നു. *

---

* നാളുകളുടെ പുംസ്ത്രീ ഭേദം എളുപ്പം ധരിയ്ക്കേണ്ടതിലേയ്ക്കു് ഭാഷയിലെ ശ്ലോകം ചേർക്കുന്നു.

പൂരോരട്ടാതിയോണം ഭരണിയഹി ഹയം
 പൂയമുത്രാടമുത്രം
പൂരാടം കേട്ട ചോതീ മകവുമഥ വിശാ-
 ഖാഖ്യമൂലം പുമാന്മാർ;
ഉത്രട്ടാദ്യാതിരാ കേരം ചതയമനിഴവും
 രേവതീ കാർത്തികാത്തം
ചിത്രാവിട്ടം മകീരം പുണർതവുമതുപോൽ
 രോഹിണീ പൂരവും സ്ത്രീ.

അഹി ആയില്യവും, ഹയം അശ്വതീയും.

20

ഇനി 'യോനിപ്പൊരുത്ത'ത്തെ ഒന്നര ശ്ലോകംകൊണ്ടു് പറയുന്നു.

പുരുഷഃ പുരുഷർക്ഷഭവോ,
 നാരീ നാര്യ്യർക്ഷജാ ശുഭൌ ഭവതഃ;
വിപരീതഭവൌ നേഷ്ടൌ,
 ദ്വാവപി നാര്യ്യർക്ഷജൌ തു മദ്ധ്യൌ സ്തഃ;

21

ദ്വാവപി പുരുഷർക്ഷഭവൌ
 നിന്ദ്യാ;വിതി യോനിസംജ്ഞിതഃ കഥിതഃ.

പുരുഷനക്ഷത്രത്തിൽ ജനിച്ച പുരുഷനും സ്ത്രീനക്ഷത്രത്തിൽ ജനിച്ച സ്ത്രീയും അന്യോന്യം ശുഭത്തെ ചെയ്യുന്നു. വിപരീതമായാൽ അശുഭകരവുമാണു്. രണ്ടാളും സ്ത്രീനക്ഷത്രത്തിൽ ജനിച്ചവരാണെങ്കിൽ, അവർ തമ്മിലുള്ള വിവാഹം മദ്ധ്യമവുമാകുന്നു. രണ്ടുപേരും പുരുഷനക്ഷത്രജാതന്മാരാണെങ്കിൽ നിന്ദ്യവുമാണു്. ഇതാണു് യോനിപ്പൊരുത്തം.

'ദിനം' എന്ന പൊരുത്തമാണു് ഇനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്.

സ്ത്രീജന്മർക്ഷാത് പ്രഥമാത്
 തൃതീയഭേ, പഞ്ചമേ ച, സപ്തമഭേ,

22

ജാതോ വർജ്ജ്യഃ പുരുഷഃ;
 ക്രമാത് തു തേഷു ദ്വിതീയജന്മർക്ഷാത്
പ്രഥമാന്ത്യതൃതീയാംശേ
 ജാതോ നിന്ദ്യ;സ്തൃതീയജന്മർക്ഷാത്,

23

തേഷു ക്രൂരാംശഭവോ
നിന്ദ്യശ്ചൈവം, ദിനാഖ്യമപി വിദ്യാത്.

സ്ത്രീയുടെ ആദ്യത്തെ ജന്മനക്ഷത്രത്തിൽനിന്നു് 3-5-7 ഈ നക്ഷത്രങ്ങളിൽ ജനിച്ച പുരുഷൻ വർജ്ജ്യനാകുന്നു. രണ്ടാമത്തെ ജന്മനക്ഷത്രത്തിൽ നിന്നു് 3-ാംനാളിന്റെ ആദ്യത്തെ കാലിലും, 5-ാംനാളിന്റെ 4-ാംകാലിലും, 7-ാംനാളിന്റെ 3-ാംകാലിലും ജനിച്ച പുരുഷൻ നിന്ദ്യനാകുന്നു. 3-ാമത്തെ ജന്മനക്ഷത്രത്തിൽനിന്നു് 3-5-7 ഈ മൂന്നു നാളുകളിലും പാപാംശം * ഉണ്ടെങ്കിൽ അതിൽ ജനിച്ച പുരുഷനും നിന്ദ്യനാകുന്നു. ഇതാണു് ദിനം എന്ന പൊരുത്തം.

മേല്പറഞ്ഞതു് സാമാന്യഫലമാണു്. ഈ ദിനപ്പൊരുത്തത്തിൽത്തന്നെ വിശേഷവിധിയുള്ളതാണു് ഇനി ഒരു ശ്ലോകംകൊണ്ടു് പറയുന്നതു്.

പ്രഥമാത് സ്ത്രീജന്മർക്ഷാത്
സപ്തമജോ വാ തൃതീയജോ വാപി

---

* അശ്വതിയുടെ 1-ാംകാൽ മേടത്തിന്റെ അംശകവും, 2-ാംകാൽ ഇടവത്തിന്റേയും, ക്രമത്തിൽ 4-ാംകാൽ കർക്കടകത്തിന്റെ അംശകവും, ഭരണിയുടെ 1-ാംകാൽ ചിങ്ങത്തിന്റേയും ഈ ക്രമത്തിൽ കാർത്തികയുടെ 4-ാംകാൽ മീനത്തിന്റെ അംശകവുമാകുന്നു. രോഹിണി മുതൽ, ഇതുപോലെ മുമ്മൂന്നു നക്ഷത്രങ്ങളെക്കൊണ്ടു് വീണ്ടും 12 രാശികളിലും ഓരോ പരിവൃത്തി വരുന്നതുമാണു്. ഇതിൽ പാപരാശികളായ മേടം ചിങ്ങം മുതലായ രാശികളിൽ വരുന്ന നക്ഷത്രപാദമാണു്. 'പാപാംശകം' എന്നു പറയുന്നതു്.

24

കഷ്ടതരഃ സ്യാത്, പഞ്ചമ-
ജാതഃ കഷ്ടോ വിശേഷ ഇതി ചോക്തഃ.

സ്ത്രീയുടെ ആദ്യത്തെ ജന്മനക്ഷത്രത്തിൽനിന്നു് 3-7 ഈ നക്ഷത്രങ്ങളിൽ ജനിച്ച പുരുഷൻ ആണു് മേല്പറഞ്ഞതിൽവെച്ചു് അധികം ദോഷപ്രദനായിട്ടുള്ളതു്. 5-ാം നാളിൽ ജനിച്ച പുരുഷൻ ഇതിൽ വെച്ചും എത്രയോ അധികം ദോഷപ്രദനമാകുന്നു.

സ്ത്രീദീർഘം എന്ന പൊരുത്തത്തെപ്പറയുന്നു.

ഗണയേത് സ്ത്രീജന്മർക്ഷാത്
ജന്മർക്ഷാന്തം വരസ്യ, സംഖ്യാത്ര

25

പഞ്ചദശാഭ്യധികാ ചേത്
സ്ത്രീദീർഘാഖ്യോ ഭവേത് ക്രമാച്ഛുഭദം

സ്ത്രീയുടെ ജന്മനക്ഷത്രം മുതൽ പുരുഷന്റെ ജന്മനക്ഷത്രംകൂടി എണ്ണിയാൽ 15-ലധികമുണ്ടെങ്കിൽ, അതാണു് സ്ത്രീദീർഘം എന്നു പറയുന്ന പൊരുത്തം. ജന്മനക്ഷത്രങ്ങളുടെ ഈ അകൽച്ച കൂടിയേടത്തോളം ശുഭകരവുമാകുന്നു.

മദ്ധ്യമരജ്ജുവാണു് ഇനി പറയുന്നതു്

ഗണയേത് ക്രമോത്ക്രമാഭ്യാ-
മശ്വിന്യാദീന്യഥാംഗുലിത്രിതയേ

26

തത്രൈകാംഗുലിയാതം
ദമ്പത്യോർജ്ജന്മതാരകാദ്വിതയം
നിന്ദ്യം, മദ്ധ്യാംഗുലികം
കഷ്ടതരം തദപി "മദ്ധ്യരജ്ജ്വാ"ഖ്യം.

അശ്വതി ആദ്യത്തെ വിരൽ മടക്കിയും, ഭരണി രണ്ടാമത്തെ വിരൽ മടക്കിയും, കാൎത്തിക മൂന്നാമത്തെ വിരൽ മടക്കിയും എണ്ണുക; പിന്നെ നേരെ വിപരീതം, രോഹിണി മൂന്നാംവിരൽ നിവൎത്തിയും, മകീരം രണ്ടാംവിരൽ നിവൎത്തിയും തിരുവാതിര ഒന്നാംവിരൽ നിവൎത്തിയും എണ്ണുക; ഇങ്ങനെ മുമ്മൂന്നു നക്ഷത്രങ്ങളായിട്ടു്, ക്രമേണ മുമ്മൂന്നു വിരലുകൾ മടക്കിയും നിവൎത്തിയും എണ്ണുക, അതിൽ ഒരേ വിരലിന്മേൽ വരുന്ന നക്ഷത്രങ്ങളിൽ ജനിച്ച സ്ത്രീപുരുഷന്മാർ തമ്മിലുള്ള വിവാഹം നിന്ദ്യമാകുന്നു. നടുവിലത്തെ വിരലിന്മേൽ വരുന്ന—ഭരണി മകീരം ഇങ്ങനെ 9-നക്ഷത്രങ്ങളിൽ ജനിച്ചവർ തമ്മിലുള്ള വിവാഹം അത്യാപല്ക്കരവുമാണു്. 'മദ്ധ്യമരജ്ജു' എന്നതു് ഈ രണ്ടാമതു് പറഞ്ഞതാകുന്നു. *

## 27

### ഇനി വേധത്തെപ്പറയുന്നു.

അശ്വീന്ദ്രൌ യമമിത്രഭേ, ഹരിഹരൌ,
ശ്ശുപ്പാനലൌ, വായ്വജൌ,
മൂലാഹി, പിതൃപൂഷണൌ, ഗുരുജലേ,
ദേവപ്രസൂവിശ്വഭേ
ബുദ്ധ്ന്യൎക്ഷാര്യ്യമണൌ ദിനേശവരുണൌ,
ഭാദ്രാൎക്ഷഭാഗ്യേ; മിഥോ
വേധാന്നാൎഹതി യോഗമൃക്ഷയുഗളം
വസ്വിന്ദു ചിത്രാത്രയം.

---

* മദ്ധ്യമരജ്ജുവിനെക്കുറിച്ചുള്ള ഭാഷാശ്ലോകം.

നാളൊക്കെ മൂന്നു വിരൽകൊണ്ടു മടക്കി നീൎത്തി-
യെണ്ണുമ്പൊളൊന്നിൽ വരുമായവ ചേൎക്ക വയ്യ;
എന്നാൽ നടുക്കു വരുമൊമ്പതു തീരെ വൎജ്ജ്യ-
മാകുന്നിതായതുകൾ മദ്ധ്യമരജ്ജുവാവല്ലാ.

| വേധമുള്ള നക്ഷത്രങ്ങൾ | | വേധമുള്ള നക്ഷത്രങ്ങൾ | |
|---|---|---|---|
| അശ്വതി | കേട്ട | മകം | രേവതി |
| ഭരണി | അനിഴം | പൂയം | പൂരാടം |
| തിരുവോണം | തിരുവാതിര | പുണർതം | ഉത്രാടം |
| വിശാഖം | കാർത്തിക | ഉത്രട്ടാതി | പൂരം |
| ചോതി | രോഹിണി | അത്തം | ചതയം |
| മൂലം | ആയില്യം | പൂരോരുട്ടാതി | ഉത്രം |

മേൽ എഴുതിയ ഈരണ്ടു് നക്ഷത്രങ്ങൾക്ക തമ്മിലും,

അവിട്ടം മകയിരം ചിത്ര

എന്നീ മൂന്നു നക്ഷത്രങ്ങൾക്ക തമ്മിലും, വേധമുണ്ടു്. വേധമുള്ള ആ നക്ഷത്രങ്ങളിൽ ജനിച്ച സ്ത്രീപുരുഷന്മാർ തമ്മിൽ നടത്തുന്ന വിവാഹം അശുഭപ്രദമാകുന്നു. *

28

ഇതിൽ ഒരു പക്ഷാന്തരമാണു് ഇനി പറയുന്നതു്.

ഗേഹോക്തവേധവർഗ്ഗേ
ജന്മദ്വിതയം ച നേഷ്ടമിതി കേചിത്;
ഭൂതവിഹഗാദയോऽന്യേ
ത്വതഃ പരം ചിന്തിതവ്യാശ്ച.

ഗൃഹാരംഭത്തിന്നുള്ള മുഹൂർത്തവിധിയിൽ മറെറാരു വേധവും നിഷേധിച്ചിട്ടുണ്ടു്. ആ വേധവർഗ്ഗത്തിൽപ്പെട്ട നക്ഷ

* മദ്ധ്യമരജ്ജുവിനെപ്പോലെതന്നെ വേധത്തെക്കുറിച്ചും ധരിപ്പാനുള്ള ഒരെളുപ്പവഴി ഭട്ടതിരിപ്പാടു്, ഒരുക്കിവെച്ചതു് ചുവടെ ചേർക്കുന്നു. ഇതു ധരിച്ചാൽ വേധത്തെക്കുറിച്ചു് അറിയുവാൻ വളരെ എളുപ്പമായി. നാളുകളുടെ സംജ്ഞയറിയാതെ മൂലശ്ലോകംകൊണ്ടൊരു പ്രയോജനമില്ലായ്കയാൽ ഈ വഴി കുട്ടികൾക്കു് അത്യന്തം ഉപകരിക്കുമെന്നതു് തർക്കമററ സംഗതിയത്രേ

ത്രങ്ങളിൽ ജനിച്ച സ്ത്രീപുരുഷന്മാർ തമ്മിൽ വിവാഹം ചെയ്യുന്നതും അശുഭകരമാണെന്ന ചില ആചാര്യന്മാർക്ക് അഭിപ്രായമുണ്ട്. നക്ഷത്രങ്ങളുടെ ഭൂതം, പക്ഷി, മൃഗം മുതലായവകൊണ്ടുള്ള മററു വിവാഹയോഗങ്ങളെക്കൂടി ചിന്തിക്കേണ്ടതാണ്. അതെല്ലാം അപ്രധാനമാകയാൽ, ഇവിടെ പറഞ്ഞ പൊരുത്തങ്ങളെല്ലാം ചിന്തിച്ചതിന്നുശേഷം മാത്രം, വേണമെങ്കിൽ ചിന്തിച്ചാൽ മതിയാവുന്നതാണ്.

29

ദമ്പത്യോശ്ചാന്യോന്യം
  സക്തിഃ ശുഭദാ വിശേഷതഃ പ്രോക്താ;
പാണിഗ്രഹണേ നൃണാ-
  മത്യർത്ഥം ചിന്തനീയം സ്യാത്.

---

ഒന്നാമതായി മകീരം ചിത്ര അവിട്ടം എന്ന മൂന്നു നാളുകളെ ഒഴിച്ചു നിർത്തുക. അതു മൂന്നും കൂടി വേധമാണല്ലോ ബാക്കി 24 നാളുകളെ മദ്ധ്യമരജ്ജുവിന്നെന്നപോലെ നാലു വീതം വിരൽ മടക്കി നിവർത്തിയാൽ ഒരേ വിരലിൽ വരുന്നവ പരസ്പരം വേധങ്ങളാകും. എന്നാൽ അവക്ക് ഒരു ക്രമം വേറെയാണെന്നുമാത്രം. അതാണ് ചുവടെ ചേർക്കുന്നതു്.

അശ്വം ചോത്യാതിരാമൂലം
  മകം ചതയമീയിവ
നന്നാൽ മടക്കി നീർത്തുമ്പോഴം
  ഒന്നിൽ വന്നവ വേധമാം.

അശ്വതി മുതൽ നാലുനാറം വിരൽ മടക്കുകയും, ചോതി മുതൽ നിവർത്തുകയും, അതുപോലെ തിരുവാതിരതൊട്ട് മടക്കുകയും മൂലം തൊട്ടു നിവർത്തുകയും പിന്നെ മകം തൊട്ടു മടക്കി ചതയം തൊട്ടു നിവർത്തുക എന്ന് സാരം.

സ്ത്രീപുരുഷന്മാർക്ക് അന്യോന്യം ആസക്തി ഉണ്ടാവുന്നതു് പ്രത്യേകിച്ചും ശുഭകരമാണു്. അതിനാൽ വിവാഹവിഷയത്തിൽ ഈ സംഗതി പ്രത്യേകം വിചാരിക്കേണ്ടതാകുന്നു.

30

ചോളദേശത്തു പ്രത്യേകിച്ചും നടപ്പുള്ള ഒരു പൊരുത്തത്തിന്റെ വിചാരസമ്പ്രദായമാണു് ഇനി പറയുന്നതു്.

> ദസ്രാദാപുരുഷാംഗനാജനനഭം
> സംഗണ്യ, സംഖ്യായുഗം
> യുക്ത്വാ, വിശ്വയുതം തു ദന്തരഹിതം
> യോഗം ഹരേത് പഞ്ചഭിഃ;
> പുത്രാപ്തി, മൃതി, രത്നവൃദ്ധി, രതിരുക്,
> സമ്പത് ച ശിഷ്ടൈഃ ഫലാ;-
> ന്യത്യാജ്യേഷു രദേഷു തത്ര ഗണയേത്
> ജന്മാദിദസ്രാന്തിമം.

(ഏതത് ചൌളാനുകൂല്യം).

അശ്വതി മുതൽ പുരുഷന്റെ ജന്മനക്ഷത്രം വരേയും, അശ്വതി മുതൽ സ്ത്രീയുടെ ജന്മനക്ഷത്രം വരേയും എണ്ണിയാൽ കിട്ടുന്ന സംഖ്യകൾ രണ്ടും ഒന്നിച്ചുകൂട്ടി, അതിൽ വീണ്ടും 13 കൂട്ടി, അതിൽനിന്നു് 32 കളയുക. ബാക്കിയുള്ള സംഖ്യയെ 5 കൊണ്ടു് ഹരിച്ചുകളയുക. ബാക്കി കാണുന്ന സംഖ്യ 1 എങ്കിൽ പുത്രസമ്പത്തും, 2 എങ്കിൽ മരണവും, 3 എങ്കിൽ ധനസമൃദ്ധിയും, 4 എങ്കിൽ കഠിനരോഗവും, 5 എങ്കിൽ സമ്പത്സമൃദ്ധിയുമാകുന്നു ഫലം. മേല്പറഞ്ഞപ്രകാരം കൂട്ടിയ സംഖ്യയിൽനിന്നു് 32 കളയുവാൻ വകയില്ലെങ്കിൽ, അപ്പോൾ സ്ത്രീപുരുഷന്മാരുടെ ജന്മനക്ഷത്രങ്ങൾ മുതൽ അശ്വതിവരെ എണ്ണുകയും, അതിൽ 13 കൂട്ടുക മുതലായി മുൻപറഞ്ഞപ്രകാരം ചെയ്തു് ഫലം അറിഞ്ഞുകൊൾകയും വേണം.

31

ഇതുപോലെ, പാണ്ഡ്യദേശങ്ങളിൽ പ്രത്യേകം നടപ്പുള്ള ഒരു പൊരുത്തമാണു് ഇനി പറയുന്നതു്.

ആദസ്രഭം ദമ്പതിജന്മതാരാത്
സംഗണ്യ സംഖ്യാദ്വിതയം ച യുക്ത്വാ,
ബാണൈർഹരേത്, ശിഷ്ടഫലാനി ലക്ഷ്മീ-
വൃദ്ധിർവിപച്ഛ്രീരധികാധികാപത്.

മേല്പറഞ്ഞപ്രകാരംതന്നെ, സ്ത്രീപുരുഷന്മാരുടെ ജന്മനക്ഷത്രം മുതൽ അശ്വതിവരെ എണ്ണിയ സംഖ്യകൾ തമ്മിൽ കൂട്ടി 5-ൽ ഹരിച്ചു് കളയുക ബാക്കി സംഖ്യ 1 എങ്കിൽ ധനസമൃദ്ധിയും 2 എങ്കിൽ സകലവിധ അഭിവൃദ്ധിയും, 3 എങ്കിൽ സകലവിധ ആപത്തുകളും, 4 എങ്കിൽ അതിധനസമൃദ്ധിയും, 5 എങ്കിൽ അത്യാപത്തുമാകുന്ന ഫലം.

32

ആയവ്യയങ്ങളെ അറിയുവാൻ പറയുന്നു.

സ്ത്രീജന്മഭാദ്വരർക്ഷാന്തം ഗണയിത്വാ ശരൈർഹതേ
മുനിഭിർഭാജിതേ, ശേഷോ വ്യയ,ആയോ നൃജന്മഭാത്.

സ്ത്രീയുടെ ജന്മനക്ഷത്രം മുതൽ വരന്റെ ജന്മനക്ഷത്രം വരെ എണ്ണിയാൽ കിട്ടുന്ന സംഖ്യയെ 5-ൽ പെരുക്കി 7-ൽ ഹരിച്ചു് കളയുക. ബാക്കി കാണുന്ന സംഖ്യ വ്യയമാകുന്നു. നേരെമറിച്ചു് പുരുഷന്റെ ജന്മനക്ഷത്രം മുതൽ സ്ത്രീയുടെ ജന്മനക്ഷത്രം വരെ എണ്ണി 5-ൽ പെരുക്കി 7-ൽ ഹരിച്ചാൽ ബാക്കി കാണുന്ന ഫലം ആയവുമാകുന്നു. ആയം വ്യയത്തേക്കാൾ അധികമുണ്ടായിരിക്കുന്നതു് ശുഭപ്രദവുമാകുന്നു ഇവിടെ 7-ൽ പൂർണ്ണമായി (ശിഷ്ടമില്ലാതെ) ഹരിച്ചാൽ ബാക്കി 'ഏഴു്' എന്നു കല്പിക്കുക.

33

കന്യായാ ജന്മേന്ദോ-
ശ്ചാഷ്ടവർഗ്ഗേ ഫലാധികേ രാശൌ

പുരുഷസ്യ ജന്മ ശുഭദം;
പുരുഷേന്ദുവശാത് തഥൈവ കന്യായാഃ.

കന്യകയുടെ ചന്ദ്രാഷ്ടവർഗ്ഗത്തിൽ ഫലാധിക്യമുള്ള രാശിയിൽ ചന്ദ്രൻ നില്ക്കുമ്പോഴോ (ഫലാധിക്യമുള്ള കൂറിൽ) ജനിച്ച പുരുഷനും, അപ്രകാരംതന്നെ പുരുഷൻെറ ചന്ദ്രാഷ്ടവർഗ്ഗത്തിൽ ഫലാധിക്യമുള്ള കൂറിൽ ജനിച്ച സ്ത്രീയും, അന്യോന്യം ശുഭപ്രദരാകുന്നു.

34

"പ്രസ്താരം" എന്നൊരു പൊരുത്തമാണ് ഇനി രണ്ടു ശ്ലോകംകൊണ്ട് പറയുന്നതു്.

ശനിഗുരുകുജരവിശുക്ര-
ജ്ഞേന്ദ്വാകരപുത്രചന്ദ്രലഗ്നാനാം
ശുക്ലാകക്ഷ്യാണ്യഷ്ടാസു
ക്രമേണ രാശേർഗ്ഗതാനി ഭാഗേഷു.

35

അന്യേന്ദോഃ ശുക്ലാകക്ഷ്യാം
ഭവതി യദി സ്വീയജന്മഭാഷ്ടാംശേ
ശുഭദം വിശേഷതസ്തത്,
പ്രാജ്ഞൈഃ പ്രസ്താരമിതി കഥിതം സ്യാത്.

(34) ഓരോ രാശിയും എട്ടു കക്ഷ്യകളാക്കി ഭാഗിക്കുക. (മൂന്നേമുക്കാൽ തിസ്രുതിയാക്കി ഭാഗിക്കുക എന്നർത്ഥം). എന്നാൽ ഈ ഓരോ ഭാഗത്തിൻേറയും ആധിപത്യം ക്രമേണ ശനി, വ്യാഴം, കുജൻ, സൂര്യൻ, ശുക്രൻ, ബുധൻ, ചന്ദ്രൻ, ലഗ്നം ഇവർക്കാകുന്നു. ഓരോ ഗ്രഹവും ആരുടെ കക്ഷ്യയിൽ (എത്രാമത്തെ അഷ്ടാംശകത്തിൽ) ആണോ നില്ക്കുന്നതു്, അഷ്ടവർഗ്ഗാക്ഷം വീഴുന്നതും എല്ലാ രാശികളിലും അത്രാമത്തെ അഷ്ടാംശകത്തിൽ (ആ ഗ്രഹത്തിൻെറ കക്ഷ്യയിൽ) ആയിരിക്കുമല്ലോ.

(35) പുരുഷജനനം, കന്യകയുടെ ചന്ദ്രാഷ്ടവർഗ്ഗത്തിൽ ഫലം വീണിട്ടുള്ള അഷ്ടാംശകത്തിൽ ചന്ദ്രൻ നില്ക്കുമ്പോ

ഴം, അപ്രകാരംതന്നെ സ്ത്രീജനനം, പുരുഷന്റെ ചന്ദ്രാഷ്ടവർഗ്ഗത്തിൽ ഫലം വീണിട്ടുള്ള അഷ്ടാംശകത്തിൽ ചന്ദ്രൻ നില്ക്കുമ്പോഴും, ആയിരിക്കുന്നതു് വളരെ ശുഭപ്രദമാകുന്നു. ഇതിന്നു "പ്രസ്താരം" എന്നു പേരാകുന്നു.

36

അഷ്ടാശീതിതമാംശേ
കന്യാജന്മാംശകാത് പുമാൻ ജാതഃ
അതികഷ്ടഃ സ്യാത്, തദ്വത്
സ്ത്രീജന്മാംശാദധസ്തനേ ചാംശേ.

സ്ത്രീ ജനിച്ച നക്ഷത്രത്തിന്റെ കാലു മുതൽ 88-ാംകാലിലും, ജനിച്ച കാലിന്റെ ചുവട്ടിലെ കാലിലും, ജനിച്ച പുരുഷൻ വളരെ ആപത്പ്രദനാകുന്നു.

37

ഏവമിഹോക്താ ദോഷാ
ഗുണാശ്ച ചിന്ത്യാ,സ്തഥാന്യശാസ്ത്രോക്താഃ.

ഇപ്രകാരം ഇവിടെ പറഞ്ഞിട്ടുള്ള ഗുണദോഷഫലങ്ങളേയും, മററുശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളവയേയും ചിന്തിക്കേണ്ടതാകുന്നു.

38

രോഹിണ്യാർദ്രാ ശ്രവിഷ്ഠാ ച തിഷ്യമൂലമഘാനി ഷട്;
ദമ്പത്യോർജ്ജന്മനക്ഷത്രമേകതാരം സുദുഃഖദം.

രോഹിണി, തിരുവാതിര, അവിട്ടം, പൂയം, മൂലം, മകം—മേല്പറഞ്ഞ ആറു നക്ഷത്രങ്ങളിൽ ഒരേ നക്ഷത്രം തന്നെ സ്ത്രീയുടേയും പുരുഷന്റേയും ജന്മനക്ഷത്രം ആയിരിക്കുന്നതു് രണ്ടുപേൎക്കും വളരെ ദുഃഖപ്രദമാകുന്നു.

39

ആഷാഢഭരണീഹസ്തസാർപ്പേന്ദ്രവരുണാനി ഷട്;
ദമ്പത്യോർജ്ജന്മതാരൈക്യം നഷ്ടായുഃശ്രീവിയോഗദം.

പൂരാടം, ഭരണി, അത്തം, ആയില്യം, തൃക്കേട്ട, ചതയം—ഈ ആറിൽ ഒരേ നക്ഷത്രംതന്നെയാണ് സ്ത്രീയുടേയും പുരുഷൻേറയും ജന്മനക്ഷത്രമെങ്കിൽ, ധനനാശവും, വിയോഗവും, അകാലമരണം കൂടിയും സംഭവിയ്ക്കുന്നതാകുന്നു.

40

**ദോഷങ്ങളിൽവെച്ച് അധികം ദോഷം ഏതിനെന്ന് പറയുന്നു.**

**ഏകോപി ദോഷോ വേധാഖ്യോ**
**ഗുണാൻ ഹന്തി ബഹൂനപി:**
തസ്മാദപിവജ്ജ്യേദ്വേധം,
മദ്ധ്യരജ്ജുസ്തഥാ തഥാ സമഃ.

**ദോഷങ്ങളിൽവെച്ച്** വേധത്തിനും രജ്ജുവിന്നും വളരെ ശക്തി കൂടുതലാണ്. അതിനാൽ ഏതു വിധത്തിലും അവ വജ്ജിയ്ക്കേണ്ടതാകുന്നു.

**41**

**വേധം** എന്ന പൊരുത്തത്തിൽത്തന്നെ ഒരു പക്ഷാന്തരമാണ് ഇനി പറയുന്നത്.

**അദ്ധഭാനി വിനാന്യോന്യം ഗണയേത് ജന്മതാരകം**
**ത്രയോദശമിദം സ്യാത് ചേദ്വേധോഽയം സമസപ്തമഃ.**

മകീരം, ചിത്ര, അവിട്ടം ഇവ മൂന്നും ആണല്ലോ അദ്ധനക്ഷത്രങ്ങൾ. ഇതുകൾ ഒഴിച്ച് സ്ത്രീയുടെ ജന്മനക്ഷത്രം മുതൽ പുരുഷൻെറ ജന്മനക്ഷത്രം കൂടി എണ്ണിയാലും, പുരുഷൻെറ ജന്മനക്ഷത്രം മുതൽ സ്ത്രീയുടെ ജന്മനക്ഷത്രംകൂടി എണ്ണിയാലും, കിട്ടുന്ന സംഖ്യ 13 ആകുന്നുവെങ്കിൽ അതു് സമസപ്തമം. എന്ന വേധമാകുന്നു.

42

ദമ്പത്യോഃ പാദപാണ്യാദൌ ലക്ഷണം, ജന്മലഗ്നതഃ
ഫലം പ്രശ്നവശാദ്വാപി, ബലിന വായസസ്യ വാ.

43

നിമിത്തം ചാപി സഞ്ചിന്ത്യ വിവാഹം കാരയേത്ബുധഃ
അതീവ ചിന്തനീയാ ഹി നൃണാമുദ്വാഹനക്രിയാ.

വിവാഹം എന്നതു് മനുഷ്യജീവിതത്തിലെ ഒരു പ്രധാന കാൎയ്യമാകയാൽ, വിവാഹം ചെയ്യിയ്ക്കുവാൻ സ്ത്രീപുരുഷന്മാരുടെ കയ്യു് കാലു് മുതലായ അവയവങ്ങളിലെ(സാമുദ്രികാ) ലക്ഷണങ്ങളേയും, ജാതകവശാൽ ലഗ്നാലും ചന്ദ്രാലുമുള്ള ഫലങ്ങളേയും, പ്രശ്നം, വായസബലി, നിമിത്തം ഇവകൊണ്ടുള്ള ഫലങ്ങളേയും ചിന്തിച്ചിട്ടുവേണ്ടതാകുന്നു.

ആനുകൂല്യപ്രകരണം എന്ന പതിനാലാമദ്ധ്യായം
കഴിഞ്ഞു.

പതിനഞ്ചാമദ്ധ്യായം

## സന്താനവിചാരപ്രകരണം.

1

പുത്രപ്രദങ്ങളും, കന്യാപ്രദങ്ങളുമായ സാമാന്യലക്ഷണങ്ങളാണു് ഇനിയത്തെ ശ്ലോകത്തിൽ പറയുന്നതു്.

പുത്രേശേ പുരുഷഗ്രഹേ ബലയുതേ
പുംരാശിഭാഗാശ്രിതേ,
തദ്വാദ് ദേവഗുരൌ, തഥൈവ സുതഭേ,
സ്വാമീക്ഷ്യസൌമ്യൈയ്യുതേ

ദൃഷ്ടേ വാ സബലേ ഭവന്തി തനയാഃ,
പുത്രാധിപേ സ്ത്രീഗ്രഹേ
സ്ത്രീരാശ്യംശഗതേ, ഗുരൌ, സുതഗൃഹേ
ചൈവം സ്ഥിതേ കന്യകാഃ.

1. അഞ്ചാംഭാവാധിപൻ പുരുഷഗ്രഹമാവുകയും, അതിന്നു് ബലമുണ്ടാവുകയും, അതു നില്ക്കുന്നതു് പുരുഷരാശിയിലോ പുരുഷനവാംശകത്തിലോ ആവുകയും ചെയ്യുക, 2. ഈ പറഞ്ഞ ഗുണങ്ങളെല്ലാം വ്യാഴത്തിന്നും, 3. അഞ്ചാംഭാവത്തിന്നും ഉണ്ടാവുക, 4. അഞ്ചാംഭാവം പുരുഷരാശിയിലോ പുരുഷാംശകത്തിലോ നില്ക്കുക, 5. ഇതുകൾക്കെല്ലാം അധിപൻേറയോ ബന്ധുവിൻേറയോ ശുഭന്മാരുടേയോ യോഗദൃഷ്ടികൾ ഉണ്ടാവുകയും ചെയ്യുക—ഇതെല്ലാം പുരുഷസന്താനപ്രദങ്ങളായ ലക്ഷണങ്ങളാകുന്നു. നേരെമറിച്ച് അഞ്ചാംഭാവാധിപൻ സ്ത്രീഗ്രഹമായിരിക്കുക, അതു് സ്ത്രീരാശിയിലോ സ്ത്രീനവാംശകത്തിലോ നിൽക്കുക, മുതലായി മുൻപറഞ്ഞ ലക്ഷണങ്ങൾക്കു് വിപരീതമായിട്ടുള്ളതെല്ലാം, കന്യാപ്രദങ്ങളായ ലക്ഷണങ്ങളുമാകുന്നു.

2

ദത്തൻ മുതലായ പുത്രൻ മാത്രം ഉണ്ടാവുന്നതിൻേറയും, ദത്തുപുത്രനുംകൂടി ഉണ്ടാവാത്തതിൻേറയും സാമാന്യലക്ഷണങ്ങൾ പറയുന്നു.

ക്ലീബഗ്രഹേക്ഷിതയുതേ സുതഭേ, തദീശേ
ക്ലീബഗ്രഹേ സഗുളികേ സബലേ ച ജീവേ
ദത്താദയോഽസ്യ തനയാ, വിബലേഷു തേഷു
സ്വാമ്യാദ്യനീക്ഷിതയുതേഷ്വനപത്യതാ സ്യാത്.

1. വ്യാഴത്തിന്നു് ബലമുള്ളപ്പോൾ അഞ്ചാംഭാവത്തിന്നു് നപുംസകഗ്രഹങ്ങളുടെ യോഗമോ ദൃഷ്ടിയോ ഉ

ണ്ടാവുക, 2. അഞ്ചാംഭാവാധിപൻ നപുംസകഗ്രഹമായി രിയ്ക്കുക, 3. അതിന്നു് ഗുളികൻെറ യോഗം ഉണ്ടാവുകയും ചെയ്യുക; എന്നാൽ ദത്തൻ മുതലായ പുത്രന്മാരേ ഉണ്ടാവു കയുള്ളു. ഔരസപുത്രൻ ഉണ്ടാവില്ലെന്നത്ഥം. എന്നാൽ മേ ല്പറഞ്ഞ ഗ്രഹങ്ങരം ദുർബ്ബലന്മാരായിരിയ്ക്കുയും, അധിപൻ ബന്ധു മുതലായ ഇഷ്ടഗ്രഹങ്ങളുടെ യോഗദൃഷ്ടികളില്ലാ തിരിയ്ക്കുയും ചെയ്താൽ, യാതൊരു വിധത്തിലുള്ള പുത്ര ന്മാരും ഉണ്ടാവുകയില്ല (ശേഷക്രിയ ചെയ്‌വാൻ ആരും ഉണ്ടാവുകയില്ലെന്നു താല്പയ്യം).

3

പുത്രന്മാരുടെ ഗുണദോഷസ്വഭാവം അറിയുവാൻ പ റയുന്നു.

പാപൈർവ്വ്യയാരിമൃതിപൈർവ്വിബലൈഃ സുതസ്ഥൈ-
 സ്തദ്ദോഷഹേതുകമുശന്തി ഹി പുത്രശോകം;
ലഗ്നത്രികോണപതിഭിഃ സബലൈസ്തു പാപൈ-
 ർജ്ജീവേക്ഷിതൈസ്തദനുരൂപഗുണാഃ സുതാഃ സ്യുഃ.

6-8-12 ഈ ഭാവങ്ങളുടെ അധിപന്മാർ പാപന്മാ രും ബലഹീനന്മാരുമായിട്ടു് അഞ്ചാംഭാവത്തിൽ നി ന്നാൽ, അതുകരംക്കു് (6-8-12 ഈ ഭാവങ്ങരംക്കും, പാപ ന്മാരായ തദധിപന്മാക്കും) ഉള്ളതുപോലെയുള്ള ദോഷം (സ്വഭാവദൂഷ്യം മുതലായവ) പുത്രന്മാക്കുണ്ടാവുക കാര ണം വ്യസനിയ്ക്കുവാൻ സംഗതിയാകും. ലഗ്നത്തിൻേറയും ലഗ്നത്രികോണങ്ങളുടേയും അധിപന്മാർ പാപന്മാരും ബലവാന്മാരുമായിരിയ്ക്കുയും, വ്യാഴദൃഷ്ടി ഉണ്ടാവുകയും ചെയ്താൽ, മേല്പറഞ്ഞപ്രകാരംതന്നെ, പുത്രന്മാക്കു് അതു കളുടെ സ്വഭാവാദിഗുണങ്ങരം ഉണ്ടായിരിയ്ക്കുയും ചെയ്യും.

4

സൌമ്യേ പഞ്ചമഗേ പുത്രാ ജായന്തേ സ്വല്പജീവിനഃ;
സ്വഗൃഹേ യദി, തേഷ്വേകോ മ്രിയതേ ഽന്യേ ചിരായുഷഃ.

കുജൻ അഞ്ചാംഭാവത്തിൽ നിന്നാൽ, അല്പായുസ്സുകളായ പുത്രന്മാരേ ഉണ്ടാവുകയുള്ളൂ. കുജൻ നില്ക്കുന്ന അഞ്ചാംഭാവം മേടം വൃശ്ചികം ഇതിലൊരു രാശിയാണെങ്കിൽ, ഒരു പുത്രൻ മാത്രം അല്പായുസ്സായിരിയ്ക്കുകയും, ബാക്കി പുത്രന്മാർ ദീർഘായുസ്സുകളായിരിയ്ക്കുകയും ചെയ്യും.

5

കർക്കടകം രാശിയുടെ ഒരു പ്രത്യേക സ്വഭാവമാണ് ഇനി പറയുന്നതു്.

മന്ദേ കർക്കിണി പുത്രഗേ ബഹുസുതഃ,
സൌമ്യേ തഥാല്പാത്മജഃ,
ശീതാംശൌ ബഹുകന്യകോഽല്പതനയോ,
ജീവേ തു കന്യാപ്രജഃ;
ശുക്രേഽർക്കേഽസൃജി ച ദ്വിതീയദയിതാ-
ലബ്ധാത്മജഃ സ്യാത് നരോ,
വ്യസ്തം ചന്ദ്രഗൃഹേ ഫലം സദസതാം,
മിശ്രൈർബ്ബലാഢ്യാദ്വദേത്.

അഞ്ചാംഭാവമായ കർക്കടകത്തിൽ ശനി നിന്നാൽ, വളരെ പുത്രസമ്പത്തുണ്ടാകും. ബുധൻ നിന്നാൽ അല്പപുത്രനായിരിയ്ക്കും. ചന്ദ്രൻ നിന്നാൽ, സ്ത്രീപ്രജ അധികമായും പുരുഷപ്രജ കുറഞ്ഞും ഇരിയ്ക്കും. വ്യാഴം നിന്നാൽ സ്ത്രീപ്രജ മാത്രമേ ഉണ്ടാകയുള്ളൂ. ശുക്രനോ സൂര്യനോ കുജനോ ആണ് അഞ്ചാംഭാവമായ കർക്കടകത്തിൽ നില്ക്കുന്നതെങ്കിൽ, രണ്ടാമതും വിവാഹം ചെയ്താലേ പുത്രനുണ്ടാകയുള്ളൂ. ചന്ദ്രക്ഷേത്രമായ കർക്കടകമാണ് പുത്രസ്ഥാനമായ അഞ്ചാംഭാവമെങ്കിൽ, ശുഭന്മാരുടേയും അശുഭന്മാരുടേയും ഫലം ഇതുവരെ വിപരീതമാകുന്നു. ശുഭന്മാരും അശുഭന്മാരുമുണ്ടെങ്കിൽ, ഫലവും മിശ്രമായിരിയ്ക്കുന്നതാണ്. പക്ഷേ, ബലം അധികമുള്ള ഗ്രഹത്തിനെക്കൊണ്ടു് ഫലം പറയുകയും വേണം.

6.

അല്പപുത്രലക്ഷണമാണ് ഇനി പറയുന്നത്.

കന്യാളിഗോഹരിഷു പിന്ദുലഗ്നയോരല്പപുത്രതാ
പുത്രസ്ഥാനേഷു വാ തേഷു ബലഹീനേ വിശേഷതഃ.

ഇടവം ചിങ്ങം കന്നി വൃശ്ചികം ഇതിലൊരു രാശി ലഗ്നമോ അഞ്ചാംഭാവമോ ആയി വന്നാൽ, കുറച്ചുപുത്രന്മാർ മാത്രമേ ഉണ്ടാവുകയുള്ളൂ. അതുകൾ ബലഹീനങ്ങളും കൂടിയായാൽ, തീർച്ചയുമാണ്. ഈ പറഞ്ഞ നാലു രാശികളേയും "അല്പപുത്രരാശികൾ" എന്ന് പറയാറുണ്ട്.

7.

വളരെ താമസിച്ചിട്ട് (വാദ്ധക്യം പ്രാപിച്ചിട്ട്) മാത്രം പുത്രനുണ്ടാവുന്ന 3 യോഗമാണ് ഇനി പറയുന്നത്.

ലഗ്നായുർവ്യയഗാഃ ശനീഡ്യരുധിരാഃ
സ്വല്പാത്മജം പഞ്ചമം,
ലഗ്നേ ഭൂമിസുതോഽഷ്ടമേ രവിസുതഃ
സ്വല്പാത്മജർക്ഷേ രവിഃ

ലാഭേ ശീതകരോ ഗ്രഹാശ്ച തനുഗാഃ
പാപാശ്ച ജീവാത് സുതേ,
യോഗേഷ്വേഷു സമുത്ഭവസ്യ ഭവിതാ
കാലാന്തരേ സന്തതിഃ.

1. ലഗ്നത്തിൽ ശനിയും, അഷ്ടമത്തിൽ വ്യാഴവും, പന്ത്രണ്ടിൽ കുജനും നില്ക്കുകയും, അഞ്ചാംഭാവം അല്പപുത്രരാശിയായിരിക്കുകയും ചെയ്യുക, 2. ലഗ്നത്തിൽ കുജനും, അഷ്ടമത്തിൽ ശനിയും, അല്പപുത്രരാശിയിൽ സൂര്യനും നില്ക്കുക, 3. പതിനൊന്നിൽ ചന്ദ്രനും, ലഗ്നത്തിൽ ഏതെങ്കിലും രണ്ടിലധികം ഗ്രഹങ്ങളും, രണ്ടിലധികം

പാപന്മാർ വ്യാഴത്തിന്റെ അഞ്ചാംഭാവത്തിലും നില്ക്കുക—ഈ മൂന്നു യോഗത്തിൽ ജനിച്ചവൎക്കും പ്രായം ചെന്നതിന്നു ശേഷം മാത്രമേ സന്താനം ഉണ്ടാവുകയുള്ളൂ.

8

തീരെ സന്തതി ഉണ്ടാവാതെ വംശം അററുപോകുന്ന നാലു യോഗമാണ് ഇനി പറയുന്നതു്,

ദ്യൂനേ ജ്ഞാച്ഛൌ, സുരേഡ്യോ മനസി സലിലഭേ,
ചന്ദ്രരന്ധ്രേ ച പാപാഃ;
പാപാ വാരീന്ദുജീവൌ വപുഷി, നിധനഗോ
ഭൂമിജഃ സൌമ്യഹീനഃ;
പാപാ ലഗ്നേ, തദീശോ യദി ബലരഹിതഃ
പഞ്ചമസ്ഥോഽംഭസീന്ദുഃ;
പാപാഃ സൌഖ്യേ, സിതേഽസ്തേ,ന ഭസി വിധു;രിമേ
വംശവിച്ഛേദയോഗാഃ.

1. ബുധനും ശുക്രനും ഏഴിലും, ജലരാശിയായ അഞ്ചിൽ വ്യാഴവും. ചന്ദ്രാൽ എട്ടിൽ പാപന്മാരും ഉണ്ടാവുക, 2. നാലിൽ പാപന്മാരും, ചന്ദ്രനും വ്യാഴവും ലഗ്നത്തിലും, ശുഭയോഗമില്ലാത്ത കുജൻ എട്ടിലും നില്ക്കുക, 3. ലഗ്നത്തിൽ പാപന്മാരും, ലഗ്നാധിപൻ ബലഹീനനായിട്ടു് അഞ്ചിലും, നാലിൽ ചന്ദ്രനും ഉണ്ടായിരിക്കുക, 4. നാലിൽ പാപന്മാരും ഏഴിൽ ശുക്രനും, പത്തിൽ ചന്ദ്രനും ഉണ്ടായിരിക്കുക—ഈ നാലു യോഗങ്ങളും വംശവിച്ഛേദകരങ്ങളാകുന്നു.

9

പുത്രസമ്പൽകരങ്ങളായ മൂന്നു യോഗങ്ങളാണു് ഇനി പറയുന്നതു്.

ലഗ്നത്രികോണേഷു ശുഭാ ബലാഢ്യാഃ;
മിഥസ്ത്രികോണോപഗതാസ്തദീശാഃ;
കേന്ദ്രസ്ഥിതാ വാ ഗുരുയുക്തദൃഷ്ടാഃ;-
സ്തേ പുത്രപൌത്രാദികരാ നരാണാം.

1. ലഗ്നത്തിലും ത്രികോണത്തിലും ബലവാന്മാരായ ശുഭന്മാരുണ്ടായിരിയ്ക്കുക, 2. ലഗ്നത്രികോണങ്ങളുടെ അധിപന്മാർ അന്യോന്യം ത്രികോണങ്ങളിൽ നില്ക്കുക, 3. ലഗ്നത്രികോണങ്ങളുടെ അധിപന്മാൎക്കുതന്നെ ഗുരുയോഗദൃഷ്ടികാം ഉണ്ടാവുകയും, അവർ കേന്ദ്രത്തിൽ നില്ക്കുകയും ചെയ്യുക—ഈ മൂന്നു യോഗങ്ങളും പുത്രപൌത്രാദിസമ്പത്തുകളെ ഉണ്ടാക്കുന്നതാകുന്നു.

10

സുതനാഥജീവകുജഭാസ്കരേഷു വൈ
പുരുഷാംശരാശിഷു ഗതേഷു കുത്രചിത്
മുനയോ വദന്തി ബഹുപുത്രതാം തദാ;
സുതനാഥവീൎയ്യവശതഃ സുപുത്രതാം.

അഞ്ചാംഭാവാധിപൻ, വ്യാഴം, കുജൻ, സൂൎയ്യൻ ഈ നാലു ഗ്രഹങ്ങളും, ഏതെങ്കിലും ഒരു പുരുഷരാശിയിലോ പുരുഷരാശിനവാംശകത്തിലോ നില്ക്കുന്നതായാൽ, വളരെ പുത്രസമ്പത്ത് ഉണ്ടാകുന്നതാകുന്നു. അഞ്ചാംഭാവാധിപന്റെ ബലാബലമനുസരിച്ച് പുത്രന്മാരുടെ സ്വഭാവാദിഗുണദോഷങ്ങാം വിചാരിക്കയും വേണം.

11

പുംസാം ബീജബലാഭാവാത്,
ക്ഷേത്രദൌർബ്ബല്യതഃ സ്ത്രിയാം
പുത്രാഭാവോ ഗുണേഽപി സ്യാത്;
ചിന്ത്യതേ തദ്ദ്വയം തതഃ.

മേല്പറഞ്ഞ ഗ്രഹസ്ഥിതികളേക്കൊണ്ടും മറ്റും മററെല്ലാ ഗുണങ്ങളുമുണ്ടെങ്കിലും, പുരുഷന്നു ബീജബലവും സ്ത്രീയ്ക്കു ക്ഷേത്രബലവും ഇല്ലെങ്കിൽ സന്താനമുണ്ടാവുന്നതല്ല. അതിനാൽ, ആ ബീജക്ഷേത്രങ്ങളുടെ ബലാബലനിരൂപണമാണ് ഇനി പറയുന്നത്.

12

പുംസാം ബീജം സൂര്യശുക്രാര്യയോഗഃ,
സ്ത്രീണാം ക്ഷേത്രം ചന്ദ്രഭൌമേഡ്യയോഗഃ;
ബീജക്ഷേത്രേ, "ഭൃ,ബ ല"ൈല്പഃ ക്രമാത് തൈഃ,
ഖേടൈഃ സർവ്വൈഃ "സാര"നിഘ്നൈശ്ച കാര്യേ.

1. പുരുഷജാതകത്തിലെ സൂര്യൻേറയും ശുക്രൻേറയും വ്യാഴത്തിൻേറയും സ്ഫുടങ്ങൾ ഒന്നിച്ചുകൂട്ടിയതു്, 'ബീജസ്ഫുട'മാകുന്നു. അല്ലെങ്കിൽ, 2. സൂര്യസ്ഫുടത്തെ നാലുകൊണ്ടും, മററു രണ്ടു സ്ഫുടങ്ങളേയും മൂന്നുകൊണ്ടും, പെരുക്കി ഒന്നിച്ചുകൂട്ടിയതും, 3. അതുമല്ലെങ്കിൽ, ജാതകത്തിലെ മേല്പറഞ്ഞ മൂന്നു സ്ഫുടങ്ങളേയും 27-ൽ പെരുക്കി ഒന്നിച്ചുകൂട്ടിയതും, ബീജസ്ഫുടംതന്നെയാകുന്നു. അപ്രകാരംതന്നെ, സ്ത്രീജാതകത്തിലെ ചന്ദ്രൻ, കുജൻ, വ്യാഴം ഈ മൂന്നു സ്ഫുടങ്ങളെക്കൊണ്ടും, മേല്പറഞ്ഞ പ്രകാരംതന്നെ ചെയ്തതു്, മൂന്നുവിധത്തിലുള്ള 'ക്ഷേത്രസ്ഫുട'ങ്ങളാകുന്നു. ഇവയിൽ, ഒടുവിൽ പറഞ്ഞതിന്നു് പ്രാധാന്യമുണ്ടെന്നറികയും വേണം.

13.

ഈ ബീജക്ഷേത്രസ്ഫുടങ്ങളുടെ ബലാബലത്തേയും, അവകൊണ്ടു് ശുഭാശുഭങ്ങളേയും അറിയുവാൻ പറയുന്നു.

ബീജസ്യ തസ്യ ബലമോജഗൃഹാംശയോഃ സ്യാത്,
ക്ഷേത്രസ്യ യുഗ്മഭവനാംശകയോശ്ച തദ്വത്;
രന്ധ്രേശഷണ്ഡരഹിതൈഃ ശുഭലഗ്നനാഥൈ-
ർവ്വിദ്യാത് ത്രികോണമദഗൈഃ ശുഭമന്യഥാന്യൈഃ

ബീജസ്ഫുടത്തിന്നു് ബലമുണ്ടാകണമെങ്കിൽ, അതു് ഓജരാശിയിലോ ഓജരാശിനവാംശകത്തിലോ നില്ക്കുന്നതായിരിയ്ക്കണം. നേരെമറിച്ചു്, യുഗ്മരാശിയിലോ യുഗ്മരാശിനവാംശകത്തിലോ നില്ക്കുന്നതു് ക്ഷേത്രസ്ഫുടത്തിന്നു്

ബലകരവുമാകുന്നു. അഷ്ടമാധിപനും നപുംസകഗ്രഹങ്ങളും ഒഴിച്ച് മററുള്ള ശുഭന്മാരും ലഗ്നാധിപനും ഈ സ്ഫുടങ്ങളുടെ ത്രികോണത്തിലും ഏഴിലും നില്ക്കുന്നത് ശുഭപ്രദവും, മററു ഗ്രഹങ്ങൾ നില്ക്കുന്നത് അശുഭപ്രദവുമാകുന്നു.

14.

സന്താനരവിചന്ദ്രാഭ്യാം തിഥിമാനീയ ചാനയാ
ചിന്തനീയോ ഹി സന്താന,സ്തത്പ്രകാരോഽഥ കഥ്യതേ.

സന്താനസൂര്യ്യനേയും സന്താനചന്ദ്രനേയും ഉണ്ടാക്കി, അതുകൊണ്ട് തിഥിവരുത്തി, ആ തിഥികൊണ്ടും സന്താനവിചാരം ചെയ്യേണ്ടതാണ്. അതിൻെറ സമ്പ്രദായമാണ് ഇനി രണ്ടു ശ്ലോകംകൊണ്ട് പറയുന്നത്.

15

യാതാഭ്യോ വിഘടീഭ്യ ആപ്തമിഹ യത്
പഞ്ചാശതാ ഭാദികം,
മേഷാത് ത്യക്തമദോ, ഹയാദ്ധസഹിതം
പഞ്ചാഹതം തദ്ദ്വയം;
സന്താനാക്ക്വിധൂ ക്രമേണ ഭവതോ;
യദേഷ്ടകാലോത്ഭവൌ
സൂര്യ്യേന്ദൂ ശരസംഗുണൌ; പുനരത-
ശ്ചന്ദ്രാദപിശോദ്ധ്യോ രവിഃ.

ജാതകത്തിലെ ദിനഗതമായ നാഴികയും വിനാഴികയും വെച്ച്, നാഴിക 60 ൽ ഇറക്കി വിനാഴികയാക്കി, 50-ൽ ഹരിക്കുക. അപ്പോൾ കിട്ടുന്നത് രാശിയാകുന്നു. പിന്നേയും ക്രമേണ 30-ലും 60-ലും പെരുക്കി, 50 കൊണ്ടുതന്നെ ഹരിച്ച്, തിയ്യതി ഇലികളെ ഉണ്ടാക്കുകയും വേണം. ഇതിന്നു 'സൂക്ഷ്മസ്ഫുടം' എന്നു പറയാറുണ്ട്. എന്നിട്ട് ഒരു രാശി വെച്ച്, അതിൽനിന്നു ഈ സൂക്ഷ്മസ്ഫുടത്തെ

വാങ്ങണം. ഒരു രാശിയിൽനിന്നു് ആ സ്ഫുടം പോവില്ലെങ്കിൽ, (അതിലും വലുതാണെങ്കിൽ) മേല്പറഞ്ഞ ഒരു രാശിയിൽ 12 രാശികൂടി കൂട്ടി, അതിൽനിന്നു് വാങ്ങി, 5-ൽ പെരുക്കി, അറുപതിലും മുപ്പതിലും കയററുകയും വേണം. ഇതു് 'സന്താനസൂര്യ്യ'നാകുന്നു. പിന്നെ 8 രാശിയും, 15 തിയ്യതിയും വെച്ചു്, അതിൽ മേല്പറഞ്ഞ സൂക്ഷ്മസ്ഫുടം കൂട്ടി, 5-ൽ പെരുക്കി 60-ലും 30-ലും കയററിയാൽ, അതു് 'സന്താനചന്ദ്ര'നമാകുന്നു. അല്ലെങ്കിൽ, ജാതകത്തിലെ സൂര്യ്യചന്ദ്രന്മാരുടെ സ്ഫുടങ്ങളെ വെവ്വേറെ അഞ്ചിൽ പെരുക്കിയാലും സന്താനസൂര്യ്യചന്ദ്രസ്ഫുടങ്ങളായെന്നും ഒരു പക്ഷമുണ്ടു്. സന്താനചന്ദ്രനിൽനിന്നു് സന്താനസൂര്യ്യനെ വാങ്ങിയതു്, 'സന്താനതിഥി'യുമാകുന്നു.

16

പഞ്ചഘ്നോ ജന്മകാലേന്ദുഃ സന്താനേന്ദുരുദാഹൃതഃ;
ലഗ്നസ്ഫുടം തു പഞ്ചഘ്നം സന്താനാർക്കശ്ച കൈശ്ചന.

ജാതകത്തിലെ ചന്ദ്രസ്ഫുടത്തെ 5-ൽ പെരുക്കിയതു് സന്താനചന്ദ്രനാണെന്നും, ലഗ്നസ്ഫുടത്തെ 5-ൽ പെരുക്കിയതു് സന്താനസൂര്യ്യനാണെന്നും, ചില ആചാര്യ്യന്മാർക്കു് അഭിപ്രായമുണ്ടു്.

17

ഇനി ഈ സന്താനതിഥികൊണ്ടു് സന്താനവിചാരം ചെയ്യേണ്ടതായ സമ്പ്രദായമാണു് മൂന്നുശ്ലോകം കൊണ്ടു് പറയുന്നതു്. ഇനിയത്തെ ശ്ലോകംകൊണ്ടു് സന്താനതിഥിയിൽ വെളുത്ത പക്ഷത്തിൻെറ ഫലം പറയുന്നു.

ത്യക്താർക്കം ശശിതഃ സിതോ*f*ത്ര യദി ചേതു്
പക്ഷോ ഭവേതു് സന്തതിഃ
കൃഷ്ണഃ സ്യാദ്യദി കൃച്ഛ്രതോ,*f*ഥ കഥിചി-
ദ്വക്ഷ്യേ വിശേഷാനിഹ;

ഷഷ്ഠ്യാഃ പ്രാഗ്ധവളേ ശനൈഃ സുതജനിഃ,
ശീഘ്രം ദശമ്യാഃ പരം,
കാര്യ്യം വിഷ്ണുനിഷേവണം ഹി ധവളേ,
കൃഷ്ണേ ശിവാരാധനം.

മേല്പറഞ്ഞപ്രകാരം ഉണ്ടാക്കിയ സന്താനചന്ദ്രനിൽ നിന്നു് സന്താനസൂര്യ്യനെ വാങ്ങിയതു് സന്താനതിഥിയാകുന്നു. ഈ തിഥി വെളുത്ത പക്ഷത്തിലാണെങ്കിൽ, സന്താനമുണ്ടാകുന്നതാണു്. കറുത്തതാണെങ്കിൽ, സന്തത്യർത്ഥമായി പല സൽകമ്മങ്ങളും ചെയ്യാതെ സന്താനം ഉണ്ടാകയുമില്ല. ഇതു് ഒരു സാമാന്യലക്ഷണമാകുന്നു. ചില വിശേഷങ്ങളുള്ളതും പറയാം. വെളുത്ത പക്ഷത്തിലെ പ്രതിപദം മുതൽ പഞ്ചമികൂടിയുള്ള 5 തിഥികളാണെങ്കിൽ, സാവധാനത്തിൽ (സന്തത്യർത്ഥമായ സൽകമ്മങ്ങൾ ചെയ്താൽ) സന്താനമുണ്ടാകുന്നതാണു്. ഷഷ്ഠി മുതൽ ദശമികൂടിയ 5 തിഥികളാണെങ്കിൽ, വിവാഹാനന്തരം കുറെക്കാലം കഴിഞ്ഞിട്ടെങ്കിലും സന്താനം ഉണ്ടാകുന്നതാകുന്നു. ഏകാദശി മുതലുള്ള തിഥികളാണെങ്കിൽ, ഉടനെ സന്തതി ഉണ്ടാവുകയും ചെയ്യും. ഈ സന്താനതിഥി വെളുത്ത പക്ഷത്തിലാണെങ്കിൽ വിഷ്ണുവിനേയും, കറുത്തതിലാണെങ്കിൽ ശിവനേയുമാണു് സന്താനാർത്ഥം സേവിക്കേണ്ടതു്.

18

ഇനി രണ്ടുശ്ലോകംകൊണ്ടു് കറുത്തപക്ഷത്തിലെ ഫലമാണു് പറയുന്നതു്.

ഷഷ്ഠ്യാഃ പ്രാഗ്ബഹുളേ ലഭേത തനയം
ഷഷ്ഠ്യാം ഗുഹാരാധനാത്,
സപ്തമ്യാദിചതുഷ്ടയേ/ത്ര പുനരു-
ദ്വാഹം വിധായ ദ്വിജാൻ

ഭക്ത്യാ പൎവ്വണി ഭോജയേച്ഛ്രവണഭേ
ചാന്തേ ഭവേത് സന്തതിഃ.
പുത്രാധാനമഥോദ്ധ്വയോൎന്ന ജനനം
സ്യാത് ദ്വാദശീഹോമതഃ.

കറുത്ത പക്ഷത്തിലെ ഷഷ്ഠിയ്ക്കുമുമ്പുള്ള 5 തിഥികളിലാണ് ആ സന്താനതിഥി നില്ക്കുന്നതെങ്കിൽ, തീൎച്ചയായും സന്താനം ഉണ്ടാകുന്നതാണ്. ഷഷ്ഠിയാണെങ്കിൽ ഷഷ്ഠിതോറും സുബ്രഹ്മണ്യപൂജ ചെയ്താൽ സന്താനമുണ്ടാകുന്നതാണ്. സപ്തമി മുതല്ക്കുള്ള 4 തിഥികളാണെങ്കിൽ രണ്ടാമതും വിവാഹംചെയ്ത്, വാവ് തിരുവോണം ഈ ദിവസങ്ങളിൽ ഭക്തിയോടുകൂടി ബ്രാഹ്മണൎക്ക് കാൽകഴുകിച്ച് ഊട്ടുകഴിച്ചാൽ, വാൎദ്ധക്യാവസ്ഥയിൽ മാത്രം സന്തതി ഉണ്ടാവുന്നതാണ്. ഏകാദശി ദ്വാദശി ഈ രണ്ടു് തിഥികളാണെങ്കിൽ, ദ്വാദശിതോറും ദ്വാദശിഹോമം കഴിച്ചാൽ കൂടി, ഗൎഭം ധരിയ്ക്കുക മാത്രമല്ലാതെ, തികഞ്ഞുപ്രസവിച്ച് സന്താനമുണ്ടാവാൻ സംഗതി വരില്ല.

19

ദത്തഃ സ്യാദത ഊൎദ്ധ്വയോസ്തു തനയോ,
ദൎശ്ശേഽപി നോ പൎവ്വണി,
ക്രുദ്ധാഃ സന്തതിനാശകാ ഹി പിതരഃ,
പ്രീതാസ്തദാപാദകാഃ;
തസ്മാദഷ്ടകപാൎവ്വണാദിവിധിഭി-
സ്തത്പ്രീതിമാപാദയേത്;
പ്രായഃ പൈതൃകകൎമ്മണാമകരണാത്
സന്തത്യഭാവോ നൃണാം.

മേല്പറഞ്ഞ സന്താനതിഥി കറുത്ത ത്രയോദശിയോ ചതുൎദ്ദശിയോ ആണെങ്കിൽ, ദത്തുപുത്രനല്ലാതെ ഔരസപുത്രൻ ഉണ്ടാകുന്നതല്ല; കറുത്ത വാവാണെങ്കിൽ, ദത്തുപുത്രനുംകൂടി ഉണ്ടാവുന്നതുമല്ല. ശേഷക്രിയ ചെയ്‌വാൻ അവകാശികളായി ആരും ഉണ്ടാവില്ലെന്നു് താല്പൎയ്യം. പ്രായേ

ണ സന്തതിനാശം വരുന്നതു് പിതൃകോപത്താലാകുന്നു. പിതൃക്കൾ സന്തോഷിച്ചാൽ, പുത്രസമ്പത്തു് ഉണ്ടാവാതിരിയ്ക്കുകയുമില്ല. അതുകൊണ്ടു് 'അഷ്ടക', 'പാർവ്വണം' മുതലായ പൈതൃകകർമ്മങ്ങളാൽ പിതൃപ്രീതി സമ്പാദിയ്ക്കേണ്ടതാകുന്നു. പിതൃകർമ്മം വേണ്ടതുപോലെ ചെയ്യാത്തതിനാലാണു്, പിതൃക്കൾ കോപിച്ച് സന്താനനാശം വരുത്തുന്നതു്.

20

"ഇന്നിന്ന തിഥികളിൽ ഇന്നിന്ന ദേവന്മാരേയാണു് സന്താനാർത്ഥം സേവിയ്ക്കേണ്ടതു്" എന്നാണു് ഇനി പറയുന്നതു്.

ഷഷ്ഠ്യാം കുമാരം, ഗണപം ചതുർത്ഥ്യാം,
ദുർഗ്ഗാം നവമ്യാം, രവിമർക്കതിഥ്യാം;
സേവേത സർപ്പാൻ മനുനാഗതിഥ്യോഃ,
പിതൄനമായാം തനയോപലബ്ധ്യൈ.

സന്താനതിഥി ചതുർത്ഥിയിലാണു് നില്ക്കുന്നതെങ്കിൽ ഗണപതിയേയും, ഷഷ്ഠിയിലാണെങ്കിൽ സുബ്രഹ്മണ്യനേയും, അഷ്ടമിയിലും ചതുർദ്ദശിയിലുമാണെങ്കിൽ സർപ്പങ്ങളേയും, നവമിയിലാണെങ്കിൽ ദുർഗ്ഗാഭഗവതിയേയും, ദ്വാദശിയിലാണെങ്കിൽ ആദിത്യനേയും, കറുത്ത വാവിലാണെങ്കിൽ പിതൃക്കളേയുമാണു് സന്താനാർത്ഥം സേവിയ്ക്കേണ്ടതു് അർക്കൻ=12. മനു=14. നാഗം=8. അമാ=അമാവാസി.

21

ഈ തിഥി രിക്തയാണെങ്കിൽ ഉണ്ടാകുന്ന ദോഷവും, അതിനുള്ള പ്രതിവിധിയുമാണു് ഇനി പറയുന്നതു്.

പക്ഷദ്വന്ദ്വേപി രിക്താ നഹിഖലു ശുഭദോ,-
സ്താസു നൃതാഭിചാരഃ
ശുക്ലേ, കൃഷ്ണേ പുരാണോ, പ്യുപശമവിധയേ-
സ്യോത്തമാഃ സ്യുശ്ചതുർത്ഥ്യാം;

ക്രൂരഃ സ്യാദങ്കതിത്ഥ്യാം, ഗിരിയുഗളതിഥൌ
കമ്മകർത്താ തു നീചോ,
വിഷ്ട്യാം ശാപോസ്ത്യഹീനാ,മചിരചിരഭവഃ
പക്ഷഭേദേന വാച്യഃ.

കറുത്ത പക്ഷമായാലും വെളുത്ത പക്ഷമായാലും ശരി സന്താനതിഥി രിക്തയിൽ നില്ക്കുന്നതു് അശുഭപ്രദമാകുന്നു. വെളുത്ത പക്ഷത്തിലെ രിക്തകളിലാണെങ്കിൽ നൂതനമായ ആഭിചാരമാണെന്നും, കറുത്തതിലാണെങ്കിൽ മുൻകാലത്തു് (മുൻജന്മത്തിലോ മററോ) ചെയ്തതാണെന്നും വിചാരിക്കണം. ഈ രിക്താതിഥി ചതുർത്ഥിയിലാണെങ്കിൽ, പ്രതിവിധി ചെയ്യുവാൻ ഉത്തമന്മാരായ മാന്ത്രികന്മാരാണു് വേണ്ടതു്. നവമിയിലാണെങ്കിൽ പ്രതിവിധിക്കു് ക്രൂരന്മാരും, ചതുർദ്ദശിയിലാണെങ്കിൽ നീചരുമാണു് വേണ്ടതു്. വിഷ്ടിയാണെങ്കിൽ സർപ്പങ്ങളുടെ ശാപമുണ്ടെന്നാണു് വിചാരിക്കേണ്ടതു്. ഇവിടേയും വെളുത്ത പക്ഷമാണെങ്കിൽ, അതു് നൂതനമാണെന്നും, കറുത്ത പക്ഷമാണെങ്കിൽ പുരാതനമാണെന്നും വിചാരിക്കുകയും വേണം.

22

വിഷ്ടിയുടെ ഫലവും പ്രതിവിധിയും ഒന്നുകൂടി വിവരിച്ചു് പറയുന്നു.

പക്ഷദ്വയ്യാം ഹി വിഷ്ടിശ്ചതസൃഷു തിഥിഷു
സ്യാത്; ക്രമേണാസ്യ മുഖ്യാ,
മദ്ധ്യാ, നീചാ,തിനീചാഃ ഫണിന, ഇഹ ബലിഃ
കല്പ്യതാമുത്തമാനാം;
അന്യേഷാം ഗാനരൂപാദ്യപി, ബലികരണം
പ്രീതയേ ചാഖിലാനാ;-
മിത്ഥം വാച്യോ ƒശുഭസ്യ പ്രതിവിധിരുചിതം
പൃച്ഛതാം പുത്രലബ്ധ്യൈ.

കറുത്ത പക്ഷത്തിലും വെളുത്ത പക്ഷത്തിലും നന്നാലു് തിഥികളിൽ വിഷ്ടി ഉണ്ടല്ലോ. ഇതിൽ ആദ്യത്തെ വിഷ്ടിയിൽ ഉത്തമസർപ്പങ്ങളുടേയും, രണ്ടാമത്തേതിൽ മദ്ധ്യമന്മാരുടേയും, മൂന്നാമത്തേതിൽ നീചന്മാരുടേയും. നാലാമത്തേ വിഷ്ടിയിൽ അതിനീചന്മാരായ സർപ്പങ്ങളുടേയും ശാപമുണ്ടെന്നാണു് വിചാരിക്കേണ്ടതു്. ഇതിൽ ഉത്തമസർപ്പങ്ങളുടെ പ്രീതിക്കു് സർപ്പബലിയാണു് ചെയ്യേണ്ടതു്. മററു സർപ്പങ്ങൾ പാട്ടു് മുതലായവയെക്കൊണ്ടും സന്തോഷിക്കും. എന്നാൽ സർപ്പബലി എല്ലാ സർപ്പങ്ങൾക്കും സന്തോഷപ്രദവുമാണു്. ഇങ്ങനെയാണു് അശുഭങ്ങൾക്കു് പ്രതിവിധി ചെയ്യുവാൻ ഉപദേശിക്കേണ്ടതു്.

23

സമ്പ്രദായാന്തരം കിഞ്ചിത് പുനരപ്യത്ര ലിഖ്യതേ
പ്രശ്നജാതകയോശ്ചിന്ത്യം സന്താനധിഷണാദിഭിഃ.

'സന്താനവ്യാഴം' മുതലായ മററു ചില രീതിയിലും സന്താനവിചാരം ചെയ്യാറുണ്ടു്. പ്രശ്നത്തിലും, ജാതകത്തിലും വിചാരിക്കാവുന്ന ആ സമ്പ്രദായമാണു് ഇനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്.

24

പഞ്ചാഗ്നം യമകണ്ടകേന സഹിതം
ലഗ്നം ഹി സന്താനജീ-
വോഽയം സ്യാന്നവദോഷയുഗ്യദി നൃണാം
ക്ഷ്വേള്ള്വണ പുത്രോത്ഭവഃ;
സന്താനാഖ്യനവാംശകേ, യദി ഭൃഗോ,-
സ്സ്നേക്ഷിതോ വാ യുതോ,
സ്യാംശസ്യാധിപതിർഭൃഗുർവ്വപി പുനഃ
പ്രോദ്ധാഹദാഃ സ്യുസ്ത്രിയഃ.

25

പഞ്ചഘ്നേ ऽത്ര നിരൂപണേ ഭൃഗുസുതോ
ഗ്രാഹ്യോ ऽത്ര നോ കേവലഃ
ശുക്രദൃഷ്ടിയുതൈഃ സമാശ്ച വിഹഗൈഃ
പാണിഗ്രഹാഃ സംഖ്യയാ;
ദൃഷ്ടാ സപ്തമഗഃ, പുനർബ്ബലവശാ-
ച്ഛുക്രസ്യ രാശ്യംശയോഃ
പുത്രാപ്തിഃ പ്രഥമേ ദ്വിതീയ ഉത വാ
പാണിഗ്രഹേ സ്യാത് ക്രമാത്.

(24) ലഗ്നസ്ഫുടത്തെ 5-ൽ പെരുക്കി യമകണ്ടക സ്ഫുടം കൂട്ടിയതു് സന്താനഗുരുവാകുന്നു. ഈ സന്താനഗുരു സ്ഫുടത്തിൽ നവദോഷങ്ങളം * ഉണ്ടെങ്കിൽ, സന്താനാത്ഥമായിട്ടുള്ള സല്ക്കർമ്മങ്ങളും മററും ചെയ്യല്ലാതെ സന്താനം ഉണ്ടാകുന്നതല്ല, 1. ഈ ഗുരുസ്ഫുടത്തിൻെറ നവാംശകം നില്ക്കുന്നതു് ശുക്രൻേറതാവുക 2. ഈ നവാംശകത്തിന്നു് ശുക്രൻെറ യോഗദൃഷ്ടികളുണ്ടാവുക, 3. ഗുരുസ്ഫുടത്തിൻെറ നവാംശകരാശ്യധിപൻ നില്ക്കുന്നതു് ഭരണി പൂരം പൂരാടം ഇതിലൊരു നക്ഷത്രത്തിലായിരിക്കുക—ഇതു് മൂന്നും രണ്ടാമതും വിവാഹം ചെയ്യുവാൻ സംഗതിവരുത്തുന്ന യോഗങ്ങളാകുന്നു.

(25) ഈ സന്താനഗുരുവിനെക്കൊണ്ടുള്ള സന്താനവിചാരപ്രകരണത്തിൽ ശുക്രനേക്കൊണ്ടാവശ്യമുള്ള ദിക്കിലെല്ലാം ശുക്രസ്ഫുടത്തെ 5-ൽ പെരുക്കിയിട്ടുവേണ്ട

---

* 'ഗുളികോ വിഷ്ടിഗണ്ഡാന്തൌ വിഷോഷ്ണൈകാർഗ്ഗളാ അമീ
വർജ്ജ്യാഃ സാർപ്പശിരോ ലാടോ വൈധൃതഞ്ച സുകർമ്മസു'.

ഇതാണു് സകലകർമ്മങ്ങൾക്കും വർജ്ജ്യങ്ങളായിരിക്കുന്ന നവദോഷങ്ങൾ. ഇതുകളുടെ സ്വഭാവം 10-ാമദ്ധ്യായത്തിലെ 4-ാം ശ്ലോകത്തിൻെറ അടിക്കുറിപ്പിൽ പറഞ്ഞിട്ടുണ്ടു്.

താകുന്നു. അല്ലാതെ കേവലം ജാതകത്തിലെശുക്രസ്ഫുടം കൊണ്ടല്ല ചിന്തിക്കേണ്ടതു്. ഇങ്ങനെ അഞ്ചിൽ പെരുക്കിയ ശുക്രസ്ഫുടത്തിന്റെ 7-ാംഭാവത്തിൽ എത്ര ഗ്രഹങ്ങൾ നില്ക്കുന്നുണ്ടോ, അത്ര വിവാഹം ഉണ്ടാവുമെന്നും വിചാരിക്കാം. ഈ ശുക്രന്റെ രാശിക്കാണു് ബലാധിക്യമുള്ളതെങ്കിൽ ആദ്യത്തെ ഭാര്യയിലും, നവാംശകരാശിക്കു് അധികബലമുണ്ടെങ്കിൽ രണ്ടാമത്തെ ഭാര്യയിലുമാണു് സന്താനമുണ്ടാവുക.

26

മൂന്നാമത്തെ ഭാര്യയിൽ മാത്രം സന്താനമുണ്ടാവുന്ന ഒരു യോഗമാണു് ഇനി പറയുന്നതു്,

ക്ലീബസ്യ ചേത് ഭൃഗോരംശഃ ക്ലീബഗ്രഹയുതേക്ഷിതഃ
യദി വാ പുത്രലാഭഃ സ്യാത് തൃതീയേ തു കരഗ്രഹേ.

ഈ സന്താനശുക്രൻ നില്ക്കുന്നതു് നപുംസകഗ്രഹത്തിന്റെ നവാംശകത്തിലായിരിക്കുകയും, അവിടേക്കു് നപുംസകഗ്രഹത്തിന്റെ യോഗദൃഷ്ടികൾ ഉണ്ടാവുകയും ചെയ്താൽ, സന്താനം മൂന്നാമത്തെ ഭാര്യയിലേ ഉണ്ടാവുകയുള്ളൂ.

27

സന്താനയോഗസ്ഫുടം എന്നൊരു സ്ഫുടം ഉണ്ടാക്കി അതുകൊണ്ടും സന്താനവിചാരം ചെയ്യാറുണ്ടു്. ആ സ്ഫുടം ഉണ്ടാക്കുവാൻ പറയുന്നു.

സന്താനജീവം യമകണ്ടകേന
സംയോജ്യ കുര്യാത് പുനരങ്കനിഘ്നം
'സന്താനയോഗസ്ഫുട' സംജ്ഞമേതത്,
സന്താനസംഖ്യാ തവമുനോച്യതേ/ഥ

മുൻപറഞ്ഞ സന്താനഗുരുസ്ഫുടത്തിൽതന്നെ യമകണ്ടകനെ വീണ്ടും കൂട്ടി 9-ൽ പെരുക്കിയതു് സന്താനയോഗം എന്ന സ്ഫുടം ആകുന്നു. ഈ സ്ഫുടം കൊണ്ടു് സന്താനസംഖ്യാവിചാരം ചെയ്യാനാണു് ഇനി പറയുന്നതു്.

28

ഏതത്ത്രൈശൈതഃ പഞ്ചകൈഃ സ്യാല്ലവാനാം
സംഖ്യാ വാച്യാസ്തത്സമാ ഹ്യാത്മജാനാം
തദ്വർഗ്ഗാണാം വാക്പതേഃ സ്യാത് ത്രയം ചേത്
പുത്രാഃ ഷഡ്ഭ്യശ്ചാധികാഃ സംഭവേയുഃ.

ഈ സന്താനയോഗസ്ഫുടത്തിൽ ചെന്നിട്ടുള്ള ഓരോ അഞ്ചു തിയ്യതികാംക്കും ഓരോ പുത്രന്മാർ വീതം ഉണ്ടാകുന്നതാകുന്നു. അഞ്ച് തിയ്യതി ചെന്നിട്ടുണ്ടെങ്കിൽ ഒരു പുത്രനും, പത്തു് ചെന്നിട്ടുണ്ടെങ്കിൽ രണ്ടു പുത്രന്മാരും, ക്രമേണ മുപ്പതു് തിയ്യതി തികഞ്ഞിട്ടാണ് നില്ക്കുന്നതെങ്കിൽ ആറു പുത്രന്മാരും ഉണ്ടാകുമെന്നർത്ഥം. ഈ സ്ഫുടത്തിൻെറ ഷഡ്വർഗ്ഗങ്ങളിൽ മൂന്ന് വർഗ്ഗങ്ങളെങ്കിലും വ്യാഴത്തിൻേറതാണെങ്കിൽ, ആറിലധികം പുത്രന്മാർ ഉണ്ടാവുകയും ചെയ്യും. ഈ അയ്യഞ്ച് തിയ്യതികളിൽ കൂടിയ ഓരോ ഭാഗത്തേയാണ് 'ലവപഞ്ചകം' എന്നു് പറയുന്നതു്.

29

പുത്രമൃതിപ്രദവും അപുത്രകരവുമായ ലക്ഷണങ്ങളാണ് പറയുന്നതു്.

നീചേ വാ രിപുഭേഽഥവാ സ്ഫുടയുതി
 ത്ര്യംശാധിപശ്ചേത് പുന-
സ്തുല്യേ സ്യാല്ലവപഞ്ചകേ സ്ഫുടയുതേ-
 സ്തത്രാപി ചേത് സംസ്ഥിതിഃ;
നൂനം പഞ്ചകതുല്യസംഖ്യതനയ-
 സ്തർഹി വ്രജേത് പഞ്ചതാം;
ഗോസിംഹാളിവധൂഗൃഹേ സ്ഫുടയുതേ-
 രംശേ തു നോ സന്തതിഃ.

ഈ സന്താനയോഗസ്ഫുടത്തിൻെറ ദ്രേക്കാണാധിപൻ തൻെറ നീചരാശിയിലോ ശത്രുക്ഷേത്രത്തിലോ നില്ക്കുകയും, അതുതന്നെ, ഈ സ്ഫുടം എത്രാമത്തെ ലവപഞ്ചകത്തിലാണോ നില്ക്കുന്നതു് അത്രാമത്തെ ലവപഞ്ചക

ത്തിൽ തന്നെ ആയിരിയ്ക്കയും ചെയ്താൽ, തീച്ചയായും അ ത്രാമത്തെ പുത്രൻ മരിയ്ക്കുന്നതാകുന്നു. ഈ സ്ഫുടയോഗ ത്തിൻെറ നവാംശകം ഇടവം, ചിങ്ങം, വൃശ്ചികം, കന്നി എന്നീ അല്പസന്താനരാശികളിൽ വരുന്നതായാൽ സന്താ നം ഉണ്ടാകയുമില്ല.

30

ഇനി ഇരട്ട പ്രസവിയ്ക്കുവാനുള്ളതിൻേറയും ആ സന്താ നങ്ങളുടെ മരണത്തിൻേറയും ലക്ഷണങ്ങളാണ് പറയു ന്നതു്.

സ്ഫുടയോഗസ്ഥിതിവഗ്ഗ-
　　ത്രിതയം യദി ഷണ്ഡവിഹഗസംബന്ധി
യമളപ്രസവോ ഭവിതാ,
　　തസ്യ വിനാശശ്ച ബലവശാദ്വാച്യഃ.

ഈ സ്ഫുടയോഗം നില്ക്കുന്ന വഗ്ഗങ്ങളിൽ മൂന്നെണ്ണം നപുംസകഗ്രഹങ്ങളുടേതാണെങ്കിൽ ഇരട്ട പ്രസവിയ്ക്കുന്ന താകുന്നു; വഗ്ഗാധിപന്മാരായ നപുംസകഗ്രഹങ്ങാംക്കു് ബ ലമില്ലെങ്കിൽ, അവർ ജീവിച്ചിരിയ്ക്കയുമില്ല.

31

ദത്തലക്ഷണമാണ് ഇനി രണ്ടു ശ്ലോകംകൊണ്ടു് പറ യുന്നതു്.

യുക്ത്വാ ഭാനുസുതേന്ദുജാത്മജപതീൻ
　　ബാണൈന്നിഹത്യ സ്ഫുടം
യത്, തത് സ്യാദ്യതി സൂയ്യരാശിഷു നിശാ
　　ഭാംശേഷ്വസദ്യോഗദൃക്
നൃണാം ദത്തതനൂജലക്ഷണമിദം,
　　ചാന്ദ്രേ തു രാശൌ തഥാ
സത്ഖേടേക്ഷണയോഗഭാഗ് യദി ഭവേത്
　　ദത്തസ്യ നോ ലക്ഷണം.

ശനി, ബുധൻ, അഞ്ചാംഭാവാധിപൻ ഈ മൂന്നസ്സുടങ്ങളേയും ഒന്നിച്ചുകൂട്ടി 5-ൽ പെരുക്കിയതു്, 'ദത്തസ്ഫുടം' ആകുന്നു. ഈ സ്ഫുടം ദിനരാശികളിൽ വരികയും, രാത്രി രാശിനവാംശകങ്ങളിൽ വരികയും, പാപന്മാരുടെ യോഗദൃഷ്ടികൾ ഉണ്ടാവുകയും ചെയ്താൽ, ദത്തുപുത്രൻ മാത്രമേ ഉണ്ടാവുകയുള്ളൂ. ഔരസപുത്രൻ ഉണ്ടാകയില്ലെന്നു് താല്പര്യം. ഈ സ്ഫുടംതന്നെ രാത്രിരാശികളിൽ വരികയും, പാപന്മാരുടെ യോഗദൃഷ്ടികളുണ്ടാവുകയും ചെയ്താൽ, ദത്തുപുത്രനും കൂടി ഉണ്ടാകുന്നതുമല്ല.

32

സ്ഫുടേഽസ്മിൻ ഖലു ദോഷാണാം നവകം സംഭവേദ്യദി
സന്തതിന്ന ഭവേന്നൂനം ദത്തസ്വീകരണാദപി.

ഈ സ്ഫുടത്തിൽ നവദോഷങ്ങളുണ്ടെങ്കിൽ, ദത്തെടുത്താൽക്കൂടി സന്തതി ഉണ്ടാവുന്നതല്ല.

33

വ്യാഴത്തിന്റെ ചാരവശാൽ സന്താനമുണ്ടാവുന്ന കാലം അറിവാനാണു് ഇനി പറയുന്നതു്.

സന്താനാർത്ഥഗൃഹത്രികോണഭവനേ-
ഷ്വീഡ്യസ്തനൂജപ്രദോ
മാന്ദിശ്ചേദജപൂർവ്വഷട്ഗൃഹഗതോ,
ജൂകാദിഷട്കേ സ ചേത്,
സന്തത്യൈ ഗുരുരാത്മജാമരഗുരോ-
രംശത്രികോണേ ഭവേത്,
സംയുക്തേ യമകണ്ടകേന ഗുളികേ
പുംസ്ത്രീഭിദാസ്യാംശതഃ.

ഗുളികൻ മേടം മുതൽ 6 രാശികളിലൊന്നിലാണു് നില്ക്കുന്നതെങ്കിൽ, മുൻപറഞ്ഞ സന്താനഗുരുവിൻെറ രാശിയുടെ ത്രികോണത്തിൽ വ്യാഴം ചാരവശാൽ ചെല്ലുമ്പോഠം സന്താനം ഉണ്ടാകുവാനുള്ള കാലമാകുന്നു. എന്നാൽ ഗുളികൻ തുലാം മുതൽ 6 രാശികളിലാണു് നില്ക്കുന്നതെങ്കിൽ, സന്താനഗുരുവിൻെറ നവാംശകരാശിയുടെ ത്രികോണത്തിൽ വ്യാഴം ചെല്ലുമ്പോഴാണെന്നും, അറിയേണ്ടതാകുന്നു. യമകണ്ടകസ്ഫുടവും ഗുളികസ്ഫുടവും തമ്മിൽ കൂട്ടിയാൽ വരുന്ന നവാംശകം ഓജരാശിയാണെങ്കിൽ പുരുഷപ്രജയും, യുഗ്മരാശിയാണെങ്കിൽ സ്ത്രീപ്രജയും ഉണ്ടാകുന്നതുമാണു്.



34

ഓജേ യുഗ്മേഽഥവാ രാശാവോജാംശഃ പുത്രസൂതികൃത്;
യുഗ്മാംശഃ കുരുതേ നാരീ,മംശസ്യാത്ര പ്രധാനതാ.

യമകണ്ടകനേയും ഗുളികനേയും തമ്മിൽ കൂട്ടിയ മുൻപറഞ്ഞ യോഗസ്ഫുടം നില്ക്കുന്ന രാശി ഏതായാലും വിരോധമില്ല, നവാംശകരാശിക്കാണു് പ്രാധാന്യം. നവാംശകം ഓജരാശിയാണെങ്കിൽ പുരുഷപ്രജയും, യുഗ്മരാശിയാണെങ്കിൽ സ്ത്രീപ്രജയുമാണുണ്ടാവുക എന്നു് താല്പര്യം.

35

പുത്രജനനം ഏതുനക്ഷത്രത്തിലും, ഏതുകൂറിലും ആയിരിക്കുമെന്നു് അറിയുവാൻ പറയുന്നു.

സന്താനജീവം യമകണ്ടകം ച
സന്താനമാന്ദിം സഹ യോജയേത് ത്രീൻ;
'കുന്ദേ'ന ഹന്യാത് പുനരത്ര യാത-
താരാംശയോഃ പുത്രജനിസ്ത്രികോണേ.

സന്താനഗുരു, യമകണ്ടകൻ, സന്താനഗുളികൻ* ഈ മൂന്നു സ്ഫുടങ്ങളേയും ഒന്നിച്ചുകൂട്ടി 81-ൽ പെരുക്കിയാൽ ആ സ്ഫുടം ഏതുനക്ഷത്രത്തിൽ നില്ക്കുന്നുവോ, അതിൻെറ ത്രികോണനക്ഷത്രത്തിലോ, ** ഏതു് നവാംശകത്തിൽ നില്ക്കുന്നുവോ അതിൻെറ ത്രികോണരാശികളിലോ, ചന്ദ്രൻ നില്ക്കുമ്പോഴും സന്തതി ഉണ്ടാകുവാനുള്ള കാലമാകുന്നു.

36

എത്ര പുത്രന്മാരുണ്ടാകുമെന്നും, അതിൽ എത്ര പുത്രന്മാർ മരിച്ചുപോകുമെന്നും, അഞ്ചാംഭാവംകൊണ്ടു് അറിയാൻ ഒരു സമ്പ്രദായം പറയുന്നു.

ലിപ്തീകൃത്യ തനൂജഭാവമപരം,
　　ഷഷ്ട്യംശഖേടേക്ഷണൈ-
സ്തത്രാരോപ്യ "നതൈ"ർവ്വിഭജ്യ 'നനവൈ'-
　　ർദ്ദ്വായാദസംഖ്യാപ്യതേ,
തദ്വത് പാപനിരീക്ഷണൈരപി പൃഥ-
　　ഗ്ഘതാ ശതാഭ്യാം ഹരേ-
ദത്രാവാപ്തസമാനസംഖ്യതനയാഃ
　　ക്ഷീയന്ത ഇത്യാപ്തവാക്.

അഞ്ചാംഭാവത്തിൻെറ സ്ഫുടംവെച്ചു്, അതിലെ രാശി എടുത്തു്, തിയ്യതികളെ 60-ൽ ഇറക്കി ഇലിയാക്കി, അവിടേയ്ക്കു് എല്ലാ ഗ്രഹങ്ങളുടേയും ദൃഷ്ടി ഉണ്ടാക്കി, *** ഒന്നിച്ചുകൂട്ടി ഷഷ്ട്യംശസ്വരൂപമായ ആ ദൃഷ്ടികൊണ്ടു്

---

* ഗുളികസ്ഫുടത്തെ 5-ൽ പെരുക്കിയതാണു് സന്താനഗുളികൻ.

** അശ്വതി, മകം, മൂലം, ഭരണി, പൂരം, പൂരാടം ഇങ്ങനെയാണു് നക്ഷത്രങ്ങളുടെ ഒമ്പതു് ത്രികോണങ്ങൾ.

*** ഈ ദൃഷ്ടി ഉണ്ടാകുന്ന സമ്പ്രദായം 'ശ്രീപതിപദ്ധതി' മുതലായ ഗ്രന്ഥങ്ങളിൽ നിന്നു് അറിയേണ്ടതാകുന്നു.

പെരുക്കി, 60–ൽ, കയററി, 200 (നൂനഖം) കൊണ്ടു് ഹരിക്കുകയും ചെയ്ക. അപ്പോഠം കിട്ടുന്ന പൂൎണ്ണഫലം എത്രയാണോ, അത്ര പുത്രന്മാർ ഉണ്ടാവുമെന്നും വിചാരിക്കാം. അപ്രകാരംതന്നെ മുമ്പു പറഞ്ഞവിധം ഇറക്കിയ അഞ്ചാംഭാവത്തിന്റെ ഇലികളെ, പാപന്മാരുടെ അവിടേക്കുള്ള ദൃഷ്ടികൊണ്ടുമാത്രം പെരുക്കിക്കയററിയതിനെ 200–ൽ ഹരിച്ചാൽ, എത്ര പൂൎണ്ണഫലമാണോ കിട്ടുന്നതു്, അത്ര പുത്രന്മാർ അല്പായുസ്സുകളായിത്തീരുമെന്നും അറിയണം.

37

അഞ്ചാംഭാവാധിപനെക്കൊണ്ടു് സന്താനവിചാരം ചെയ്യുവാനാണു് ഇനി പറയുന്നതു്.

പുത്രാധീശോപഭുക്താംശകസമതനയാ,–
സ്സേഷു യേ പുംഗ്രഹേശാ
ഭാംശാസ്തേ പുത്രദാഃ സ്യു,ദ്ദുഹിതൃകൃത ഇമേ
യേഽംശകാഃ സ്ത്രീഗ്രഹേശാഃ;
പുംഖേടാ യുഗ്മഗാശ്ചേത് തനയമരണദാ,
മൃത്യുദാഃ പുത്രികാണാ–
മോജസ്ഥാഃ സ്ത്രീഗ്രഹാശ്ചേത്; ബലമപിനിയതം
ചിന്ത്യമംശാധിപാനാം.

അഞ്ചാംഭാവാധിപൻ എത്ര നവാംശകം ഭുജിച്ചിട്ടാണോ നില്ക്കുന്നതു്, അത്ര സന്താനങ്ങളാണുണ്ടാവുക. ആ അംശകങ്ങളിൽ പുരുഷഗ്രഹത്തിന്നു് ആധിപത്യമുള്ള രാശികഠ എത്രയുണ്ടോ അത്ര പുരുഷപ്രജയും, സ്ത്രീഗ്രഹനവാംശകങ്ങഠ എത്രയുണ്ടോ അത്ര സ്ത്രീപ്രജയുമായിരിക്കുകയും ചെയ്യും. ഈ നവാംശകാധിപന്മാരിൽ എത്ര പുരുഷഗ്രഹങ്ങഠ യുഗ്മരാശിയിൽ നില്ക്കുന്നുവോ അത്ര പുത്രന്മാരും, എത്ര സ്ത്രീഗ്രഹങ്ങഠ ഓജരാശിയിൽ നില്ക്കുന്നുവോ അത്ര സ്ത്രീപ്രജയും മരിച്ചുപോകയും ചെയ്യും. എന്നാൽ ഇവിടെ അംശാധിപന്മാരുടെ ബലം നല്ലപോലെ വിചാരിച്ചിട്ടു വേണം സന്താനമരണം പറയേണ്ടതു്.

38

അഞ്ചാംഭാവാധിപന്റെ നവാംശകാധിപന്മാരുടെ ബലാബലമനുസരിച്ച് സന്താനങ്ങളുടെ ആയുർബ്ബലത്തെ വിചാരിപ്പാനാണ് ഇനി പറയുന്നതു്.

അംശാധീശാഃ സ്വഭവനഗതാ
മിത്രഗാഃ സ്വോച്ചഗാ വാ
വീര്യാഢ്യാ വാ വിദധതി
സുദീർഘായുഷം തോകസംഘം;
നീചസ്ഥാ വാ രവിഹതകരാ
വൈരിവേശ്മാശ്രിതാ വാ
വീര്യാഽപേതാ രഹിതമസുഭിഃ
കുർയ്യുരല്പായുഷം വാ.



അഞ്ചാംഭാവാധിപന്റെ നവാംശകരാശ്യധിപന്മാർ 1. സ്വക്ഷേത്രത്തിലോ, 2. ബന്ധുക്ഷേത്രത്തിലോ, 3. ഉച്ച രാശിയിലോ നില്ക്കുകയോ, 4. അതിന്നു് ബലം ഉണ്ടാവുകയോ ചെയ്താൽ, ദീർഘായുഷ്മാന്മാരായി അനേകം പുത്രന്മാരുണ്ടാകും. നേരെമറിച്ച് ഈ അംശാധിപന്മാർതന്നെ 1. നീചത്തിലോ, 2. ശത്രുക്ഷേത്രത്തിലോ നില്ക്കുകയോ, 3. വിബലനായിരിക്കുയോ അതിന്നു് മൌഢ്യം ഉണ്ടാവുകയോ ചെയ്താൽ, നിർജ്ജീവപ്രജകളോ അല്പായസ്സുകളായ സന്താനങ്ങളോ ആയിരിക്കുയും ചെയ്യും.

39

ഇനി വ്യാഴത്തിന്റെ അഷ്ടവർഗ്ഗംകൊണ്ടു് സന്താനം വിചാരിപ്പാൻ പറയുന്നു.

നിക്ഷിപ്യാഷ്ടകവർഗ്ഗം സുരഗുരോ-
സ്തത്പഞ്ചമേ യാവതാം
ശുക്ലാക്ഷാണി, വിഹായ വൈരിഗൃഹഗാൻ,
മൂഢാംശ്ച, നീചസ്ഥിതാൻ

താവന്തസ്തനയാ ഭവന്തി; ഗ്ഗുണനാ
കാര്യ്യാ ച തുംഗാദിഷു;
പ്രോക്താഃ പുംവനിതാകൃതശ്ച പുരുഷ-
സ്ത്രീഖേചരാഃ കീർത്തിതാഃ.

വ്യാഴത്തിൻെറ അഷ്ടവർഗ്ഗം വെയ്ക്കുക; നീചത്തിലും ശത്രുക്ഷേത്രത്തിലും നില്ക്കുന്നതും മൌഢ്യമുള്ളതുമായ ഗ്രഹങ്ങളുടെ അക്ഷങ്ങടം അതിൽനിന്നു് കളയുകയും ചെയ്ക; വ്യാഴം നില്ക്കുന്നതിൻെറ അഞ്ചാംഭാവത്തിൽ ബാക്കിയുള്ള ഫലത്തെ ഉച്ചം മുതലായ സ്ഥാനബലത്തിന്നു് അനുസരിച്ചു് പെരുക്കിയാൽ* എത്രയുണ്ടാകുമോ, അത്ര സന്താനങ്ങടം ഉണ്ടാകുന്നതാണു്. പുരുഷഗ്രഹങ്ങളുടെ അക്ഷം എത്രയുണ്ടോ അത്ര പുരുഷപ്രജയും, സ്ത്രീഗ്രഹങ്ങളുടെ അക്ഷത്തോളം സ്ത്രീപ്രജയുമായിരിയ്ക്കുയും ചെയ്യും.

40

പുത്രസംഖ്യാ വിനിർദ്ദേശ്യാ പുത്രേശഗുരുരശ്മിഭിഃ
അപ്യൃച്യതേ തദാനീതിർഗ്ഗുരുനിർദ്ദിഷ്ടവർത്മനാ.

അഞ്ചാംഭാവാധിപൻെറയും, വ്യാഴത്തിൻെറയും രശ്മികളെക്കൊണ്ടും എത്ര പുത്രന്മാരുണ്ടാവുമെന്നു് വിചാരിയ്ക്കാറുണ്ടു്. അതിൻെറ സമ്പ്രദായമാണു് ഇനി രണ്ടുശ്ലോകം കൊണ്ടു് പറയുന്നതു്.

---

* ഉച്ചത്തിലോ, വക്രത്തിലോ (ചേഷ്ടാബലമുള്ള) നില്ക്കുന്ന ഗ്രഹങ്ങളുടെ അക്ഷങ്ങളെ മൂന്നിലും, വർഗ്ഗോത്തമനവാംശകം, സ്വക്ഷേത്രം, സ്വനവാംശകം, സ്വദ്രേക്കാണം ഇതുകളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ അക്ഷങ്ങളെ രണ്ടിലുമാണു് പെരുക്കേണ്ടതു്,

"സ്വതുംഗവക്രോപഗതൈസ്ത്രിസംഗുണം
ദ്വിരുത്തമസ്വാംശദൃഗാത്രിഭാഗഗൈഃ"

—എന്നാണു് പ്രമാണം.

41

തിഗ്മാംശോർദ്ദശ, ശീതഗോർന്നവ, ഗുരോഃ
സപ്താംശവോ,ƒഷ്ടൗ ഭൃഗോഃ,
പഞ്ചാരാർക്കിവിദാം; സ്വനീചരഹിതം
ഷഡ്ഭാധികം ചേത് ഗ്രഹം
ചക്രാന്നിർഗ്ഗളിതം സ്വരശ്മിഗുണിതം
ഷഡ്ഭിർഭജേദ്രശ്മയോ
ലഭ്യന്തേ,ƒത്ര ഹി വക്രമൌഢ്യവശതഃ
കല്പ്യൌ ഹി വൃദ്ധിക്ഷയൌ.

സൂര്യ്യന്ന് പത്തും, ചന്ദ്രന്ന് ഒമ്പതും, വ്യാഴത്തിന്ന് ഏഴും, ശുക്രന്ന് എട്ടും, കുജന്നും ബുധന്നും ശനിക്കും അഞ്ചും ആണ് രശ്മികളുള്ളതു്. ഓരോ ഗ്രഹത്തിൻെറയും സ്ഫുടംവെച്ച് അതാതിൻെറ നീചരാശികളെ അതാതു് സ്ഫുടത്തിൽനിന്നു് കളയണം. ഈ നീചം കളഞ്ഞ സ്ഫുടത്തിൽ ആറു രാശിയിലധികമുണ്ടെങ്കിൽ അതു് 12 രാശിവെച്ച് അതിൽനിന്നു് വീണ്ടും കളയുകയും വേണം. ഉദാഹരണം-സൂര്യ്യൻ കന്നിയിൽ 25 തിയ്യതിയും. 52 ഇലിയും ചെന്നിട്ടാണ് നിൽക്കുന്നതെന്നു് വിചാരിക്കുക. സൂര്യ്യൻെറ നീചം തുലാത്തിൽ 10-തിയ്യതിയാകയാൽ, 6 രാശിയും 10 തിയ്യതിയും കളയണം. അതിന്നു് മേൽകാണിച്ച രവിസ്ഫുടത്തിൽനിന്നും തരമില്ലാത്തതിനാൽ, 12 രാശി സൂര്യ്യസ്ഫുടത്തിൽ കൂട്ടി 6 രാശിയും 10 തിയ്യതിയും വാങ്ങുക. എന്നാൽ, ബാക്കി 11 രാശിയും 15 തിയ്യതിയും 52 ഇലിയുമായി വരുമല്ലോ. ഇങ്ങനെ വന്നാൽ, അതിനെ വീണ്ടും 12 രാശിവെച്ച് വാങ്ങണമെന്നർത്ഥം. ഇങ്ങനെ ഉണ്ടാക്കിയ അതാതു ഗ്രഹത്തിൻെറ സ്ഫുടത്തെ, അതാതിൻെറ രശ്മികൊണ്ടു് പെരുക്കി ആറിൽ ഹരിച്ചാൽ കിട്ടുന്നതു്, അതാതു ഗ്രഹത്തിൻെറ സ്ഫുടരശ്മികൾ ആകുന്നു. ഈ രശ്മികൾക്കുതന്നെ അതാതു് ഗ്രഹത്തിൻെറ ബലാബലമനുസരിച്ച് ഏററക്കുറച്ചിലുമുണ്ടു്.

42

മുൻപറഞ്ഞ ആ ബലാബലത്തെ അനുസരിച്ച് വൃദ്ധിക്ഷയങ്ങൾ അറിയുവാൻ പറയുന്നു.

വക്രോച്ചാംശകയോഃ കരാസ്ത്രിഗുണിതാ,
 ദ്വിഘ്നാഃ സുഹൃത്സ്വാംശയോ-
ന്നീചാര്യംശകയോന്നൃപാംശരഹിതോ
 ഗ്രാഹ്യോഽത്ര രവ്യംശകഃ
ക്ഷീയന്തേ സകലാസ്ത്വപി,നാഹതതനോ-
 ർമ്മന്ദാച്ഛയോസ്തദ്ദളം,
ജീവാപത്യപയോർബ്ബലാഢ്യ ഇഹ യ-
 സ്തദ്രശ്മിസംഖ്യാഃ സുതാഃ.

രശ്മി ഉണ്ടാക്കുന്ന ഈ വിഷയത്തിൽ ദ്വാദശാംശകമാണ് കണക്കാക്കേണ്ടതു്. വക്രത്തിലോ ഉച്ചദ്വാദശാംശകത്തിലോ നിൽക്കുന്ന ഗ്രഹത്തിൻെറ രശ്മികളെ മൂന്നിലും, ബന്ധുവിൻേറയോ തൻേറയോ അംശകത്തിൽ നിൽക്കുന്നതിൻെറ രശ്മികളെ രണ്ടിലും പെരുക്കിക്കൂട്ടണം. നീചാംശകത്തിലോ, ശത്രുവിൻെറ അംശകത്തിലോ നിൽക്കുന്നതിൻെറ രശ്മികളുടെ 16–ൽ ഒരംശം കളയണം. ശനിശ്ശുക്രന്മാർ ഒഴിച്ച്, മൌഢ്യമുള്ള മററു ഗ്രഹങ്ങളുടെ രശ്മികൾ മുഴവനും കളയണം. ശനിയ്ക്കും ശുക്രനും മൌഢ്യമുണ്ടെങ്കിൽ പകുതി രശ്മികളേയും കളയുന്നു. ഇതെല്ലാം കഴിഞ്ഞാൽ ബാക്കി, വ്യാഴം അഞ്ചാംഭാവാധിപൻ ഇവരിൽ ബലാധിക്യമുള്ളതിൻെറ രശ്മികൾ എത്രയുണ്ടോ, അത്ര പുത്രന്മാരുണ്ടാകുമെന്നും പറയാവുന്നതാണ്.

43

ജീവിതകാലത്തിലെ ആദ്യഭാഗത്തിലോ, മദ്ധ്യഭാഗത്തിലോ, അന്ത്യഭാഗത്തിലോ സന്താനം ഉണ്ടാവുക, എന്നു് അറിയുവാനാണ് ഇനി പറയുന്നതു്.

പുത്രേശഃ പുത്രഭാവസ്യ സമീപേ ലഗ്നപസ്യ വാ
യദ്യാദൌ പുത്രജന്മ സ്യാ,ദ്യൌവ്വനാന്തേഽന്യഥാ സചേത്.

അഞ്ചാംഭാവാധിപൻ അഞ്ചാംഭാവത്തിൻേറയോ ലഗ്നാധിപൻേറയോ സമീപത്തിലാണ് നിൽക്കുന്നതെങ്കിൽ യൌവ്വനത്തിൻെറ ആദ്യഭാഗത്തിലും, അധികം ദൂരത്തല്ലെങ്കിൽ മദ്ധ്യഭാഗത്തിലും, ദൂരത്താണെങ്കിൽ അന്ത്യഭാഗത്തിലുമാണ് സന്തതി ഉണ്ടാവുക.

44

കേന്ദ്രാദിസ്ഥേ സുതാധീശേ പ്രഥമേ മദ്ധ്യമേഽന്തിമേ
ക്രമേണ വയസോ ഭാഗേ പുത്രജന്മ വിനിർദ്ദിശേത്.

അഞ്ചാംഭാവാധിപൻ കേന്ദ്രത്തിലാണെങ്കിലും വയസ്സിൻെറ (യൌവ്വനത്തിൻെറ) ആദ്യഭാഗത്തിലും, പണപരത്തിലാണെങ്കിൽ മദ്ധ്യഭാഗത്തിലും, ആപോക്ലിമത്തിലാണെങ്കിൽ ഒടുവിലത്തെ ഭാഗത്തിലുമാണ് സന്താനമുണ്ടാവുക.

45

ഏതേതു് ദശാപഹാരകാലങ്ങളിലാണ് സന്താനമുണ്ടാവുക എന്നറിയുവാൻ പറയുന്നു.

ലഗ്നാധീശഃ സുതപധിഷണൌ, തദ്വയാപ്താംശഭേശൌ
ജായാധീശ,സ്തനയഭവനപ്രേക്ഷകാ,സ്തദ്ഗതാശ്ച;
യേ ചൈതേഷാം ഭവതി ഹി ദശാ യത്ര ചാന്തർദ്ദശാ വാ
തസ്മിൻ കാലേ തനയജനനം നിർദ്ദിശേന്മാനവാനാം.

1. ലഗ്നാധിപൻ, 2. അഞ്ചാംഭാവാധിപൻ, 3. വ്യാഴം, 4. അഞ്ചാംഭാവാധിപനും വ്യാഴവും നിൽക്കുന്ന നവാംശകരാശ്യധിപന്മാർ, 5. ഏഴാംഭാവാധിപൻ, 6. അഞ്ചിലേയ്ക്കു് നോക്കുന്ന ഗ്രഹങ്ങരം, 7. അഞ്ചിൽ നില്ക്കുന്ന ഗ്രഹങ്ങരം ഇവരുടേയെല്ലാം ദശാകാലത്തും, അപഹാരസമയത്തും സന്താനം ഉണ്ടാവുമെന്നു് പറയേണ്ടതാണ്.

46

വ്യാഴത്തിൻെറ ചാരംകൊണ്ടു് പുത്രനുണ്ടാവുന്ന കാലം അറിയുവാനാണു് ഇനി പറയുന്നതു്.

പുത്രേശാശ്രിതഭേ, തദംശകഗൃഹേ,
മാന്ദ്യാശ്രിതർക്ഷേ, തദീ-
യാംശർക്ഷേ ച തഥാ ത്രികോണഭവനേ-
ഷ്വേഷാം ച, ബഹ്വർക്ഷകേ
രാശൌ സ്വാഷ്ടകവർഗ്ഗകേ ച വിചരൻ
ജീവോ ഭവേത് പുത്രദഃ;
പുത്രേശോഽത്ര വിചിന്ത്യതാം ഹിമകരാത്
ലഗ്നാത് ച ജീവാദപി.

1. പഞ്ചമാധിപൻ നില്ക്കുന്ന രാശി, 2. അതിൻെറ നവാംശകരാശി, 3. ഗുളികരാശി, 4. അതിൻേറയും നവാംശകരാശി, 5. ഇതുകളുടേയെല്ലാം ത്രികോണം, 6. വ്യാഴാഷ്ടവർഗ്ഗത്തിൽ ഫലാധിക്യമുള്ള രാശികൾ, ഇതുകളിലെല്ലാം വ്യാഴം ചാരവശാൽ ചെല്ലുന്ന സമയവും പുത്രന്മാരുണ്ടാകുവാനുള്ള കാലമാകുന്നു. എന്നാൽ, ജന്മം, ലഗ്നം, വ്യാഴം ഈ മൂന്നിൻെറ അഞ്ചാംഭാവാധിപന്മാരേയും പുത്രസ്ഥാനാധിപന്മാരായി വിചാരിക്കുകയും വേണം.

47

ഗ്രഹചാരവശാൽത്തന്നെ സന്തതിസംഭവകാലത്തെ അറിയുവാൻ രണ്ടുവിധത്തിലുംകൂടി പറയുന്നു.

ജീവാപത്യവിലഗ്നജന്മപതയഃ
പുത്രേശരാശ്യൂഢഭേ
പുത്രേ വാഽഥ തയോസ്ത്രികോണഭവനേ
വാ സഞ്ചരേയുര്യദാ

യോഗോവാ വനിതാവിലഗ്നതനയേ-
ശാനാം ത്രയാണാം യദാ
സന്തത്യാ ജനനം തദാ ഖലു നൃണാ-
മിത്യേവ ശാസ്ത്രോദിതം.

1. ജാതകത്തിൽ വ്യാഴം, 5-ാംഭവാധിപൻ, ലഗ്നാധിപൻ ജന്മാധിപൻ ഈ നാലു ഗ്രഹങ്ങളും, 5-ാംഭാവാധിപൻ നില്ക്കുന്ന രാശി, 5-ാംഭാവം, ഇതു് രണ്ടിൻേറയും ത്രികോണങ്ങളും ഇതുകളിൽ ചാരവശാൽ സഞ്ചരിക്കുമ്പോഴും; 2. സപ്തമാധിപനും, ലഗ്നാധിപനും, 5-ാംഭാവാധിപനും ചാരവശാൽ ഒന്നിച്ചു് (ഒരേ രാശിയിൽ) കൂടുമ്പോഴും; സന്താനമുണ്ടാകുന്ന കാലമാകുന്നു.

സന്താനവിചാരപ്രകരണം എന്ന
പതിനഞ്ചാമദ്ധ്യായം കഴിഞ്ഞു.

പതിനാറാമദ്ധ്യായം.

# മിശ്രപ്രകരണം

1

ഐശ്വര്യത്തെ വിചാരിക്കേണ്ടുന്ന പ്രകാരത്തെ പറയുന്നു.

ശ്രീമത്താ തു വിചിന്ത്യാ
സ്വോച്ചക്ഷേത്രത്രികോണസംസ്ഥാനാം
ബാഹുല്യാദപി സമുദാ-
യാഷ്ടകവർഗ്ഗേ വ്യയാത് ഫലാധിക്യേ;
ലാഭഗൃഹസ്യ ച, സുനഭാ-
മുഖ്യൈർയ്യോഗൈർധനാപ്തിയോഗാത് ച.

1. ഉച്ചം, സ്വക്ഷേത്രം, മൂലത്രികോണം ഇതുകളിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ ആധിക്യം; 2. സമുദായാഷ്ടകവർഗ്ഗം വെച്ചുനോക്കിയാൽ 12-ാംഭാവത്തിലേക്കാൾ അധികം ഫലം 11-ാംഭാവത്തിലുണ്ടാവുക; 3. എട്ടാമദ്ധ്യായത്തിലെ ഏഴാംശ്ലോകംകൊണ്ടും മററും പറഞ്ഞിട്ടുള്ള 'സുനഭാ' മുതലായ യോഗങ്ങൾ; 4. ആ അദ്ധ്യായത്തിലെ 16-ാം ശ്ലോകംകൊണ്ടു് പറഞ്ഞിട്ടുള്ള ധനലാഭയോഗം തുടങ്ങി സമ്പൽക്കരങ്ങളായ യോഗങ്ങൾ; — ഐശ്വര്യത്തെക്കുറിച്ചു് പ്രധാനമായി വിചാരിക്കേണ്ടതു്, മേല്പറഞ്ഞ ഗ്രഹസ്ഥിതികൾക്കൊണ്ടാകുന്നു.

2

സുഖദുഃഖങ്ങളെ വിചാരിപ്പാൻ പറയുന്നു.

അഥ സുഖദുഃഖേ ജ്ഞേയേ
ഗുരുഭൃഗുരവിജന്മനാം ബലാബലതഃ;

3

സദസത്ഗ്രഹസംയോഗ
പ്രേക്ഷണവശതശ്ച യാമിനീഭർത്തുഃ;
ലഗ്നേശജന്മപത്യോ-
ർമ്മൈത്ര്യാരിത്വാത് ബലാധികോനത്വാത്;
സ്വസുഹൃദ്ഭാഗേ ശശിനോ
ഗുരുഭൃഗുദൃഷ്ടിർവ്വാനിശോഃ സുഖകൃത്.

വ്യാഴം, ശുക്രൻ, ശനി ഇവരുടെ ബലംകൊണ്ടു് സുഖവും, ദൌർബ്ബല്യംകൊണ്ടു് ദുഃഖവുമുണ്ടാകുന്നതാണു്. ചന്ദ്രനു് ശുഭന്മാരുടെ യോഗദൃഷ്ടികൾ ഉണ്ടാകുന്നതു് സുഖകരവും, പാപന്മാരുടെ യോഗദൃഷ്ടികളുണ്ടാകുന്നതു് ദുഃഖകരവുമാകുന്നു. ലഗ്നാധിപനും ജന്മാധിപനും തമ്മിൽ, ബന്ധുക്കളായും ബലവാന്മാരായും ഇരിക്കുന്നതു്, സുഖത്തിന്നും, ഇവർ ശത്രുക്കളും വിബലന്മാരുമായിരിക്കുന്നതു് ദുഃഖത്തിന്നും കാരണമാകുന്നു. ചന്ദ്രന്റെ നവാംശകം സ്വക്ഷേത്ര

ത്തിലോ സ്വബന്ധുക്ഷേത്രത്തിലോ ആവുന്നതും, ആ ച ന്ദ്രന്നു്, പകൽ ജനിച്ചവർക്കു് വ്യാഴത്തിൻേറയും രാത്രി ജനിച്ചവക്കു് ശുക്രൻേറയും ദൃഷ്ടി ഉണ്ടാവുന്നതും, സുഖപ്രദ വുമാകുന്നു.

4

രോഗം മുതലായവകൊണ്ടു് ശരീരത്തിന്നു് ഉണ്ടാകാവു ന്ന സുഖാസുഖങ്ങളെ ചിന്തിപ്പാനാണു് ഇനി പറയുന്നതു്.

അഥ ഖലു ദേഹസ്വാസ്ഥ്യം
ദൌസ്ഥ്യം ചിന്ത്യം വിലഗ്നജന്മപയോഃ
ചന്ദ്രസ്യ ബലാബലതഃ
ശേഷാണാം സദസദാപ്തിവീക്ഷണതഃ.

ലഗ്നാധിപൻ, ജന്മാധിപൻ, ചന്ദ്രൻ ഈ മൂന്നു് ഗ്രഹ ങ്ങളുടേയും ബലാബലംകൊണ്ടും, മററു ഗ്രഹങ്ങൾക്കുള്ള ശുഭാശുഭന്മാരുടെ യോഗദൃഷ്ടികളേക്കൊണ്ടുമാണു് ശരീര ത്തിന്നു് രോഗം മുതലായവകൊണ്ടുണ്ടാകാവുന്ന സുഖാസു ഖങ്ങളെ വിചാരിക്കേണ്ടതു്.

5

ജീവിതത്തിൽ ഏതു കാലത്താണു് സാമാന്യമായ ശു ഭഫലവും അശുഭഫലവും അനുഭവിക്കുക എന്നറിയുവാൻ പറയുന്നു.

അഥ പൂർവ്വമദ്ധ്യമാന്ത്യാ-
വസ്ഥാസു ശുഭാശുഭത്വമവഗമ്യം

6

കേന്ദ്രാദിഭേഷു സദസ-
ദ്യോഗവശാ, ദഷ്ടവർഗ്ഗജഫലാനാം
സമുദായജന്മനാമപി
ഭൂമാല്പതയാ, ബലോത്കടത്വാത് ച.

ശുഭയോഗവും സമുദായാഷ്ടവർഗ്ഗത്തിൽ ഫലാധിക്യവും ബലാധിക്യവും കേന്ദ്രരാശികൾക്കുണ്ടെങ്കിൽ, ആയുസ്സിന്റെ ആദ്യ ഭാഗവും, മേൽപറഞ്ഞ ഗുണങ്ങളൊക്കെയും പണപരത്തിലാണെങ്കിൽ മദ്ധ്യഭാഗവും, ആപോക്ലിമത്തിലാണെങ്കിൽ അന്ത്യഭാഗവുമാണ് ശുഭപ്രദമായിരിക്കുക. നേരെമറിച്ച്, അശുഭയോഗം, സമുദായാഷ്ടവർഗ്ഗത്തിന്റേയും മററും ഫലക്കുറവ്, വൈബല്യം ഇതുകളാണ് കേന്ദ്രാദിസ്ഥാനങ്ങളിൽ നില്ക്കുന്നതെങ്കിൽ, ആ ക്രമമനുസരിച്ചുതന്നെ ആയുസ്സിന്റെ അതാതു ഭാഗം അശുഭകരവുമായിരിക്കുന്നതുമാണ്.

7

ദൈവാനുകൂല്യം ചിന്തിപ്പാൻ പറയുന്നു.

ദൈവാനുകൂല്യമൂഹ്യം
വർഗ്ഗോത്തമജന്മവേസിസൌമ്യവശാത്;
കേന്ദ്രത്രികോണരാശിഷു
സൌമ്യവശാ, ല്ലഗ്നകേന്ദ്രേഷു.

8

കാരകഖേടവശാദപി,
വസുമദ്ഭാഗ്യാദിഭിശ്ച രുചകാദ്യൈഃ;
യോഗൈരപി, ഭാഗ്യഗൃഹേ
ബലവത്ശുഭയോഗതോ, ബലവശാത് ച.

ലഗ്നത്തിലെ അംശകം വർഗ്ഗോത്തമനവാംശകമായിരിക്കുക, 2. സൂര്യന്റെ രണ്ടാമേടത്തും, 3. ലഗ്നത്തിന്റെ കേന്ദ്രത്രികോണത്തിലും ശുഭന്മാരുണ്ടായിരിക്കുക. 4. ലഗ്നകേന്ദ്രത്തിൽ കാരകഗ്രഹങ്ങൾ * ഉണ്ടായിരിക്കുക, 5. എട്ടാമദ്ധ്യായത്തിലെ 21-ാംശ്ലോകംകൊണ്ടും 17-ാം ശ്ലോ

---

* ഈ കാരകശബ്ദത്തിന്റെ അർത്ഥം സംജ്ഞാദ്ധ്യായത്തിൽ പറഞ്ഞതല്ല; കേന്ദ്രത്തിൽ, സ്വക്ഷേത്രത്തിലോ

കംകൊണ്ടും ഒന്നാംശ്ലോകംകൊണ്ടും മററും പറഞ്ഞ 'വസുമാൻ,' 'മഹാഭാഗ്യം,' 'രുചകം' മുതലായ യോഗങ്ങൾ, 6. ഒമ്പതാംഭാവത്തിന്നു് ബലവാനായ ശുഭൻെറ യോഗവും, 7. അതിന്നു് ബലവും ഉണ്ടാവുക—ഇതെല്ലാം ദൈവാനുകൂല്യത്തെ സൂചിപ്പിയ്ക്കുന്ന ലക്ഷണങ്ങളാകുന്നു.

9

പുണ്യപാപങ്ങളേയും വിദ്യയേയും കുറിച്ചു് വിചാരിയ്ക്കാനാണു് ഇനിയത്തെ ശ്ലോകംകൊണ്ടു് പറയുന്നതു്.

> തത്ര ശുഭാശുഭയോഗാ*ff*–
> ലോകവശാദ്വിദ്ധി പുണ്യപാപേ ച;
> ബുധഗുരുഭൃഗുസുതവീര്യാത്
> കേന്ദ്രശുഭൈശ്ചാപി ചിന്തയേദ്വിദ്യാം.

ഒമ്പതിലേയ്ക്കു് ശുഭന്മാരുടെ യോഗദൃഷ്ടികൾ ഉണ്ടാവുന്നതു് പുണ്യവാൻേറയും. പാപന്മാരുടെ യോഗദൃഷ്ടികൾ ഉണ്ടാവുന്നതു് പാപമുള്ളവൻേറയും ലക്ഷണമാണു്. ബുധൻ, വ്യാഴം, ശുക്രൻ ഈ ഗ്രഹങ്ങൾക്കു് ബലവും, കേന്ദ്രത്തിൽ ശുഭന്മാരും ഉണ്ടെങ്കിൽ, വിദ്വാനാവുമെന്നും, ഈ,

---

ഉച്ചത്തിലോ മൂലത്രികോണത്തിലൊ നില്ക്കുന്ന ഗ്രഹങ്ങളേയാണു് ഇവിടെ ഗ്രഹിയ്ക്കേണ്ടതു്.

> "സ്വർക്ഷതുംഗമൂലത്രികോണഗാഃ,
> കണ്ടകേഷു യാവന്ത ആശ്രിതാഃ,
> സർവ്വ ഏവ തേ*f*ന്യോന്യകാരകാഃ."

എന്നാണു് അതിൻെറ പ്രമാണം.

മൂന്നു് ഗ്രഹങ്ങൾക്കും ബലമില്ലാതേയും കേന്ദ്രത്തിൽ ശുഭന്മാരില്ലാതേയും വന്നാൽ, വിദ്യ ഉണ്ടാവില്ലെന്നും വിചാരിക്കേണ്ടതുമാണു്.

മിശ്രപ്രകരണം എന്ന പതിനാറാമദ്ധ്യായം കഴിഞ്ഞു.

ജാതകാദേശം ഭാഷാവ്യാഖ്യാനം

—സമാപ്തം—

# ബലപിണ്ഡം.

1

വന്ദേ കിശോരം പാർവ്വത്യാ അങ്കസംസ്ഥം ഗജാനനം
സ്തന്യപാനരതം കല്പദ്രുമസ്യാധോ വിനായകം.

കല്പകവൃക്ഷത്തിൻെറ ചുവട്ടിൽ, സ്തനപാനനിരതനായി ശ്രീപാർവ്വതിയുടെ മടിയിൽ ഇരിക്കുന്ന ബാലസ്വരൂപിയായ ഗണപതിയെ ഞാൻ നമസ്കരിക്കുന്നു.

2

ലഗ്നസ്ഫുടം അവശേഷിച്ചുവരുത്തുവാൻ പറയുന്നു.

കൃത്വാല്പിപ്താസുഭേദം ചരമപി തപനേ
സായനാംശേƒഹനി, രാത്രൗ
ഷട്ഭാഢ്യേ ചാ,സ്യ ഭാഗേ ക്ഷിപതു ഗതഘടീഃ
ഷട്ഗുണാഃ കാലലഗ്നം;
തസ്മിൻ കാലാഖ്യലഗ്നേ മുഹുരപി ചരലിപ്താസു ഭേദൗ ച കൃത്വാ-
ദ്യസ്തം, തത്രാവശിഷ്ടം തദയനരഹിതം
കേവലം സ്യാദ്ഭുവിലഗ്നം.

ആദ്യം, ഛായകൊണ്ടോ മററുവിധത്തിലോ ജനനസമയത്തോളു് ചെന്ന നാഴികയും വിനാഴികയും അറിഞ്ഞു് അക്കാലത്തു് അടുക്കെ പരീക്ഷകന്മാരാൽ പരീക്ഷിച്ചു് ഉണ്ടാക്കിയ ഗണിതംകൊണ്ടു് തത്ക്കാലഗ്രഹങ്ങളേയും സൂക്ഷിച്ചു് വരുത്തണം. പിന്നെ തത്കാലാദിത്യനെവെച്ചു് ഭുജജ്യ ചരവും പ്രാണകലാന്തരവും ഉണ്ടാക്കി, തത്കാലാദിത്യനിൽത്തന്നെ ദിക്കിന്നു് തക്കവണ്ണം സംസ്കരിക്കണം. പിന്നെ, ഉദയാത്പരം ചെന്ന നാഴികയും വിനാഴികയും ആറിൽ പെരുക്കി, 60-ലും 30 ലും കയററി നാഴികയുടെ സ്ഥാനം തിയ്യതിയിൽ വരുമാറു് കൂട്ടിയാൽ, കാലലഗ്നം വരും. ജനനം രാത്രിയാണെങ്കിൽ, സായനാക്കയിൽ ആറുരാശി കൂട്ടി, അതിങ്കൽനിന്നു് ചരപ്രാണ കലാന്തരങ്ങൾ ഉണ്ടാക്കി സംസ്കരിച്ചു്, രാത്രിഗതനാഴിക വിനാഴികകളെ 6-ൽ പെരുക്കി കൂട്ടിയതു്, കാലലഗ്നമാകുന്നു. ആ കാലലഗ്നത്തെ വേറെവെച്ചു്, ചരവും പ്രാണകലാന്തരവും ഉണ്ടാക്കി, വേറെ വെച്ചിരിക്കുന്നതിൽ ദിക്കിന്നു് വിപരീതമായി സംസ്കരിക്കണം. അതിൽനിന്നു് പിന്നേയും, ചരപ്രാണകലാന്തരങ്ങൾ വരുത്തി, നടേത്തെ കാലലഗ്നത്തിൽത്തന്നെ സംസ്കരിക്കുക. അവശേഷം വരുന്നതുവരെ പിന്നേയും പിന്നേയും ഇങ്ങനെ ക്രിയ ചെയ്യണം. അവശേഷിച്ചു വന്നതു്, സായനമായിരിക്കുന്ന ഉദയലഗ്നമാകുന്നു. അതിൽ അയനചലനം വിപരീതം സംസ്കരിച്ചാൽ, ലഗ്നഭാവം വരും. അതിൽ ഒരു രാശി കൂട്ടിയാൽ, ദ്വിതീയഭാവം വരും. ഈവണ്ണംതന്നെ, അതാതു് ഭാവങ്ങളിൽ ഓരോ രാശി കൂട്ടിയാൽ മേലെ മേലെ ഭാവങ്ങൾ വരും. ഇങ്ങനെ 12 ഭാവങ്ങളും വരുത്തണം.

3

ഇനി ഭാവങ്ങൾക്കു് ഒരു സംസ്കാരവും കൂടി ചെയ്യാനുണ്ടു്, അതിനെ പറയുന്നു.

കഷ്യാത് സായനലഗ്നതശ്ചരകലാ
  പ്രാണാന്തരേ തത്കൃതാദ്
ലഗ്നാത് ചാസുകലാന്തരം ത്രയമപി
  സ്വഞ്ഷ്ണാ ദിശാ ഖേ സുഖേ;
ത്ര്യംശോനം ച തദന്തികേ, തന്മദേ
  നാഽന്യേഷ്യ തത്ത്ര്യംശകം
ഭാവാഃ സ്യുർഗ്രഹജാസ്തു തേ സ്ഫുടസമാഃ;
  സന്ധിർദ്വയൈക്യാദ്ധിതേ

അവശിഷ്ടലഗ്നത്തിൽ അയനചലനം സംസ്കരിച്ച് വേറെവെച്ച് ചരപ്രാണകലാന്തരങ്ങളെ വരുത്തി സായനലഗ്നത്തിൽ സംസ്കരിച്ച്, അതിങ്കൽനിന്നും പ്രാണകലാന്തരം വരുത്തി, ഈ പ്രാണകലാന്തരവും മുമ്പെ ഉണ്ടാക്കിയ ചരപ്രാണകലാന്തരങ്ങളും ഇവ മൂന്നും ദിക്കിന്നു തക്കവണ്ണം കൂട്ടുകയോ അന്തരിയ്ക്കുകയോ ചെയ്തു്, അതിനെ 60–ൽ കയററി, ഋണധനത്തിന്നു് തക്കവണ്ണം 4–ാംഭാവത്തിലും 10–ാംഭാവത്തിലും മുഴവൻ സംസ്കരിയ്ക്കുക, ആ സംസ്കരിച്ച ഫലത്തിൽ മൂന്നിലൊന്നു കളഞ്ഞശേഷം, 3–5–9–11 ഈ ഭാവങ്ങളിലും സംസ്കരിയ്ക്കുക. 4–ാംഭാവത്തിലും 10–ാംഭാവത്തിലും സംസ്കരിച്ച ഫലത്തിൻെറ മൂന്നിലൊന്നു്, 2–6–8–12 ഈ ഭാവങ്ങളിലും സംസ്കരിയ്ക്കണം. ലഗ്നത്തിലും ഏഴാംഭാവത്തിലും ഈ സംസ്കാരം വേണ്ട. എന്നാൽ ലഗ്നാദിപന്ത്രണ്ടുഭാവങ്ങാം സൂക്ഷ്മങ്ങളായി വരും. ഗ്രഹങ്ങളായിരിയ്ക്കുന്ന ഭാവങ്ങാം ഗ്രഹസ്ഫുടങ്ങളോടു് സമങ്ങാം തന്നെയാകുന്നു—ഗ്രഹസ്ഫുടംതന്നെ പ്രഥമഭാവം. അതിൽ ഒരു രാശി കൂട്ടിയതു് ദ്വിതീയഭാവം. ഇപ്രകാരംതന്നെ അതാതുഭാവത്തിൽ ഓരോ രാശി കൂട്ടിയതു്, മേലെ മേലെ ഭാഗങ്ങാം ആയിട്ടു് വരും. ഈ ഗ്രഹജങ്ങളായ ഭാവങ്ങാംക്കു് മറെറാരു സംസ്കാരവും വേണ്ട. അടുത്തുള്ള രണ്ടു ഭാവങ്ങാം തമ്മിൽ കൂട്ടി അദ്ധിച്ചാൽ അവയുടെ സന്ധി വരും. ലഗ്നവും ദ്വിതീയഭാവവും കൂട്ടി അ

ദ്ധിച്ചാൽ, ലഗ്നദ്വിതീയഭാവസന്ധി വരും. ദ്വിതീയവും തൃതീയവും കൂട്ടി അർദ്ധിച്ചാൽ, ദ്വിതീയതൃതീയസന്ധിയും വരും. ഈവണ്ണംതന്നെ മേലേ ഭാവങ്ങളും ഭാവസന്ധികളും ഉണ്ടാക്കണം; പേരിട്ടു ചാർത്തുകയും വേണം.

4

ഭാവത്തോടു് സമമായിരിക്കുന്ന ഗ്രഹത്തിന്റെ ഭാവഫലം പൂർണ്ണവും, ഭാവസന്ധിയോടു് സമമായിരിക്കുന്നതിന്റെ ഭാവഫലം ശൂന്യവുമാണു്. ഭാവസന്ധികളുടെ ഇടയിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ഭാവഫലം വരുത്തുവാൻ പറയുന്നു.

സന്ധിഗ്രഹാന്തരകലാ ഭാവസന്ധ്യന്തരോദ്ധൃതാഃ
തത്തദ്ഭാവസ്ഥഖേടസ്യ ഫലഷഷ്ട്യംശകാ മതാഃ.

മുമ്പു് വരുത്തിയ ഭാവങ്ങൾ ഭാവമദ്ധ്യമങ്ങളാകുന്നു. ഭാവത്തിന്റെ ചുവട്ടിലെ സന്ധിയിൽനിന്നു് അതായതു് ഭാവത്തിന്റെ ആരംഭവും, മേലെ സന്ധിയിൽ അവസാനവുമാകുന്നു ഇവിടെ സന്ധിയും ഗ്രഹസ്ഫുടവും തമ്മിൽ അന്തരിക്കുക. സന്ധിയിൽ നിന്നു് ഗ്രഹസ്ഫുടം വാങ്ങിയെങ്കിൽ (ഭാവസ്ഫുടത്തേക്കാൾ ഗ്രഹസ്ഫുടം വലുതെങ്കിൽ) ഗ്രഹം നില്ക്കുന്നതിന്റെ മേലേ സന്ധിയും, ചെറുതെങ്കിൽ ചുവട്ടിലെ സന്ധിയുമാണു് ഇവിടെ ക്രിയക്കു വേണ്ടതു്. ആ സന്ധി ഗ്രഹാന്തരങ്ങളെ ഇലിയാക്കി, ഭാവവും സന്ധിയും തമ്മിലുള്ള അന്തരത്തിയതികൊണ്ടു് ഹരിച്ചു് കിട്ടിയതു്, ഭാവഫലഷഷ്ട്യംശമാകുന്നു. ഗ്രഹങ്ങളായിരിക്കുന്ന ഭാവങ്ങൾക്കും ഭാവഫലഷഷ്ട്യംശം വരുത്തുവാനുള്ള ക്രിയ ഇങ്ങനെത്തന്നേയാകുന്നു.

5

ഗ്രഹങ്ങളുടെ ദൃഷ്ടി വരുത്തുവാനുള്ള സമ്പ്രദായത്തെ പറയുന്നു.

ദൃശ്യേ ദ്രഷ്ടൃവിവജ്ജിതേ വൃഷഗതേ
യാതാംശകാദ്ധം ദൃശഃ
ഷഷ്ട്യംശം മിഥുനേ ഗതം "ശ്രുക"യുതം,
"നീലാ"ഢ്യമേഷ്യദ്ദളം,
കക്കി,ണ്യേഷ്യലവാഃ സ്വയം മൃഗപതൌ
ദ്വിഘ്നം സ്ത്രിയാം തദ്ഗതം,
ജൂകാദൌ ദശഭോനിതാംശകദളം,
നാജാന്ത്യകുംഭേഷ്ഥിതേ.

ദ്രഷ്ടാവു് എന്നു് പറയുന്നതു് നോക്കുന്ന ഗ്രഹവും, ദൃശ്യൻ എന്നു് പറയുന്നതു്, ആ ദ്രഷ്ടാവു് ഏതു ഗ്രഹത്തേയോ ഭാവത്തേയോ നോക്കുന്നുവോ അതുമാകുന്നു. ദൃശ്യമാകുന്ന ഭാവത്തേയോ ഗ്രഹത്തേയോ വെച്ച്, ദ്രഷ്ടാവാകുന്ന ഗ്രഹത്തെ അതിൽനിന്നു് വാങ്ങുക. ശിഷ്ടത്തിന്നു് ദൃഷ്ടികേന്ദ്രമെന്നു് പേർ. ദൃഷ്ടികേന്ദ്രം ഇടവത്തിലായാൽ ചെന്ന തിയ്യതിയും ഇലിയും അദ്ധിച്ചതും, മിഥുനത്തിലായാൽ ചെന്ന തിയ്യതിയിൽ 15 കൂട്ടിയതും, കക്കിടകത്തിലായാൽ ചെന്നതിൻെറ ശേഷമുള്ള (ചെല്ലുവാനുള്ള) തിയ്യതിയെ അദ്ധിച്ചതിൽ 30 കൂടിയതും, ചിങ്ങത്തിലായാൽ ശേഷമുള്ള (ചെല്ലുവാനുള്ള) തിയ്യതി മുഴുവനും, കന്നിയിലായാൽ ചെന്ന തിയ്യതിയും ഇലിയും ഇരട്ടിച്ചതും, ദൃഷ്ടിയാകുന്നു. ദൃഷ്ടികേന്ദ്രം തുലാദിയായാൽ ആ കേന്ദ്രത്തെ 10 രാശിയിൽനിന്നും കളഞ്ഞു് ശേഷം തിയ്യതിയാക്കി അദ്ധിച്ചതും ഷഷ്ട്യംശസ്വരൂപമായ ദൃഷ്ടിയാകുന്നു. ദൃഷ്ടി വരുത്തുമ്പോൾ, മുകളിലും ചുവട്ടിലുമായി രണ്ടു് സ്ഥാനങ്ങൾ ഉണ്ടാക്കേണ്ടതും, അതിൽ മുകളിൽ 60 ഉണ്ടെങ്കിൽ ഒരു പൂണ്ണദൃഷ്ടിയാണെന്നു് അറിയേണ്ടതുമാകുന്നു. മുൻപറഞ്ഞ ദൃഷ്ടികേന്ദ്രം കുംഭത്തിലും മീനത്തിലും മേടത്തിലുമായാൽ ദൃഷ്ടിയില്ല.

6

ഇവിടെ കുജന്നും വ്യാഴത്തിന്നും ശനിയ്ക്കും വിശേഷ ദൃഷ്ടിയുണ്ട്. അതിനെ പറയുന്നു.

ദൃശ്യേ ഭൌമേഡ്യമന്ദോനേ"സ്ഥലീ" "വേദ" "ധരാ"-ന്തികേ;
തത്ഭേദേനോന"മാന്യം" സ്വമേകദ്വിത്രിഘ്നണം ദൃശി.

ചൊവ്വയെ വാങ്ങിയ ദൃഷ്ടികേന്ദ്രം, ഏഴു രാശിയുടേയും മൂന്നു രാശിയുടേയും അടുക്കെ ഇരുപുറവും 15 തിയ്യതിയിൽ കുറഞ്ഞുവന്നാൽ, ആ കുറഞ്ഞ തിയ്യതിയെ മുൻ വരുത്തിയ (ചൊവ്വയുടെ) ദൃഷ്ടിയിൽ കൂട്ടിയാൽ അതു് ചൊവ്വയുടെ ദൃഷ്ടിയും, വ്യാഴത്തെ വാങ്ങിയ ദൃഷ്ടികേന്ദ്രം, നാലു രാശിയുടേയും എട്ടു രാശിയുടേയും അടുക്കെ ഇരുപുറവും 15 തിയ്യതിയിൽ കുറഞ്ഞു വന്നാൽ, ആ കുറഞ്ഞ തിയ്യതിയെ ഇരട്ടിച്ച് മുൻവശത്തിരുത്തിയ (ഗുരുവിന്റെ) ദൃഷ്ടിയിൽ കൂട്ടിയാൽ അതു വ്യാഴത്തിന്റെ ദൃഷ്ടിയും, ശനിയെ വാങ്ങിയ ദൃഷ്ടികേന്ദ്രം, ഒമ്പതു രാശിയുടേയും, രണ്ടു രാശിയുടേയും അടുക്കെ ഇരുപുറവും 45 തിയ്യതിയിൽ കുറഞ്ഞുവന്നാൽ, ആ കുറഞ്ഞ തിയ്യതിയെ മൂന്നിൽ പെരുക്കി മുൻ വെച്ചിരിയ്ക്കുന്ന (ശനിയുടെ) ദൃഷ്ടിയിൽ കൂട്ടിയാൽ അതു ശനിയുടെ ദൃഷ്ടിയും ആയി വരുന്നതാണ്.

7

ഇനി ബലം വരുത്തുവാൻ പറയുന്നു. ആ ബലം ഏഴു പ്രകാരത്തിലുണ്ട്. അതു് 1. സ്ഥാനബലം, 2. ചേഷ്ടാബലം, 3. ഉച്ചബലം, 4. ദിക്ബലം, 5. അയനബലം, 6. കാലബലം, 7. നിസർഗ്ഗബലം ഇവയാകുന്നു. അവയിൽ സ്ഥാനബലമാണ് ഇനി രണ്ടുശ്ലോകംകൊണ്ടു് പറയുന്നതു്.

സ്വോച്ചേ രൂപം, ചരണരഹിതം
സ്വത്രികോണേ, സ്വഭേƒദ്ധം,
നാഗാംശാനാം ത്രയമധിസുഹൃദ് -
ഗേഹഗേ, മിത്രഭേƒംഘ്രിഃ;

അംശോഽഷ്ടാനാം സമഗ്രഹഗതേ,
ഭ്രപരോഗോഽരിഗേഹേ,
ദന്താംശഃ സ്യാദതിരിപുഗൃഹേ,
സപ്തവർഗ്ഗേഽപി വീര്യം.

തന്റെ ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു് (ഷഷ്ട്യംശസ്വരൂപമായ 60) ഒരു പൂർണ്ണബലവും, മൂലക്ഷേത്രത്തിൽ 'ജ്ഞാനീശിവഃ' എന്ന മുക്കാലും സ്വക്ഷേത്രത്തിൽ 'ജ്ഞാനീനീലഃ' എന്ന അരയും, അതിബന്ധുക്ഷേത്രത്തിൽ 'നഗരശ്രീ' എന്ന കാലേഅരക്കാലും, ബന്ധുക്ഷേത്രത്തിൽ 'അനാമയം, എന്ന കാലും, സമക്ഷേത്രത്തിൽ 'നാഗോസൌ' എന്ന അരക്കാലും, ശത്രുക്ഷേത്രത്തിൽ 'ശുഭാംഗം' എന്ന അരക്കാലിൽ പകുതിയും, അതിശത്രുക്ഷേത്രത്തിൽ നില്ക്കുന്നതിന്നു് 'പ്രണയം' എന്ന അരക്കാലിൽ നാലിലൊന്നും, ബലമുണ്ടു്. ഹോരാദിഷഡ്വർഗ്ഗങ്ങൾക്കും ക്ഷേത്രാദികളിൽ ചൊല്ലിയവണ്ണം കണ്ടുകൊള്ളുക.

8

ആദിമദ്ധ്യാവസാനേഽംഘ്രിഃ
പുംനപുംസകയോഷിതാം
രൂപാദ്ധപാദാഃ കേന്ദ്രാദൌ,
യുഗ്മാംശേഽംഘ്രിഃ സിതാബ്ജയോഃ.

9

ഓജാംശേ ചരണോഽന്യേഷാ-
മിദം സ്ഥാനബലം മതം

പുരുഷഗ്രഹങ്ങൾക്കു് എല്ലാ രാശിയിലും ആദ്യദ്രേക്കാണത്തിൽ നിന്നാലും, നപുംസകഗ്രഹങ്ങൾക്കു് മദ്ധ്യദ്രേക്കാണത്തിൽ നിന്നാലും, സ്ത്രീഗ്രഹങ്ങൾക്കു് അന്ത്യദ്രേക്കാണത്തിൽ നിന്നാലും, 'അനാമയം' എന്ന കാൽ ബലമാണുള്ളതു്. ലഗ്നത്തിന്റെ കേന്ദ്രത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾക്കു് (ഏതു ഗ്രഹമായാലും വേണ്ടില്ല) ഒരു പൂർണ്ണബലവും, പണപരത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾക്കു് 'ജ്ഞാനീനീലഃ' എന്ന അര ബലവും, ആപോക്ലിമത്തിൽ നില്ക്കുന്ന

ഗ്രഹങ്ങൾക്കു് 'അനാമയം' എന്ന കാൽബലവുമുണ്ടു്. ചന്ദ്രനും ശുക്രനും യുഗ്മനവാംശകത്തിൽ നിന്നാലും, മററു ഗ്രഹങ്ങൾ ഓജനവാംശകത്തിൽ നിന്നാലും, കാൽബലമുണ്ടു്. ഇങ്ങനെ സ്ഥാനബലം.

ഇനി ഒന്നര ശ്ലോകംകൊണ്ടു് ചേഷ്ടാബലകേന്ദ്രം വരുത്തുവാൻ പറയുന്നു;

മദ്ധ്യമസ്ഫുടഭേദാർദ്ധം സ്വർണ്ണം മദ്ധ്യേഽധികേല്പതഃ.

10

ശീഘ്രോച്ചേഽസ്മാദ് ഗ്രഹം ത്യക്ത്വാ
ചേഷ്ടാകേന്ദ്രാണിഭൂസുതാത്
തിഥിരിന്ദോ സ്ത്രിരാശ്യാഢ്യം
സ്വസ്ഫുടം സായനം രവേഃ.

കുജാദികളുടെ മദ്ധ്യമവും സ്ഫുടവും തമ്മിൽ അന്തരിച്ചു് അതിന്റെ അർദ്ധത്തെ, മദ്ധ്യമം സ്ഫുടത്തേക്കാൾ ഏറുമെങ്കിൽ ശീഘ്രോച്ചത്തിൽ കൂട്ടുകയും, കുറയുമെങ്കിൽ കളയുകയും ചെയ്ക; അതിങ്കൽനിന്നു് അതാതു് ഗ്രഹങ്ങളുടെ സ്ഫുടത്തെ വാങ്ങിയാൽ, കുജാദികളുടെ ചേഷ്ടാബലകേന്ദ്രങ്ങളായി വരും. ചന്ദ്രനു് തന്റെ സ്ഫുടത്തിൽ നിന്നു് ആദിത്യസ്ഫുടത്തെ വാങ്ങിയതു് (തിഥി) ചേഷ്ടാബലകേന്ദ്രമാകുന്നു. ആദിത്യനു്, തന്റെ സ്ഫുടത്തിൽ അയനചലനം സംസ്കരിച്ചു് മൂന്നു് രാശി കൂട്ടിയതു്, ചേഷ്ടാബലകേന്ദ്രമാകുന്നു.

11

ഉച്ചബലകേന്ദ്രവും, ദിഗ്ബലകേന്ദ്രവും വരുത്തുവാൻ പറയുന്നു.

ഗ്രഹസ്ഫുടം സ്വനീചോനമുച്ചകേന്ദ്രം പ്രകീർത്തിതം;
ദിക്കേന്ദ്രം സുഖഖാംബസ്തദ്യൂനഖാദ്യോനിതോഗ്രഹഃ.

എല്ലാ ഗ്രഹങ്ങൾക്കും, തങ്ങളുടെ സ്ഫുടത്തിൽനിന്നു് അതിനീചംവാങ്ങിയതു്, ഉച്ചബലകേന്ദ്രമാകുന്നു. ആദിത്യനു് ലഗ്നാൽ 4 ാംഭാവം വാങ്ങിയതും, ചന്ദ്രനു്

10-ാംഭാവം വാങ്ങിയതും, ചൊവ്വയ്ക്കു് 4-ാംഭാവം വാങ്ങിയതും, ബുധനും വ്യാഴത്തിനും 7-ാംഭാവം വാങ്ങിയതും, ശുക്രനു് 10-ാംഭാവം വാങ്ങിയതും, ശനിയ്ക്കു് ലഗ്നം വാങ്ങിയതും ദിഗ്ബലകേന്ദ്രങ്ങളാകുന്നു.

12

അയനബലകേന്ദ്രം വരുത്തുവാൻ പറയുന്നു.

**ജ്ഞേയാന്യയനകേന്ദ്രാണി സത്രിഭാഃ സായനാ ഗ്രഹാഃ;**
**കിന്തു ത്രിഭോനൌ ചന്ദ്രാർക്കീജ്ഞകാദൌ വിത്രിഭോ ബുധഃ.**

ഗ്രഹസ്ഫുടങ്ങളിൽ അയനചലനം സംസ്കരിച്ചു് മൂന്നു് രാശി കൂട്ടിയതു് അയനബലകേന്ദ്രങ്ങളാകുന്നു. എന്നാൽ ചന്ദ്രനും ശനിയ്ക്കും മൂന്നു് രാശി കളഞ്ഞതാണു് അയനബലകേന്ദ്രങ്ങൾ. ബുധനു് മേഷാദിയാണെങ്കിൽ ആദ്യം പറഞ്ഞപോലെയും, തുലാദിയാകിൽ മൂന്നു് രാശി കളഞ്ഞതും അയനബലകേന്ദ്രമാകുന്നു.

13

ഈ ബലകേന്ദ്രങ്ങളെ ഷഷ്ട്യംശസ്വരൂപമായ ബലം ആക്കുവാൻ പറയുന്നു.

**ഷട്ഭാധികം ചേത് ചക്രോനാത്,**
**തദംശാത് ത്രിഹൃതം ബലം.**

ഈ കേന്ദ്രങ്ങൾ നാലു കൂട്ടവും, ആറു രാശിയിലേറുമെങ്കിൽ, 12 രാശിയിൽനിന്നു് കളഞ്ഞശേഷം, കേന്ദ്രങ്ങളാകുന്നു. കുറയുമെങ്കിൽ ആദ്യം ഉണ്ടാക്കിയതുതന്നെ. ഈ കേന്ദ്രങ്ങളുടെ രാശി, 30-ൽ ഇറക്കി തിയ്യതിയാക്കി, അതിനെ മൂന്നിൽ ഹരിച്ചാൽ, അതു് ഷഷ്ട്യംശസ്വരൂപങ്ങളായ ബലങ്ങളാകുന്നു. ശിഷ്ടത്തെ 60-ൽ പെരുക്കി 3-ൽ ഹരിച്ചാൽ, മുകളിലെ ഫലത്തിൻെറ ഷഷ്ട്യംശവും കിട്ടും.

ഇനി കാലബലം വരുത്തുവാൻ പറയുന്നു. അതു് നാലു പ്രകാരത്തിലുണ്ടു്. 1. ദിനരാത്രിബലം, 2. ദിനരാത്രിത്രിഭാഗബലം, 3. വഷമാസാദ്യധിപബലം, 4. പക്ഷബലം എന്നിങ്ങനെയാകുന്നു. അവയിൽ, അടുത്ത ശ്ലോകംകൊണ്ടു് ദിനരാത്രിബലത്തെ പറയുന്നു.

ഭാനദിഗ്ബലമാർഷ്വാക്–
ശ്ശുക്രാണാം, ത "ന്നതോ" നിതം;
14
ശേഷാണാം ദ്യുനിശാവീര്യം,
സദാ സൌമ്യസ്യ "നൂതനം".

മുമ്പുണ്ടാക്കിയ ആദിത്യൻെറ ദിഗ്ബലംതന്നേയാണ്, ആദിത്യന്നും വ്യാഴത്തിന്നും ശ്ശുക്രന്നും ദിനരാത്രിബലവും, അതിനെ 60–ൽനിന്ന് വാങ്ങിയശേഷം, ചന്ദ്രന്നും ചൊവ്വക്കും ശനിക്കും ദിനരാത്രിബലമാകുന്നു. ബുധന്ന് എല്ലായ്പോഴും ഒരു പൂർണ്ണബലമായ 60 ഷഷ്ട്യംശവുമുണ്ട്.

ദിനരാത്രിത്രിഭാഗബലം പറയുന്നു.

ബുധാർക്കമന്ദചന്ദ്രാച്ഛുഭൌമാനാം "നൂതനം" ക്രമാൽ;
15
ദിനരാത്രിത്രിഭാഗേഷു, സദാ ജീവസ്യ 'നൂതനം',

ബുധന്ന് പകൽ ആദ്യത്രിഭാഗത്തിലും (10 നാഴിക പുലരുന്നതുവരേയും), സൂര്യന്ന് മദ്ധ്യത്രിഭാഗത്തിലും, ശനിക്ക് അന്ത്യത്രിഭാഗത്തിലും. ചന്ദ്രന്ന് രാത്രിയിൽ ആദ്യത്രിഭാഗത്തിലും, ശ്ശുക്രന്ന് മദ്ധ്യത്രിഭാഗത്തിലും, കുജന്ന് അന്ത്യത്രിഭാഗത്തിലും, 60 ഷഷ്ട്യംശമായ ഒരു പൂർണ്ണബലമുണ്ട്. വ്യാഴത്തിന്ന് എല്ലായ്പ്പോഴും ഒരു പൂർണ്ണബലമുണ്ട്. ഇവ മൂന്നിന്നും ത്രൈരാശികം വേണ്ട. ഉദിച്ച് 10 നാഴിക പുലരുന്നതിന്നു മുമ്പാണ് ജനനമെങ്കിൽ, ബുധൻെറ കാലബലത്തിൽ മാത്രം ഒന്നു കൂട്ടണം; മററു ഗ്രഹങ്ങൾക്ക് ഒന്നും വേണ്ട.

വർഷമാസാദ്യധിപബലമാണ് ഇനി ഒന്നര ശ്ലോകം കൊണ്ടു പറയുന്നത്. അത്, 1. ഹോരാധിപബലം, 2. ദിനാധിപബലം, 3. മാസാധിപബലം, 4. സംവത്സരാധിപബലം, 5. പക്ഷബലം ഇങ്ങനെ അഞ്ചു വിധത്തിലാകുന്നു.

ഹോരാദ്യമാസാബ്ദപാനാം
"നീതിഃ", "ശോഭാ", "നഗഃ", "ശ്രുകഃ"

16

ചന്ദ്രചേഷ്ടാബലം ജ്ഞേയം
സതാം പക്ഷബലം ബുധൈഃ;
തദൂനഷഷ്ടിരന്യേഷാ-
മിദം കാലബലം മതം.

കാലഹോരാധിപന്നു് 'നീതി' എന്ന ഒരു പൂർണ്ണബലവും, ദിവസാധിപന്നു് 'ശോഭാ' എന്ന മുക്കാൽ ബലവും, മാസാധിപന്നു് 'നഗഃ' എന്ന അര ബലവും, സംവത്സരാധിപന്നു് 'ശ്രുകഃ' എന്ന കാൽ ബലവുമാകുന്നു. മുമ്പുണ്ടാക്കിയ ചന്ദ്രന്റെ ചേഷ്ടാബലംതന്നെയാണു്, ശുഭന്മാരുടെ പക്ഷബലം. ആ ചേഷ്ടാബലത്തെ 60-ൽനിന്നു് കളഞ്ഞു് ബാക്കി, പാപന്മാരുടെ പക്ഷബലവുമാകുന്നു. ദിനരാത്രിബലം തുടങ്ങി ഇതേവരെ പറഞ്ഞതൊക്കെ കൂട്ടിയതു്, കാലബലമാകുന്നു.

17

നിസർഗ്ഗബലത്തെ പറയുന്നു.

"നീതി" "കാമ", "സുകൃൽ", "ചന്ദ്ര",
"ഭോഗ", "ലാഭ", "ധനം" ക്രമാൽ
സൂര്യാൽ നിസർഗ്ഗവീര്യം സ്യാൽ-

ആദിത്യന്നു് 'നീതി' എന്ന ഒരു ബലം പൂർണ്ണവും, ചന്ദ്രന്നു് 'കാമ' എന്ന 51 ഷഷ്ട്യംശവും, കുജന്നു് 'സുഹൃൽ' എന്ന 17-ം, ബുധന്നു് 'ചന്ദ്ര' എന്ന 26-ം, വ്യാഴത്തിന്നു് 'ഭോഗ' എന്ന 34-ം, ശുക്രന്നു് 'ലാഭ' എന്ന 43-ം, ശനിയ്ക്കു് 'ധനം' എന്ന 9-ം, നിസർഗ്ഗബലമുണ്ടു്. ഈ വരുത്തിയ ബലങ്ങളെല്ലാം പേരിട്ടു് ചാർത്തണം.

കുജാദി ഗ്രഹങ്ങൾക്കു് യുദ്ധം ഉണ്ടെങ്കിൽ ചെയ്യേണ്ടതായ ഒരു സംസ്കാരത്തെ പറയുന്നു.

യുദ്ധേ വീര്യാന്തരം ഹരേത്.

18

ബിംബാന്തരേണ, തത് സ്വഷ്ണം
സൌമ്യയാമ്യസ്ഥയോർബ്ബലേ.

കുജൻ മുതൽ അഞ്ചു താരാഗ്രഹങ്ങൾ സമലിപ്തകളായി വരുമ്പോൾ, തങ്ങളിൽ യുദ്ധമാകുന്നു. യുദ്ധത്തിൽ ഇരുവരുടേയും സ്ഫുടവിക്ഷേപങ്ങൾ വരുത്തി, അവ ദിക്ക് ഒന്നെങ്കിൽ തമ്മിൽ കൂട്ടുകയും രണ്ടെങ്കിൽ അന്തരിയ്ക്കുകയും ചെയ്യതു്, ബിംബാന്തരമാകുന്നു, ആ യുദ്ധമുള്ള ഗ്രഹങ്ങൾ രണ്ടിൻേറയും ബലപിണ്ഡത്തിൻെറ അന്തരത്തെ ഈ ബിംബാന്തരംകൊണ്ടു് ഹരിച്ച ഫലം, വടക്കു് നില്ക്കുന്ന ഗ്രഹത്തിൻെറ ബലപിണ്ഡത്തിൽ കൂട്ടുകയും, തെക്കു് നില്ക്കുന്നതിൻെറ ബലപിണ്ഡത്തിൽനിന്നു് കളയുകയും വേണം.

ഇനി സ്ഫുടബലപിണ്ഡം ഉണ്ടാക്കുവാൻ പറയുന്നു.

ഏഷാം ബലാനാമൈക്യം യത് സ്ഥാനവീര്യസമന്വിതം.

19

ശുഭാശുഭദൃഗംഘ്ര്യാഢ്യഹീനം ഗ്രഹബലം സ്ഫുടം.

ചേഷ്ടാബലം തുടങ്ങി നിസർഗ്ഗബലത്തോളമുള്ള ബലങ്ങൾ ആറും സ്ഥാനബലവും ഒന്നിച്ചുകൂട്ടിയതു്, ബലപിണ്ഡമാകുന്നു. ഈ വണ്ണം എല്ലാ ഗ്രഹങ്ങൾക്കും ബലപിണ്ഡം വരുത്തിക്കൊള്ളുക. അതാതു് ഗ്രഹങ്ങൾക്കു് ശുഭദൃഷ്ടിയുണ്ടെങ്കിൽ, അതിൻെറ നാലിലൊന്നു് ബലപിണ്ഡത്തിൽ കൂട്ടുകയും, പാപദൃഷ്ടിയുണ്ടെങ്കിൽ, അതിൻെറ നാലിലൊന്നു് കളയുകയും വേണം. എന്നാൽ ബലപിണ്ഡങ്ങൾ സ്ഫുടങ്ങളാവും. യുദ്ധത്തിൽപ്പറഞ്ഞ സ്ഫുടബലപിണ്ഡത്തെക്കൊണ്ടാണു് ബലപിണ്ഡാന്തരമുണ്ടാക്കേണ്ടതു്.

അനന്തരം ലഗ്നാദിഭാവബലം വരുത്തുവാൻ പറയുന്നു.

ഭാവം സ്വാമിബലം വീര്യം ജ്ഞഗുർവ്വോർദൃഷ്ടിസംയുതം,

20

ശുഭാശുഭദൃഗംഘ്ര്യാഢ്യഹീനം സ്വാമിദൃഗന്വിതം.

ലഗ്നാദി ഭാവങ്ങൾക്കുള്ള ബലപിണ്ഡം, അതാതു് അധിപൻെറ ബലപിണ്ഡം തന്നേയാകുന്നു. അതിൽ ബുധൻേറയും വ്യാഴത്തിൻേറയും ആ ഭാവരാശ്യധിപൻേറയും ദൃഷ്ടികൾ മുഴവനും, മററു ശുഭന്മാരുടെ ദൃഷ്ടികളിൽ നാലിലൊന്നും, കൂട്ടണം. അധിപനൊഴിച്ചു് മററു പാപന്മാരുടെ ദൃഷ്ടികളിൽ നാലിലൊന്നു് കളയുകയും വേണം,

ഒരു സംസ്കാരവുംകൂടി ഉള്ളതാണു് ഇനി രണ്ടരശ്ലോകം കൊണ്ടു് പറയുന്നതു്.

ചതുഷ്പാന്നരകീടാപ്യാത് സുഖാസ്താദ്യഖപോനിതാത്.

21

ഷട്ഭാധികം ചേത് ചക്രോനാത്
തദംശാത് ത്രിഹൃതംബലം

പിന്നെ ചതുഷ്പാദ്രാശിയാകുന്ന ഭാവത്തിൽനിന്നു് നാലാംഭാവത്തേയും നരരാശിയാകുന്ന ഭാവത്തിൽനിന്നു് ഏഴാംഭാവത്തേയും, കീടരാശിയാകുന്ന ഭാവത്തിൽനിന്നു് ലഗ്നഭാവത്തേയും, ജലരാശിയാകുന്ന ഭാവത്തിൽനിന്നു് പത്താംഭാവത്തേയും വാങ്ങുക. ശേഷത്തെ, ആറു രാശിയിൽ ഏറുകിൽ, പന്ത്രണ്ടു് രാശിയിൽനിന്നു് കളഞ്ഞതു്, കേന്ദ്രങ്ങളാകുന്നു. ആറിൽ കുറയുമെങ്കിൽ, ആദ്യത്തേതു തന്നെ. ഈ കേന്ദ്രങ്ങൾ തിയ്യതിയാക്കി, മൂന്നിൽ ഹരിച്ചു് ഫലം, മുൻവെച്ചിരിക്കുന്ന ബലപിണ്ഡത്തിൽ കൂട്ടുക.

നരരാശിബലേ യോജ്യം ഭാനുദിഗ്ബലമേവ ച.

22

തദൂനം "നൃതനം" യോജ്യം ചതുഷ്പാദ്രാശിജേ ബലേ;
തയോർഭേദോനിതം "നൃത"മാപ്യകീടർക്ഷജേ ബലേ.

നരരാശിയാകുന്ന ഭാവങ്ങളുടെ ബലപിണ്ഡത്തിൽ, ആദിത്യൻെറ ദിഗ്ബലത്തെ കൂട്ടണം. ആ ദിഗ്ബലത്തെ

അറുപതിൽ കളഞ്ഞു്, ശേഷത്തെ, ചതുഷ്പാദ്രാശികളാകുന്ന ഭാവങ്ങളുടെ ബലപിണ്ഡത്തിൽ കൂട്ടണം. പിന്നെ ഈ ഫലങ്ങരം രണ്ടും തമ്മിൽ അന്തരിച്ചതിനെ, അറുപതിൽ കളഞ്ഞശേഷം, കീടരാശിയും ജലരാശിയുമാകുന്ന ഭാവങ്ങളുടെ ബലപിണ്ഡത്തിലും കൂട്ടണം. എന്നാൽ, ഭാവഫലങ്ങരം സൂക്ഷ്മങ്ങളാകും. ഇങ്ങനെ വരുത്തിയ ഭാവബലപിണ്ഡങ്ങളും പേരിട്ടു് ചാൎത്തി വെയ്ക്കണം.

23

ഇനി ഓരോ ഗ്രഹവും ചെയ്യുന്ന ഇഷ്ടഫലത്തേയും കഷ്ടഫലത്തേയും സാമാന്യേന അറിവാനാണു് രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്. അടുത്ത ശ്ലോകംകൊണ്ടു്, അതിൻെറ ഒരു കാരണമായ ഇഷ്ടകഷ്ടബലങ്ങളെ വരുത്തുവാൻ പറയുന്നു.

ചേഷ്ടോച്ചബലയോഗാൎദ്ധം തദൂനം "നൃതനം" ച യത്;
വീൎയ്യഘ്നേത്ര "നഭൈ" രാപ്തേ ഇഷ്ടകഷ്ടബലേ സ്ഫുടേ.

ഇതിലെ 9–10–11 ഈ ശ്ലോകങ്ങളെക്കൊണ്ടു് പറഞ്ഞിട്ടുള്ള അതാതു് ഗ്രഹങ്ങളുടെ ചേഷ്ടാബലവും ഉച്ചബലവും തമ്മിൽ കൂട്ടി അൎദ്ധിച്ചതിനേയും, അതിനെ 60–ൽ നിന്നു് കളഞ്ഞ ശേഷത്തേയും, വെവ്വേറെ വെച്ചു്, മുൻവരുത്തിയ ബലപിണ്ഡംകൊണ്ടു് പെരുക്കി രണ്ടിനേയും 60–ൽ ഹരിയ്ക്കുക. ആ ഫലങ്ങരം ക്രമേണ അതാതു് ഗ്രഹത്തിൻെറ ഇഷ്ടബലവും കഷ്ടബലവും ആയിട്ടു് വരും. ഇങ്ങനെത്തന്നെ. എല്ലാ ഗ്രഹങ്ങരക്കും ഇഷ്ടബലവും കഷ്ടബലവും വരുത്തിക്കൊരംക.

24

'ഭൂഷാ', 'ദേവ', 'ഫലം', 'സ്വര' 'ക്ഷയ', 'ദി', 'വാ',
'ര', 'തം', ശുഭം സ്യാത് ക്രമാത്
സ്വോച്ചാദൌ നവകേ, തദൂനിതവിഷാ
കഷ്ടം, ഗണേ തദ്ദളേ;

തേ ച സ്വാംശഫലൈക്യയുങ്മ്ഗുണിതേ
ഭൂയഃ സ്വവർഗ്ഗേശയോ-
ർവീര്യൈക്യാദ്ധയുഗാഹതേ "തിലശശാ-
ക്ഷാ" പ്തേ തദൈക്യേ സ്ഫുടേ.

തൻെറ തൻെറ ഉച്ചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു് ഇഷ്ടബലം 'ഭൂഷാ' എന്ന 64-ം, മൂലക്ഷേത്രത്തിൽ നില്ക്കുന്നതിന്നു് 'ദേവ' എന്ന 48-ം, സ്വക്ഷേത്രത്തിൽ 'ഫലം' എന്ന 32-ം, അതിബന്ധുക്ഷേത്രത്തിൽ 'സ്വര' എന്ന 24-ം ബന്ധുക്ഷേത്രത്തിൽ 'ക്ഷയ' എന്ന 16-ം, സമക്ഷേത്രത്തിൽ 'ദി' എന്ന 8-ം, ശത്രുക്ഷേത്രത്തിൽ നില്ക്കുന്നതിന്നു് 'വ' എന്ന 4-ം, അതിശത്രുക്ഷേത്രത്തിൽ നില്ക്കുന്നതിന്നു് 'ര' എന്ന 2-ം, നീചത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു് 'ത്നം' എന്ന ശൂന്യവുമാണു് ഇഷ്ടഫലമുള്ളതു്. ഇതു് രാശിയിലെ ഫലമാകുന്നു. ഈ ഇഷ്ടഫലങ്ങളെ, വെവ്വേറെ 'വിഷം' എന്ന 64-ൽ നിന്നു് കളഞ്ഞതു്, കഷ്ടഫലവുമാകുന്നു. ഹോരാദിവർഗ്ഗങ്ങളാറിലും, രാശിയിൽ പറഞ്ഞ ഇഷ്ടഫലത്തിൻേറയും കഷ്ടഫലത്തിൻേറയും അദ്ധമാണു് ഫലമുള്ളതു്. ഈവണ്ണം എല്ലാ ഗ്രഹങ്ങാംക്കും ഇഷ്ടകഷ്ടഫലങ്ങളേയും വരുത്തി ചാത്തിവെയ്ക്കുക. പിന്നെ, ഓരോ ഗ്രഹങ്ങളെവെച്ചു്, ആ ഗ്രഹത്തിൻെറ രാശി(ശുഭ)ഫലത്തെ മീതെ വെയ്ക്കുക. അതിൻെറ ചോടെ, ഹോര, ദ്രേക്കാണം, നവാംശം, ദ്വാദശാംശം, ത്രിംശാംശം, സപ്താംശം എന്ന ക്രമത്താലെ അതാതിൻെറ ശുഭഫലത്തെയും ചോടെ ചോടെ വെയ്ക്കുക. അവയിൽവെച്ചു്, മീതെ ഇരിയ്ക്കുന്ന രാശിഫലത്തെ ആ രാശ്യധിപൻെറ ശുഭഫലങ്ങളുടെ യോഗം കൊണ്ടു് പെരുക്കുക. പിന്നെ അതിൻെറ ചോടെയുള്ള ഹോരാഫലത്തെ, ആ ഹോരാധിപൻെറ ശുഭഫലയോഗം കൊണ്ടു് പെരുക്കുക. അതിന്നുചോടെയുള്ള ദ്രേക്കാണഫലത്തെ, ആ ദ്രേക്കാണാധിപൻെറ ശുഭഫലയോഗം കൊണ്ടു് പെരുക്കുക. ഇപ്രകാരം, നവാംശം മുതലായ ബാക്കി നാലു ഫലങ്ങളേയും, തൻെറ തൻെറ വർഗ്ഗത്തി

ന്റെ അധിപന്മാരുടെ ഇഷ്ടഫലയോഗം കൊണ്ടു് പെരുക്കുക. ഈ പെരുക്കിയ രാശ്യാദി ഏഴുകൂട്ടമുള്ള ഫലങ്ങളേയും, രാശ്യാദി അധിപന്മാരുടേയും ഏതു ഗ്രഹത്തിന്റെ ആണോ ഉണ്ടാക്കുന്നതു് അതിന്റേയും ശുഭഫലങ്ങളുടെ യോഗാർദ്ധംകൊണ്ടും പെരുക്കുക. പിന്നെ ഇവ ഏഴുകൂട്ടവും തമ്മിൽ ഒന്നിച്ചു് കൂട്ടുക. ആ യോഗത്തെ, 'തിലശശാക്ഷ' എന്ന 65536 കൊണ്ടു് ഹരിയ്ക്കുകയും ചെയ്ക. കിട്ടിയ ഫലം ഇഷ്ടഫലമാകുന്നു. ഇഷ്ടഫലം വരുത്തിയ ഗ്രഹങ്ങളുടെ കഷ്ടഫലങ്ങളേയും ഇപ്രകാരം വരുത്തുക. രാശി തുടങ്ങി ചോടെ ചോടെ വെച്ചു്, അതാതു് അധിപന്റെ കഷ്ടഫലയോഗംകൊണ്ടു് പെരുക്കി, അതാതു് അധിപന്റേയും തന്റേയും കഷ്ടഫലയോഗാർദ്ധം കൊണ്ടും പെരുക്കി, എല്ലാം തമ്മിൽ ഒന്നിച്ചുകൂട്ടി, ''തിലശശാക്ഷ'' എന്നതുകൊണ്ടുതന്നെ ഹരിച്ച ഫലം കഷ്ടഫലമാകുന്നു.

ബലപിണ്ഡം സമാപ്തം.

## ആയുർദ്ദായം

അനന്തരം ആയുർദ്ദായദശ വരുത്തും പ്രകാരം പറയുന്നു. അതു് 1. അംശകദശ, 2. ഉച്ചനീചദശ, 3. നിസർഗ്ഗദശ, 4, ജീവശർമ്മീയദശ ഇങ്ങനെ നാലു പ്രകാരമാകുന്നു. ഇവിടെ ആദ്യം അംശകദശ വരുത്തും പ്രകാരം പറയുന്നു. അതിന്നു്, കർമ്മയോഗ്യഗുണകാരം എന്നു് ഒരു ഗുണകാരം വരുത്തുവാനുണ്ടു്. ആ ഗുണകാരം സ്ഫുടഗുണകാരം എന്നും, ആശ്രയഗുണകാരം എന്നും ഉള്ള രണ്ടു ഗുണകാരങ്ങളുടെ യോഗാർദ്ധമാകുന്നു. അവയിൽ സ്ഫുടഗുണകാരമാണ് അടുത്ത ശ്ലോകംകൊണ്ടു പറയുന്നതു്.

25

ചേഷ്ടോച്ചബലസംയോഗോ
''വീരാ''ഢ്യോ ''ദേവ''ഭാജിതഃ

ഗുണകാരഃസ്ഫുടാഖ്യോഽയ –
മാശ്രയോ ഗുണ ഉച്യതേ.

ഒമ്പതാംശ്ലോകത്തിൻെറ ഉത്തരാദ്ധം തുടങ്ങി രണ്ടു ശ്ലോകംകൊണ്ടു് പറഞ്ഞ ചേഷ്ടാബലവും ഉച്ചബലവും തമ്മിൽ കൂട്ടി, അതിൻെറ മുകളിലെ സ്ഥാനത്തു് 'വീര' എന്ന 24-ം കൂട്ടി 'ദേവ' എന്ന 48 കൊണ്ടു് ഹരിച്ച ഫലത്തിന്നു് സ്ഫുടഗുണകാരം എന്നു പേർ. ശേഷം 69-ൽ പെരുക്കി, 48 കൊണ്ടു് ഹരിച്ചു്, ചുവടെ ഒരു സ്ഥാനവും കൂടി ഉണ്ടാക്കി അതിനെ വേറെ വെയ്ക്കുക. ഇനി ആശ്രയ ഗുണകാരം വരുത്തുവാൻ പറയുന്നു.

26—27

''ജ്ഞാനനീലം'' സ്വരാശൌ സ്യാ–
ദതിബന്ധൌ ''ശുഭോദയം''
ബന്ധുരാശൌ ''സുരോവന്ദ്യഃ''
സമരാശൌ ''നഗാസനം,–''
ശത്രുരാശൌ ''സർവ്വരത,''–
മതിശത്രൌ ''ശുകായനം;''
ഏവം ഹോരാദിവർഗ്ഗേഷു,
ക്ഷേത്രേ ദ്വിഘ്നാ ഇമേ ഗുണാഃ.

ഹോരാദി ആറു വർഗ്ഗങ്ങളിൽ, തൻെറ വർഗ്ഗങ്ങളിൽ, നില്ക്കുന്ന ഗ്രഹത്തിന്നു് ഗുണകാരം ''ജ്ഞാനനീലം'' എന്നും, അതിബന്ധുവിൻെറ ക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു് ''ശുഭോദയം'' എന്നും, ബന്ധുവിൻേറതിൽ ''സുരോവന്ദ്യഃ'' എന്നും, സമൻേറതിൽ ''നഗാസനം'' എന്നും, ശത്രുവിൻേറതിൽ ''സർവ്വരതം'' എന്നും, അതിശത്രുവിൻേറതിൽ ''ശുകായനം'' എന്നും ആണു് ഗുണകാരങ്ങാം. ഇതു് ഹോരാദിഷഡ്വർഗ്ഗങ്ങളിലേതാകുന്നു. ക്ഷേത്രത്തിലെ ഗുണകാരങ്ങാം ഇവയെ ഇരട്ടിച്ചതുമാകുന്നു.

28—29

ഈ ആശ്രയഗുണകാരത്തിൽ ഒരു സംസ്കാരവും കൂടി ചെയ്‌വാനുള്ളതാണു് ഇനി പറയുന്നതു്.

വർഗ്ഗോത്തമസ്വദ്രേക്കാണ-
സ്വനവാംശസ്ഥിതേ ഗ്രഹേ
യൽ കിഞ്ചിൽ ഗുണേ യോജ്യം,
തദപേക്ഷ്യ ധീഷ്ഠബോധികം.
"ഭാനുകുംഭം", "സോമനീലം",
"ജ്ഞാനമാന്യം", "സ്തവംവീനാ",
"സഭായത്ന", മത്രൈതേഷാം
യോഗഷഷ്ട്യംശ ആശ്രയഃ.

പിന്നെ ഏതെങ്കിലും ഗ്രഹങ്ങൾ, വർഗ്ഗോത്തമത്തിലോ തന്റെ ദ്രേക്കാണത്തിലോ തന്റെ നവാംശകത്തിലോ നില്ക്കുന്നുണ്ടെങ്കിൽ ആ ഗ്രഹത്തിന്നു്, മുമ്പു പറഞ്ഞ ഗുണകാരത്തിൽ ഏതാനും കൂട്ടേണ്ടതുണ്ടു്. അതിനെ പറയുന്നു: അതിബന്ധുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ഗുണകാരത്തിൽ 'ഭാനുകുംഭം' എന്നും, ബന്ധുക്ഷേത്രത്തിൽ നില്ക്കുന്നതിന്നു് 'സോമനീലം' എന്നും, സമക്ഷേത്രത്തിൽ നില്ക്കുന്നതിന്നു് 'ജ്ഞാനമാന്യം' എന്നും, ശത്രുക്ഷേത്രത്തിൽ നില്ക്കുന്നതിന്നു് 'സ്തവംവിനാ' എന്നും, അതിശത്രുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു് 'സഭായത്നം' എന്നും കൂട്ടണം. വർഗ്ഗോത്തമമോ സ്വദ്രേക്കാണമോ, സ്വനവാംശകമോ, ഇതിലൊന്നു് ഉണ്ടെങ്കിൽ മാത്രമേ, 'ഭാനുകുംഭം' എന്നു തുടങ്ങിയുള്ള ഗുണകാരം വേണ്ടൂ; ഇല്ലെങ്കിൽ വേണ്ട. ഗ്രഹം ഉച്ചത്തിലും മൂലക്ഷേത്രത്തിലും സ്വക്ഷേത്രത്തിലും നില്ക്കുമ്പോൾ ഇവ ഉണ്ടായാൽ, ഈ രണ്ടാമതു് പറഞ്ഞ 'ഭാനുകുംഭം' ഗുണകാരം വേണ്ട. അതിബന്ധുക്ഷേത്രാദികളിൽനിന്നു് ഇവ മൂന്നിലൊന്നു് ഉണ്ടായാലേ വേണ്ടൂ. 'വർഗ്ഗോത്തമസ്വദ്രേക്കാണസ്വനവാംശക'ങ്ങൾ, രണ്ടു കൂട്ടമുണ്ടാകിലും, മൂന്നു കൂട്ടമുണ്ടാകിലും ഒന്നിന്റേതേ വേണ്ടൂ. അതു് അധികമുള്ളതാണു് വേണ്ടതും. ഇവ ഒന്നിച്ചുകൂട്ടിയ യോഗം 60-ൽ കയററിയതു് 'ആശ്രയഗുണകാര' മാകുന്നു.

30

ആശ്രയസ്ഫുടയോഗാഢ്യം കർമ്മയോഗ്യഗുണസ്മൃതഃ.

ഈ ആശ്രയഗുണകാരവും, മുൻവരുത്തിയ സ്ഫുടഗുണകാരവും തമ്മിൽ കൂട്ടി അർദ്ധിച്ചതു്, 'കർമ്മയോഗ്യ' ഗുണകാരമാകുന്നു.

ഇനി അംശകദശയുടെ ആയുഷ്ഖലകളെ വരുത്തുവാൻ പറയുന്നു.

ഗ്രഹലിപ്താ "ജ്ഞാനവീരൈഃ" ശിഷ്ടമായുഷ്ഖലാ ഹൃതാഃ.

ഗ്രഹങ്ങളെ ഇറക്കി ഇലിയാക്കി 'ജ്ഞാനവീരാ' എന്ന 2400 കൊണ്ടു് ഹരിച്ചുകളയുക. ശേഷം ആയുഷ്ഖലകളാകുന്നു.

ഈ ആയുഷ്ഖലകളിൽ ദൃശ്യാർദ്ധഹരണം എന്നു് ഒരു സംസ്കാരവുംകൂടി ചെയ്‌വാനുണ്ടു്. അതാണിനി രണ്ടു ശ്ലോകംകൊണ്ടു് പറയുന്നതു്. അടുത്ത ശ്ലോകംകൊണ്ടു് അതിന്നാവശ്യമായിട്ടുള്ള ഒരു ഗുണകാരത്തേയും ഹാരകത്തേയും വരുത്തുവാൻ പറയുന്നു.

31

ഗ്രഹോനലഗ്നേ മേഷാദൌ തത്കലാ ഹാരകോ, ഗുണാഃ
രാശിലിപ്താ; ഗുണാധിക്യേ വ്യസ്താ,ദ്വിഘ്നോ ഹരഃ സതാം

ലഗ്നത്തിൽനിന്നു് ഗ്രഹത്തെ വാങ്ങിയാൽ ശേഷം മേഷാദിയാണെങ്കിലേ (6 രാശിയിൽ കുറയുമെങ്കിലേ) ദൃശ്യാർദ്ധഹരണം വേണ്ടൂ. തുലാദിയാകിൽ വേണ്ട. ലഗ്നത്തിൽ നിന്നു് ഗ്രഹത്തെ വാങ്ങി ശേഷത്തെ ഇറക്കി ഇലിയാക്കിയതു് ഹാരകവും, ഒരു രാശിയെ ഇറക്കി ഇലിയാക്കിയ 'അന്നന്ദേയം' എന്നതു് (1800) ഗുണകാരവുമാകുന്നു. ഹാരകത്തേക്കാൾ ഗുണകാരം ഏറിയാൽ മറിച്ചു് അന്നന്ദേയം ഹാരകവും, മറേറതു് ഗുണകാരവുമാകുന്നു. ശുഭന്മാൎക്കു് ഹാരകത്തെ ഇരട്ടിയ്ക്കുകയും വേണം.

32

ദൃശ്യാർദ്ധേ ദ്വൈകഭസ്ഥേഷു ബഹ്വഷ്ടകോ ഹരേത് ബലീ
ആയുഷ്ഖലാ ഗുണഹതാ ഹരാപ്താഃ ശോധയേത് പൃഥക്.

മുൻവരുത്തിയ ആയുഃഖണ്ഡലകളെ വേറെവെച്ചു് ഈ ഉണ്ടാക്കിയ ഗുണകാരംകൊണ്ടു് പെരുക്കി, ഈ ഹാരകം കൊണ്ടു് ഹരിച്ച ഫലം വേറെ വെച്ചിരിയ്ക്കുന്ന ആയുഃഖണ്ഡലയിൽനിന്നു് കളയുക. ശേഷം കൊണ്ടാണു് മേലിൽ ക്രിയ ചെയ്യേണ്ടതു്. ഈ ദൃശ്യാർദ്ധഹരണത്തിങ്കൽ ഒരു ഭാവത്തിൽത്തന്നെ ഒന്നിലധികം ഗ്രഹങ്ങളുണ്ടായാൽ, അതിൽ ബലമേറിയ ഗ്രഹത്തിന്നേ ദൃശ്യാർദ്ധഹരണം വേണ്ടൂ. മറ്റു ഗ്രഹങ്ങൾക്കൊന്നിന്നും വേണ്ട.

33

കർമ്മയോഗ്യഗുണഘ്നാ സ്താ
"നനഖാ"പ്താശ്ച വത്സരാഃ;
ഹത്വാ "പ്രിയ" "നഗാ"ദ്യൈസ്തു
ശിഷ്ടം മാസാദയോ ഹൃതാഃ.

ദൃശ്യാർദ്ധഹരണം ചെയ്തിരിയ്ക്കുന്ന ആയുഃഖണ്ഡലകളെ കർമ്മയോഗ്യഗുണകാരംകൊണ്ടു് പെരുക്കി നനഖം എന്ന 200 കൊണ്ടു് ഹരിച്ച ഫലം സംവത്സരമാകുന്നു. ശേഷം 12-ൽ പെരുക്കി നനഖംകൊണ്ടു് ഹരിച്ച ഫലം മാസവും, ശേഷം 30-ൽ പെരുക്കി ഹരിച്ച ഫലം ദിവസവുമാകുന്നു. വീണ്ടും 60-ൽ പെരുക്കി ഹരിച്ചാൽ നാഴിക വിനാഴിക മുതലായതും കിട്ടും.

34

ഇങ്ങനെ ഗ്രഹങ്ങളുടെ അംശകദശ വരുത്തുവാൻ പറഞ്ഞിട്ടു് ഇനി ഈ അംശകദശാപ്രകരണത്തിലെ ലഗ്നദശ വരുത്തുവാൻ പറയുന്നു.

ലഗ്നം "ജനക"സംക്ഷുണ്ണമണ്ഡലാത്"'പ്രിയ"ശോധിതം
ലഗ്നായുർബ്ബലവത്യസ്മിൻ ലഗ്നം'പ്രിയ'ഗുണംക്ഷിപേത്.

ലഗ്നസ്ഫുടം വെച്ചു് രാശിയും തിയ്യതിയും ഇലിയും 'ജനകൻ' എന്ന 108 കൊണ്ടു് പെരുക്കി ഇലിയെ 60-ലും തിയ്യതിയെ 30-ലും രാശിയെ 12-ലും കയററുക. രാശിയെ 12-ൽ കയററിയതു് സംവത്സരവും, അതിന്നു്

ചുവട്ടിലേതു് മാസവും, അതിന്നു ചുവട്ടിലേതു് ക്രമത്തിൽ ദിവസവും നാഴികയുമായി വരും. സംവത്സരസ്ഥാനത്തു് 12–ൽ അധികമുണ്ടെങ്കിൽ അതിനെ 12–ൽ കിഴിച്ചുകളഞ്ഞു് ബാക്കി സംവത്സരമാകുന്നു. അതു് ലഗ്നദശയാണു്. ലഗ്നത്തിന്നു് ബലം വളരെ ഉണ്ടെന്നു വരികിൽ ലഗ്നത്തെ 12–ൽ പെരുക്കി 60-ലും, 30–ലും, 12-ലും കയററി മുൻ വെച്ചിരിക്കുന്നതിൽ കൂട്ടുകയും വേണം. ഇതു സ്ഫുടലഗ്നദശയാകുന്നു.

35

ഇനി ഉച്ചനീചദശ, നിസൎഗ്ഗദശ, ജീവശൎമ്മീയദശ എന്നീ മൂന്നു് ദശകളുടേയും സംവത്സരങ്ങളേയും അവകൊണ്ടു് ദശാനാഴികകളേയും വരുത്തുവാനാണു് പറയുന്നതു്.

“ധന്യ,” “സ്ഥേര,” “ശ്രുക,” “പ്രിയ,” “സ്ഥയ,” “പുരീ”
“നിദ്രോ” ച്ചനീചേ സമാ
‘നാരീ,’ ‘സംജ്ഞ,’ ‘ഖനീ,’ ‘ധനീ,’ ‘ജയ,’ ‘നരോ,’
‘നാശ’ശ്ച നൈസൎഗ്ഗികേ
ഖേടോച്ചാന്തരഹീനചക്രകലികാഃ
സ്വാബ്ദാഹതാ നാഡികാഃ,
‘കുംഭാതോദ’ ഹതാ‘വനേശ’വിഹൃതാ-
സ്സ്യാ ജീവശൎമ്മീയകേ.

ഇവിടെ ഉച്ചനീചദശയിങ്കൽ ക്രമത്തിൽ സൂൎയ്യാദികളുടെ സംവത്സരങ്ങളെ ആദ്യം പറയുന്നു. ആദിത്യന്നു് ധന്യ എന്ന 19–ം ചന്ദ്രന്നു് സ്ഥേര എന്ന 25–ം, കുജന്നു് ശ്രുക എന്ന 15–ം, ബുധന്നു് പ്രിയ എന്ന 12–ം, വ്യാഴത്തിന്നു സ്ഥയ എന്ന 15–ം, ശുക്രന്നു് പുരി എന്ന 21–ം, ശനിക്കു് നിദ്രാ എന്ന 20–ം സംവത്സരങ്ങൾ ആകുന്നു.

നിസൎഗ്ഗദശയിങ്കൽ ആദിത്യന്നു് നാരീ എന്ന 20–ം, ചന്ദ്രനു് സംജ്ഞ എന്ന 1–ം, കുജന്നു് ഖനീ എന്ന 2–ം, ബുധനു് ധനീ എന്ന 9–ം വ്യാഴത്തിന്നു് ജയ എന്ന 18–ം,

ശുക്രന്നു് നര എന്ന 20-ം, ശനിക്കു് നാശഃ എന്ന 50-ം സംവത്സരങ്ങളുമുണ്ടു്.

ഗ്രഹവും ഉച്ചവും തമ്മിൽ അന്തരിച്ച ആ അന്തരത്തെ ഇറക്കി ഇലിയാക്കി, അനന്തപുരത്തിൽ (21600-ൽ) നിന്നു് കളഞ്ഞ ശേഷം ആയുഷ്ഷലകളാകുന്നു. ഖേടോച്ചാന്തരം 6 രാശിയിൽ അധികമായിരിയ്ക്കുണം. പിന്നെ ആ ആയുഷ്ഷലകളെ തന്റെ തന്റെ സംവത്സരംകൊണ്ടു് പെരുക്കിയതു് ദശാനാഴികയായിട്ടുവരും. ഉച്ചനീചദശയും, നിസർഗ്ഗദശയും വരുത്തേണ്ടതു് ഇങ്ങനേത്തന്നെയാകുന്നു. ഉച്ചനീചദശയ്ക്കു് പിണ്ഡദശ എന്നും പറയും. പിന്നെ ജീവശർമ്മീയദശയിങ്കലേയ്ക്കു് ആയുഷ്ഷലകളെ കുംഭാതോദ എന്ന 8641 കൊണ്ടു് പെരുക്കി വനേശ എന്ന 504 കൊണ്ടു് ഹരിച്ച ഫലം നാഴികകളാകുന്നു. ഈ നാഴികകളെ അറുപതിലും മുപ്പതിലും പന്ത്രണ്ടിലും കയററിയാൽ, നാഴിക ആദിയായിട്ടുള്ള ദശാസംവത്സരം വരും.

### 36

ഗ്രഹവും ഉച്ചവും തമ്മിൽ അന്തരിച്ചാൽ ആറു രാശിയിൽ കുറയുമെങ്കിൽ ചെയ്യേണ്ടതായ ക്രിയ പറയുന്നു.

സ്വോച്ചോനോ വിഹഗഃ ഷഡ്രാ-
ശ്യൂനശ്ചേത് ചക്രശോധിതഃ;
ലിപ്താദികോ നീചൈരബ്ദൈ-
ർവ്വിഭ്ധിതോ നാഡികാദികഃ.

ഗ്രഹസ്ഫുടത്തെ വെച്ചു് അതിൽനിന്നു് തന്റെ ഉച്ചത്തെ വാങ്ങുക; ബാക്കി 6 രാശിയിൽ കുറയുമെങ്കിൽ അതിനെ 12 രാശിയിൽനിന്നു് വാങ്ങണം. പിന്നെ ബാക്കി കാണുന്നതാണു് ആയുഷ്ഷലകളായിട്ടുള്ളതു്. അവയെ മുൻപറഞ്ഞപ്രകാരം അതാതിന്റെ കൊല്ലംകൊണ്ടു് പെരുക്കുക മുതലായ ക്രിയ ചെയ്താൽ. നാഴിക മുതലായി സംവത്സരപര്യന്തമുള്ള ദശ വരികയും ചെയ്യും.

37

പിന്നെയുള്ള ഹരണങ്ങളെ പറയുന്നു.

ത്ര്യംശോനോ രിപുഭേ കുജം, ദളമുചോ
മൌഢ്യേ കുജാർക്കീ വിനാ
രാശ്യൂനോദയലിപ്തികാവിനിഹതാ-
ശ്ചക്രാംശലിപ്താഹൃതാഃ.
ത്യാജ്യാഃ സാസതി ലഗ്നഭേ, ശുഭദൃശി
ത്യാജ്യം ഫലാർദ്ധം പൃഥക്,
ദൃശ്യാർദ്ധോത്ഥഗുണാഹതാ ഹരഹൃതാ-
സ്ത്യാജ്യാസ്തദാ സ്യുഃ സ്ഫുടാഃ.

ശത്രുക്ഷേത്രത്തിൽ നില്ക്കുന്ന ഗ്രഹത്തിന്റെ ദശയിൽ മൂന്നിലൊന്നു് കളയണം. ഇതിന്നു് ശത്രുക്ഷേത്രഹരണമെന്നു് പേർ. ചൊവ്വയ്ക്കു് ശത്രുക്ഷേത്രഹരണം വേണ്ട, ഇവിടെ ഒരു ഗ്രഹത്തിന്നും തൽകാലശത്രുവിനെ വിചാരിയ്ക്കുകയും വേണ്ട. മൌഢ്യമുള്ള ഗ്രഹത്തിന്റെ ദശയിൽനിന്നു് പകുതി കളയണം. ഇതിന്നു് മൌഢ്യഹരണം എന്നു് പേർ. ശുക്രനും ശനിയ്ക്കും ഈ മൂഢഹരണം വേണ്ട: ശത്രുക്ഷേത്രഹരണവും മൂഢഹരണവുമുണ്ടെങ്കിൽ രണ്ടും വേണം; ആദ്യം ശത്രുക്ഷേത്രഹരണവും പിന്നെ മൂഢഹരണവും ആണു് വേണ്ടതു്. ലഗ്നത്തിൽ പാപനുണ്ടെങ്കിൽ ലഗ്നത്തിന്റെ രാശി കളഞ്ഞു് ബാക്കി തിയ്യതിയെ ഇലിയാക്കി. അതുകൊണ്ടു് മുമ്പുണ്ടാക്കിവെച്ച ദശാനാഴികയെ വേറെ വെച്ചു് പെരുക്കി, അനന്തപുരം എന്ന 21600 കൊണ്ടു് ഹരിച്ച ഫലം ആ ദശാനാഴികയിൽ നിന്നുതന്നെ കളയണം. ഇതിന്നു് ക്രൂരോദയഹരണമെന്നു് പേർ. ലഗ്നത്തിന്നു് ശുഭദൃഷ്ടിയുണ്ടെങ്കിൽ അനന്തപുരംകൊണ്ടു് ഹരിച്ചപ്പോഠം കിട്ടിയ ഫലത്തിൽ പകുതി കളഞ്ഞാൽ മതി. ഈ ഹരണങ്ങഠം ഉച്ചനീചദശയ്ക്കും, നിസർഗ്ഗദശയ്ക്കും, ജീവശർമ്മീയദശയ്ക്കും വേണം. അംശകദശയ്ക്കു് വേണ്ട എല്ലാ ഗ്രഹങ്ങളുടേയും ലഗ്നത്തിന്റെ ദശയിലും ചെയ്യുകയും വേണം. അംശകദശ

യിൽപ്പറഞ്ഞ ദൃശ്യാദ്ധഹരണവും ഈ മൂന്നു ദശകാംക്കും വേണം. മൂന്നിന്നും ക്രിയ മുൻ പറഞ്ഞതുപോലെത്തന്നെ, വിശേഷം ഒന്നുമില്ല; പിന്നെ ക്രൂരോദയഹരണമുണ്ടെങ്കിൽ ദശകളെ നാഴികയാക്കിയിട്ടു് ഈ ഹരണങ്ങളെ ചെയ്യുകൊള്ളണം. ക്രൂരോദയഹരണത്തിൽ, രവി-കുജ-മന്ദന്മാരിൽ ഒന്നോ രണ്ടോ മൂന്നോ നിന്നാലും ഹരണം ചെയ്യണം. ഈ ക്രൂരഗ്രഹങ്ങരം ഉച്ചക്ഷേത്രാദികളിൽ ലഗ്നത്തിൽ നിന്നാലും, ഈ ഹരണം ചെയ്യണം. ഈ ഗ്രഹങ്ങരം ശുഭന്മാരോടു് കൂടിയാലും ഹരണം ചെയ്യണം.. ശുഭദൃഷ്ടി കാണുന്നേടത്തു്, ക്ഷീണനല്ലാത്ത ചന്ദ്രനും, പാപസഹിതനല്ലാത്ത ബുധനും, വ്യാഴവും, ശുക്രനും ശുഭന്മാരായി വിചാരിയ്ക്കണം. ദൃഷ്ടി, സപ്തമദൃഷ്ടിതന്നെ വേണം. വ്യാഴത്തിന്റെ ത്രികോണദൃഷ്ടിയുംകൂടി ആവാം. എന്നാൽ ദശകരം എല്ലാം സൂക്ഷ്മമായിട്ടു് വരും

38

ഉച്ചനീചദശയ്ക്കും, നിസർഗ്ഗദശയ്ക്കും, ജീവശർമ്മീയദശയ്ക്കും ലഗ്നദശ വരുത്തുവാൻ പറയുന്നു.

ഭാഗാദ്യം''ജനക''ഘ്നം വാ, ''ഭാദ്യംവാ ''പ്രിയ''സംഗുണം ഏഷ്വ ത്രിഷ്വപി ലഗ്നായുരംശരാശീശവീര്യതഃ.

ലഗ്നഭാവത്തിന്റെ നവാംശകാധിപന്നു് ബലം ഏറുമെങ്കിൽ ലഗ്നത്തിന്റെ രാശി കളഞ്ഞ തിയ്യതിയും ഇലിയും ജനക എന്ന 108 കൊണ്ടു് പെരുക്കി 60-ലും 30-ലും കയററിയതു രാശ്യാധിപന്നു് ബലമേറുമെങ്കിൽ രാശിയും തിയ്യതിയും ഇലിയും 12-ൽ പെരുക്കി കയററിയതും ആണു് ലഗ്നത്തിന്റെ ദശ.

39

ഈ പറഞ്ഞ നാലുവിധം ദശകളിൽ ഏതൊന്നിനേയാണു് ആയുർദ്ദായദശയായി സ്വീകരിയ്ക്കേണ്ടതെന്നു് പറയുന്നു.

അംശായുഃ പ്രബലേ ലഗ്നേ, പിണ്ഡായുഃ പ്രബലേ രവൌ;
ചന്ദ്രേ നിസർഗ്ഗജം സാദ്ധ്യം, ത്രയാണാം തു ബലേ സമേ.

40

നിസർഗ്ഗാംശകപിണ്ഡായുർയ്യോഗത്ര്യംശോ ദശാ ഭവേത്;
ഉഭയോർബ്ബലസാമ്യേ തു തദൈക്യസ്യ ദളം ദശാ.

41

ത്രയാണാം ബലശൂന്യേ തു ജീവശർമ്മദശാ മതാ;
ഏവമേവ പുരാ പ്രോക്തം ജ്യോതിശ്ശാസ്ത്രവിശാരദൈഃ.

ലഗ്നം, സൂര്യ്യൻ, ചന്ദ്രൻ ഇവരിൽവെച്ച് ലഗ്നത്തിന്നു് ബലം ഏറുമെങ്കിൽ അംശകദശയും, സൂര്യ്യന്നു് ബലം ഏറുകിൽ ഉച്ചനീചദശയും ചന്ദ്രന്നു് ബലം ഏറുകിൽ നിസർഗ്ഗദശയും ആണു് വേണ്ടതു്. മൂന്നിനും ബലം സമമാണെങ്കിൽ, ഈ ദശകാം മൂന്നും വരുത്തി മൂന്നും തമ്മിൽ കൂട്ടി മൂന്നിൽ ഹരിച്ചതും; ഏതെങ്കിലും രണ്ടെണ്ണത്തിന്നു് ബലം സമമായി വന്നാൽ, ആ രണ്ടു ദശകളും വരുത്തി തമ്മിൽ കൂട്ടി അർദ്ധിച്ചതും ആണു് ദശ. മൂന്നിന്നും ബലം ശൂന്യമാണെങ്കിൽ മാത്രം ജീവശർമ്മീയദശ വരുത്തുകയും വേണം. ഗ്രഹങ്ങളുടെ ബലപിണ്ഡം, നാലിൽ കുറഞ്ഞാൽ ബലം ശൂന്യവും ഏഴിൽ ഏറിയാൽ ബലം പൂർണ്ണവുമാണു്. ഭാവങ്ങാംക്കു് ബലപിണ്ഡത്തിൽ 10-ൽ അധികമായാലെ പൂർണ്ണബലമാകയുള്ളു. ഇങ്ങനെയാണു് പുരാതനാചാര്യ്യന്മാർ പറഞ്ഞിരിയ്ക്കുന്നതു്.

42

അനന്തരം ദശകളുടെ ക്രമത്തെ പറയുന്നു.

ലഗ്നാദിത്യോഡുപാനാമധികബലവതഃ
സ്യാത് ദശാദ്യാ, തതോഽന്യാ
തത്കേന്ദ്രാദിസ്ഥിതാനാ,മിഹ ബഹുഷു പുനർ
വീര്യ്യതോ, വീര്യ്യസാമ്യേ

ബഹ്വായുർവൃദ്ധിദാതുഃ പ്രഥമ, മിനവശേ
നോദിതസ്യാബ്ദസാമ്യേ,
വീര്യം കിന്ത്വത്ര സന്ധിഗ്രഹ വിവരഹതം
ഭാവസന്ധ്യന്തരാപ്തം.

ലഗ്നാദിത്യചന്ദ്രന്മാരിൽവെച്ച് ആദ്യം ബലം ഏററുന്നവൻെറ ദശയും, ആ ദശാധിപൻെറ കേന്ദ്രത്തിൽ നില്ക്കുന്നതിൻെറ ദശ പിന്നേയും, പണപരത്തിൽ നില്ക്കുന്നതിൻെറ പിന്നേയും, ആപോക്ലിമത്തിൽ നില്ക്കുന്നതിൻെറ ദശ ഒടുവിലുമാണ് അനുഭവിയ്ക്കുക. ഈ കേന്ദ്രാദിസ്ഥാനങ്ങളിൽ എവിടെയെങ്കിലും ഒന്നിലധികം ഗ്രഹമുണ്ടെങ്കിൽ, അവയിൽ ബലം ഏററിയതിൻെറ ദശ ആദ്യവും, പിന്നെ അതിൽ ബലം കുറഞ്ഞതിൻെറയും, ഇങ്ങനെ ക്രമത്തിൽ എല്ലാററിലും ബലം കുറഞ്ഞതിൻെറ ദശ ഒടുവിലും അനുഭവിയ്ക്കും. അവിടെ കേന്ദ്രത്തിലുള്ള ഗ്രഹങ്ങളുടെ എല്ലാം കഴിഞ്ഞിട്ട് പണപരത്തിലുള്ളവയുടേയും, പണപരത്തിലുള്ള എല്ലാ ഗ്രഹങ്ങളുടേയും കഴിഞ്ഞിട്ട് ആപോക്ലിമത്തിലുള്ളവയുടേയും ദശ അനുഭവമാകും. കേന്ദ്രത്തിൽ ഗ്രഹമൊന്നുമില്ലെങ്കിൽ ആദ്യം പണപരത്തിലും, പിന്നെ ആപോക്ലിമത്തിലുമാണ്. ഇവിടെ ബലംകൊണ്ട് നോക്കുമ്പോഠം സമമായി വന്നാൽ, ദശാസംവത്സരം ഏററുന്നതിൻെറ ദശ മുമ്പേ വരും, കുറയുന്നതിൻെറ ദശ പിന്നെ. ദശാസംവത്സരവും സമമാണെങ്കിൽ, മുമ്പിൽ മൌഢ്യം തീർന്നതിൻെറ ദശ ആദ്യം, മററു ഗ്രഹങ്ങഠംക്ക് പിന്നെ. ഇങ്ങനെ എല്ലാടവും കണ്ടുകൊള്ളുക. ഇവിടെ ബലാധിക്യം വിചാരിയ്ക്കേണ്ടതു് മുമ്പുണ്ടാക്കിവെച്ച ബലപിണ്ഡം കൊണ്ടല്ല. ആ ബലപിണ്ഡത്തെ സന്ധിഗ്രഹാന്തരംകൊണ്ട് പെരുക്കി ഭാവസന്ധ്യന്തരംകൊണ്ട് ഹരിച്ചുവന്ന ഫലമാണ് ഇവിടെ ബലമായി വിചാരിയ്ക്കേണ്ടതു്. ആദിത്യനു മുമ്പിൽ ദശ എന്നു വരികിലും, ചന്ദ്രനു മുമ്പിൽ എന്നു വരികിലും, അവയുടെ ഭാവങ്ങളെക്കൊണ്ട് സന്ധിഗ്രഹാന്തരമുണ്ടാക്കണം. ഭാവസന്ധ്യന്തരം എല്ലാടവും പ

തിനഞ്ചുതന്നെ. ചന്ദ്രനും ലഗ്നത്തിന്നും ബലസാമ്യം ഹേതുവായിട്ട് യോഗാഢ്യം ചെയ്തിരിയ്ക്കുന്ന ദശയ്ക്ക്. ചന്ദ്രന്ന മുമ്പിലായിട്ട് വേണം ദശാക്രമം. ചന്ദ്രനും ആദിത്യനും ബലസാമ്യംകൊണ്ടുണ്ടായ ദശയ്ക്ക്, ആദിത്യന്ന മുമ്പിലായിട്ട് വേണം ദശാക്രമം. മൂന്നിന്നും ബലസാമ്യം കൊണ്ടുണ്ടായ ദശയ്ക്കും ആദിത്യന്ന മുമ്പിലായിട്ട് ദശാക്രമം. മൂന്നിന്നും ബലഹീനതയിങ്കൽ ജീവശർമ്മീയദശയ്ക്കും ആദിത്യൻ മുമ്പിലായിട്ടുതന്നെ. കേന്ദ്രാദിസ്ഥാനങ്ങളിലെ ക്രമം മുൻപറഞ്ഞതുപോലെത്തന്നെ.

43.

ഇനി ദശകളുടെ അപഹാരം വരുത്തുവാൻ പറയുന്നു.

വേദോ മൂലദശാപതേരിഹ ഗുണോ,
യുക്തസ്യ രംഭാ, ഹരോ
ധീധർമ്മേ, മദനേ പ്രിയം, മൃതിസുഖേ
പുത്രോ യഥാസംഭവം;
ഹാരഃ സ്യാത് ഗുണസംതതി,ർഗ്ഗുണഗുണാ
ഹാരാഹൃതാ സ്വാ ദശാ
ലബ്ധാ ഹ്യന്തരജാ ദശാ/ഥ വിദശാ
സാദ്ധ്യാ തതശ്ചോക്തവത്.

ഇവിടെ അപഹാരം വരുത്തുന്നേടത്ത് മൂലദശാപതിയ്ക്ക് വേദം (84) എന്നും, മൂലദശാപതിയോടുകൂടിനില്ക്കുന്ന ഗ്രഹങ്ങൾക്ക് രംഭാ (42) എന്നും, ദശാപതിയുടെ 5–ാമേടത്തും 9–ാമേടത്തും നില്ക്കുന്നവക്ക് ഹരഃ (28) എന്നും, 7–ാമേടത്ത് നിൽക്കുന്നവക്ക് പ്രിയം (12) എന്നും, മൂലദശാപതിയുടെ 4–ാമേടത്തും 8–ാമേടത്തും നില്ക്കുന്ന ഗ്രഹങ്ങൾക്ക് പുത്രഃ (21) എന്നും ആകുന്നു ഗുണകാരങ്ങൾ. എല്ലാററിന്നും ഗുണ്യം മൂലദശ തന്നെയുമാകുന്നു. മൂലദശാപതിയിങ്കൽനിന്ന് ഈ സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾക്ക മാത്രമേ അപഹാരമുള്ളു. മററു സ്ഥാനങ്ങളിൽ നില്ക്കുന്നവക്ക് അപഹാരമില്ല. ഗുണകാരം എല്ലാം ഒന്നിച്ചുകൂട്ടിയത് ഹാരവുമാകുന്നു. ഇതിനെ ഒന്നു

കൂടി വിവരിയ്ക്കാ —ഇവിടെ മൂലദശാപതിയോട് കൂടിയി ട്ടോ മൂലദശാധിപൻെറ 5-9-7-4-8 എന്നീ ഭാവങ്ങളി ലോ ഒരു ഗ്രഹവുമില്ലെങ്കിൽ, ഗുണകാരവും ഹാരകവും വേദം എന്നുതന്നെയാകുന്നു. അപ്പോൾ മൂലദശ മുഴുവനും ദശാധിപൻെറ അപഹാരവും ആയി വരും. മൂലദശാപതി യോടുകൂടി മററൊരു ഗ്രഹവും നിൽക്കുന്നുണ്ടെങ്കിൽ, മൂല ദശാധിപൻെറ ഗുണകാരമായ വേദവും, കൂടി നിൽക്കുന്ന ഗ്രഹത്തിൻെറ ഗുണകാരമായ രംഭയും ഒന്നിച്ചുകൂട്ടിയതു് ഹാരകമാകുന്നു. മൂലദശ രണ്ടു ദിക്കിൽ വെച്ച്, ഒന്നിനെ വേദംകൊണ്ടു് പെരുക്കി ഈ ഹാരകംകൊണ്ടു് ഹരിച്ചതു് ദശാധിപൻേറയും, മറേറതിനെ രംഭയെക്കൊണ്ടു് പെരു ക്കി ഈ ഹാരകംകൊണ്ടുതന്നെ ഹരിച്ചതു് കൂടിനിൽക്കു ന്ന ഗ്രഹത്തിൻേറയും അപഹാരമാണെന്നത്ഥം. അതു ര ണ്ടാമത്തേതാകുന്നു. മൂലദശാധിപനോടു് ഒന്നിലധികം ഗ്രഹങ്ങൾകൂടി നില്ക്കുന്നുണ്ടെങ്കിൽ, ആ കൂടിനില്ക്കുന്ന ഗ്രഹ സംഖ്യകൊണ്ടു് രംഭയെ പെരുക്കി വേദത്തിൽ കൂട്ടിയതു ഹാരകമാകുന്നു മൂലദശ വേറെ വേറെ വെച്ച്, ഒന്നു വേ ദംകൊണ്ടും മറെറല്ലാം രംഭകൊണ്ടും പെരുക്കി ഈ ഹാരകം കൊണ്ടു് ഹരിച്ചാൽ എല്ലാ ഗ്രഹങ്ങളുടേയും അപഹാരവും കിട്ടും. ഇവിടേയും ആദ്യത്തെ അപഹാരം ദശാധിപൻേറ തുതന്നേയുമാകുന്നു. കൂടിനില്ക്കുന്നവയിൽ ബലം ഏറുന്ന ഗ്രഹത്തിന്നു് മുമ്പും ബലം കുറഞ്ഞതിന്നു് ഒടുവുമാകുന്നു. ഇവിടെ ദശാധിപൻെറ ഭാവസന്ധിയും ഗ്രഹങ്ങളും ത മ്മിൽ ഉള്ള അന്തരംകൊണ്ടു് മുൻ വരുത്തിയ ബലപിണ്ഡ ത്തെ പെരുക്കി 15-ൽ ഹരിച്ചതാണു് ബലമെന്നും അറി യേണ്ടതാണു്. ലഗ്നദശയുടെ അപഹാരമാണു് വരുത്തേ ണ്ടതെങ്കിൽ, ലഗ്നത്തെ ഒരു സ്ഫുടമെന്നു കല്പിച്ച് ആ സ്ഫു ടവും അധിപഗ്രഹത്തിൻെറ ഭാവസന്ധിയും തമ്മിലുള്ള അന്തരംകൊണ്ടു് ലഗ്നത്തിൻെറ ബലപിണ്ഡത്തെ പെരു ക്കി ഭാവസന്ധ്യന്തരംകൊണ്ടു് ഹരിച്ചതു് ലഗ്നത്തിൻെറ ബലവുമാണു്. മുൻപറഞ്ഞ സ്ഥാനങ്ങളിൽ മൂലദശാധി

പന്റെ 5–ാമേടത്തോ 9–ാമേടത്തോ മാത്രവും ഒരു ഗ്രഹം മാത്രവുമാണുള്ളതെങ്കിൽ ഹരഃ എന്നും വേദമെന്നും ഗുണകാരങ്ങളും, അവ രണ്ടും കൂട്ടിയതു് ഹാരകവുമാകുന്നു. മൂലദശ രണ്ടേടത്തുവെച്ചു് ഈ ഗുണകാരകങ്ങളേക്കൊണ്ടു് പെരുക്കി ഹാരകം കൊണ്ടു ഹരിച്ചാൽ, അപഹാരം വരും. ഇവിടേയും ഒന്നിലധികമുണ്ടെങ്കിൽ മുൻപറഞ്ഞതുപോലെ ഗ്രഹസംഖ്യയോളം ഹരഃ എന്നും. വേദം എന്നും കൂട്ടിയതു് ഹാരകമാണു്. ഗുണ്യം മൂലദശയുമാണു്. ഈ ത്രികോണത്തിൽ നില്ക്കുന്ന ഗ്രഹങ്ങളുടെ അപഹാരം കഴിഞ്ഞേ 7–ാമേടത്തുള്ള ഗ്രഹങ്ങൾക്കു അപഹാരവുമുള്ളു. ഇവിടേയും ഒന്നിലധികം ഗ്രഹങ്ങളുണ്ടെങ്കിൽ ആദ്യം പറഞ്ഞപ്രകാരം മുമ്പു് ബലത്തിന്നനുസരിച്ചാകുന്നു. ദശാധിപന്റെ 7–ാമേടത്തു മാത്രമേ ഗ്രഹം നില്ക്കുന്നുള്ളുവെങ്കിൽ 'പ്രിയം,' എന്നും, 'വേദം' എന്നും കൂട്ടിയതും, ചതുരശ്രത്തിൽ മാത്രമേ ഉള്ളൂവെങ്കിൽ 'പുത്രഃ' എന്നും, 'വേദം' എന്നും കൂട്ടിയതും ഹാരകമാകുന്നു. ദശാക്രമത്തിൽ മുമ്പു്, 7–ാമേടത്തു് നില്ക്കുന്ന ഗ്രഹത്തിന്നാകുന്നു. മറ്റെല്ലാം മുൻപറഞ്ഞതുപോലെത്തന്നെ, ദശാപതിയോടുകൂടിയിട്ടും 5–9–7–4–8 എന്നീ എല്ലാ ഭാവങ്ങളിലും ഓരോ ഗ്രഹമോ ലഗ്നമോ ഉണ്ടെന്നുവരികിൽ ആ എല്ലാ ഗ്രഹങ്ങളുടേയും ദശാധിപന്റേയും ഗുണകാരങ്ങൾ എല്ലാം കൂട്ടിയ 'സൌന്ദര്യം' എന്ന 187 ഹാരകമാകുന്നു. ഈ സ്ഥാനങ്ങളിൽ എവിടെയെങ്കിലും ഒന്നിലധികം ഗ്രഹമുണ്ടെങ്കിൽ അതിന്റെ ഗുണകാരവും കൂടി 'സൌന്ദര്യ'ത്തിൽ കൂട്ടിയതാണു് ഹാരകം. പിന്നെ ഈ ഗുണകാരങ്ങളേക്കൊണ്ടു് മൂലദശ വെവ്വേറെ വെച്ചു പെരുക്കി എല്ലാററിനേയും ഈ ഹാരകംകൊണ്ടു് ഹരിച്ചാൽ എല്ലാ ഗ്രഹങ്ങളുടേയും അപഹാരവും കിട്ടും. ഈ എല്ലാ സ്ഥാനങ്ങളിലും ഗ്രഹമില്ലെന്നു വരികിൽ, ഉള്ള സ്ഥാനങ്ങളിലെ ഗുണകാരങ്ങൾ കൂട്ടിയതു് ഹാരകമാകുന്നു. പിന്നെ മുൻപറഞ്ഞതുപോലെ അപഹാരവും വരുത്തിക്കൊൾക.

പിന്നെ വിദശയും (ച്ഛിദ്രവും) മുൻപറഞ്ഞപ്രകാരത്തിൽ തന്നെ വരുത്തിക്കൊള്ളുക. അപ്രകാരം അപഹാരാധിപന്റെ ഈ പറഞ്ഞ സ്ഥാനങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾക്ക് മാത്രമേ ഛിദ്രമുള്ളു. ഈ പറഞ്ഞ അപഹാരസംവത്സരത്തെ വെച്ച് ഈ സ്ഥാനങ്ങളിൽ പറഞ്ഞ ഗുണകാരങ്ങളേക്കൊണ്ടു പെരുക്കി ഗുണകാരയോഗംകൊണ്ടു ഹരിച്ചതു ഛിദ്രമാകുന്നു. ഇവിടെ അപഹാരാധിപന്നാണ് മുമ്പ്, പിന്നെ കൂടിനില്ക്കുന്ന ഗ്രഹത്തിന്നും, പിന്നെ മുൻപറഞ്ഞതുപോലേയും കണ്ടുകൊള്ളണം. ഒരേടത്തു ഒന്നിലധികം ഗ്രഹങ്ങളുണ്ടെങ്കിലും മുൻപറഞ്ഞതുപോലെയും കണ്ടുകൊള്ളണം. ഒരേടത്തു ഒന്നിലധികം ഗ്രഹങ്ങളുണ്ടെങ്കിലും മുൻ പറഞ്ഞതുപോലെത്തന്നെ ബലത്തിന്നനുസരിച്ചാകുന്നു ക്രമം. ഇവിടേയും അപഹാരാധിപന്റെ സ്ഫുടം ഒരു ലഗ്നമെന്നു കല്പിച്ച് ഉണ്ടാക്കിയ സന്ധിഗ്രഹാന്തരംകൊണ്ടു ബലപിണ്ഡത്തെ പെരുക്കി 15-ൽ ഹരിച്ചതു തന്നെയാണ് ബലമെന്നും അറിയണം. പിന്നെ ഛിദ്രംകൊണ്ടു (വിദശകൊണ്ടു) ഉപദശയും ഇപ്രകാരം വരുത്താം.

ഇവിടെ കിട്ടുന്ന ദശാഫലം സാവനമാകുന്നു. അതു സൌരമാണ് വേണ്ടതെന്നും മററും പ്രാമാണികന്മാരായ ആചാര്യന്മാൎക്കു തന്നെ വലിയ പക്ഷാന്തരമുണ്ട്. അവരവരുടെ ആചാര്യമതം അനുസരിച്ചാണ് ഓരോരുത്തരും അതാതു പക്ഷത്തെ അംഗീകരിക്കേണ്ടതു്.

ആയുർദ്ദായം സമാപ്തം.

| ദശാനാഥന്മാരും വർഷവും | അപഹാരനാഥന്മാർ | സൂര്യാദി നവഗ്രഹങ്ങളുടെ ഓരോ അപഹാരങ്ങളിൽ — അപഹാരങ്ങൾ | | | സൂര്യൻ | | | ചന്ദ്രൻ | | | ചൊവ്വ | | | രാഹു | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | | വർഷം | മാസം | ദിവസം | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| സൂര്യൻ—6 | ര | 0 | 3 | 18 | 0 | 5 | 24 | 0 | 9 | 0 | 0 | 6 | 18 | 0 | 16 | 12 |
| | ച | 0 | 6 | 0 | 0 | 9 | 0 | 0 | 15 | 0 | 0 | 10 | 30 | 0 | 27 | 0 |
| | കു | 0 | 4 | 6 | 0 | 6 | 18 | 0 | 10 | 30 | 0 | 7 | 21 | 0 | 18 | 54 |
| | സ | 0 | 10 | 24 | 0 | 16 | 12 | 0 | 27 | 0 | 0 | 18 | 54 | 1 | 18 | 36 |
| | ഗു | 0 | 9 | 18 | 0 | 14 | 24 | 0 | 24 | 0 | 0 | 16 | 48 | 1 | 13 | 12 |
| | മ | 0 | 11 | 12 | 0 | 17 | 6 | 0 | 28 | 30 | 0 | 19 | 57 | 1 | 21 | 18 |
| | ബു | 0 | 10 | 6 | 0 | 15 | 18 | 0 | 25 | 30 | 0 | 17 | 51 | 1 | 15 | 54 |
| | ശി | 0 | 4 | 6 | 0 | 6 | 18 | 0 | 10 | 30 | 0 | 7 | 21 | 0 | 18 | 54 |
| | ശു | 1 | 0 | 0 | 0 | 18 | 0 | 1 | 0 | 0 | 0 | 21 | 0 | 1 | 24 | 0 |
| ചന്ദ്രൻ—10 | ച | 0 | 10 | 0 | 0 | 15 | 0 | 0 | 25 | 0 | 0 | 17 | 30 | 1 | 15 | 0 |
| | കു | 0 | 7 | 0 | 0 | 10 | 30 | 0 | 17 | 30 | 0 | 12 | 15 | 1 | 1 | 30 |
| | സ | 1 | 6 | 0 | 0 | 27 | 0 | 1 | 15 | 0 | 1 | 1 | 30 | 2 | 1 | 0 |
| | ഗു | 1 | 4 | 0 | 0 | 24 | 0 | 1 | 10 | 0 | 0 | 28 | 0 | 2 | 12 | 0 |
| | മ | 1 | 7 | 0 | 0 | 28 | 30 | 1 | 17 | 30 | 1 | 3 | 15 | 2 | 25 | 30 |
| | ബു | 1 | 5 | 0 | 0 | 25 | 30 | 1 | 12 | 30 | 0 | 29 | 45 | 2 | 16 | 30 |
| | ശി | 0 | 7 | 0 | 0 | 10 | 30 | 0 | 17 | 30 | 0 | 12 | 15 | 1 | 1 | 30 |
| | ശു | 1 | 8 | 0 | 1 | 0 | 0 | 1 | 20 | 0 | 1 | 5 | 0 | 3 | 0 | 0 |
| | ര | 0 | 6 | 0 | 0 | 9 | 0 | 0 | 15 | 0 | 0 | 10 | 30 | 0 | 27 | 0 |
| ചൊവ്വ—7 | കു | 0 | 4 | 27 | 0 | 7 | 21 | 0 | 12 | 15 | 0 | 8 | 34½ | 0 | 22 | 3 |
| | സ | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 22 | 3 | 1 | 26 | 42 |
| | ഗു | 0 | 11 | 6 | 0 | 16 | 48 | 0 | 28 | 0 | 0 | 19 | 36 | 1 | 20 | 24 |
| | മ | 1 | 1 | 9 | 0 | 19 | 57 | 1 | 3 | 15 | 0 | 23 | 16½ | 1 | 29 | 51 |
| | ബു | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49½ | 1 | 23 | 33 |
| | ശി | 0 | 4 | 27 | 0 | 7 | 21 | 0 | 12 | 15 | 0 | 8 | 34½ | 0 | 22 | 3 |
| | ശു | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 2 | 3 | 0 |
| | ര | 0 | 4 | 6 | 0 | 6 | 18 | 0 | 10 | 30 | 0 | 7 | 21 | 0 | 18 | 54 |
| | ച | 0 | 7 | 0 | 0 | 10 | 30 | 0 | 17 | 30 | 0 | 12 | 15 | 0 | 1 | 30 |

## ദശാപഹാരചരിത്രങ്ങൾ

വരുന്ന ചരിത്രങ്ങളുടെ വിവരം

| വ്യാഴം | | | ശനി | | | ബുധൻ | | | കേതു | | | ശുക്രൻ | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| 0 | 14 | 24 | 0 | 17 | 6 | 0 | 15 | 18 | 0 | 6 | 18 | 0 | 18 | 0 |
| 0 | 24 | 0 | 0 | 28 | 30 | 0 | 25 | 39 | 0 | 10 | 30 | 1 | 0 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 1 | 13 | 12 | 1 | 21 | 18 | 1 | 15 | 54 | 0 | 18 | 54 | 1 | 24 | 0 |
| 1 | 8 | 24 | 1 | 15 | 36 | 1 | 10 | 48 | 0 | 16 | 48 | 1 | 18 | 0 |
| 1 | 15 | 36 | 1 | 24 | 9 | 1 | 18 | 27 | 0 | 19 | 57 | 1 | 27 | 0 |
| 1 | 10 | 48 | 1 | 18 | 27 | 1 | 13 | 21 | 0 | 17 | 51 | 1 | 21 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 1 | 18 | 0 | 1 | 27 | 0 | 1 | 21 | 0 | 0 | 21 | 0 | 2 | 0 | 0 |
| 1 | 10 | 0 | 1 | 17 | 30 | 1 | 12 | 30 | 0 | 17 | 30 | 1 | 20 | 0 |
| 0 | 28 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 12 | 15 | 1 | 5 | 0 |
| 2 | 12 | 0 | 2 | 25 | 30 | 2 | 16 | 30 | 1 | 1 | 30 | 3 | 0 | 0 |
| 2 | 4 | 0 | 2 | 16 | 0 | 2 | 8 | 0 | 0 | 28 | 0 | 2 | 20 | 0 |
| 2 | 16 | 0 | 3 | 0 | 15 | 2 | 20 | 45 | 1 | 3 | 15 | 3 | 5 | 0 |
| 2 | 8 | 0 | 2 | 20 | 45 | 2 | 12 | 15 | 0 | 29 | 45 | 2 | 25 | 0 |
| 0 | 28 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 12 | 15 | 1 | 5 | 0 |
| 2 | 20 | 0 | 3 | 5 | 0 | 2 | 25 | 0 | 1 | 5 | 0 | 3 | 10 | 0 |
| 0 | 24 | 0 | 0 | 28 | 30 | 0 | 25 | 30 | 0 | 10 | 30 | 1 | 0 | 0 |
| 0 | 19 | 36 | 0 | 23 | 16½ | 0 | 20 | 49½ | 0 | 8 | 34½ | 0 | 24 | 30 |
| 1 | 20 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 1 | 23 | 12 | 2 | 3 | 10½ | 1 | 26 | 31½ | 0 | 23 | 16½ | 2 | 6 | 30 |
| 1 | 17 | 36 | 1 | 26 | 31½ | 1 | 20 | 34½ | 0 | 20 | 49½ | 1 | 29 | 30 |
| 0 | 19 | 36 | 0 | 23 | 16½ | 0 | 20 | 49½ | 0 | 8 | 34½ | 0 | 24 | 30 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 0 | 28 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 12 | 15 | 1 | 5 | 0 |

| ദശാനാഥന്മാരും വർഷവും | അപഹാരനാഥന്മാർ | അപഹാരങ്ങൾ | | | സൂര്യാദി നവഗ്രഹങ്ങളുടെ ഓരോ അപഹാരങ്ങളിൽ: സൂര്യൻ | | | ചന്ദ്രൻ | | | ചൊവ്വ | | | രാഹു | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | | വർഷം | മാസം | ദിവസം | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| രാഹു—18 | സ | 2 | 8 | 12 | 1 | 18 | 36 | 2 | 21 | 0 | 1 | 26 | 42 | 4 | 25 | 48 |
| | ഗു | 2 | 4 | 24 | 1 | 13 | 12 | 2 | 12 | 0 | 1 | 20 | 24 | 4 | 9 | 36 |
| | മ | 2 | 10 | 6 | 1 | 21 | 18 | 2 | 25 | 30 | 1 | 29 | 51 | 5 | 3 | 54 |
| | ബു | 2 | 6 | 18 | 1 | 15 | 54 | 2 | 16 | 30 | 1 | 23 | 33 | 4 | 17 | 42 |
| | ശി | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 22 | 3 | 1 | 26 | 42 |
| | ശു | 3 | 0 | 0 | 1 | 24 | 0 | 3 | 0 | 0 | 2 | 3 | 0 | 5 | 12 | 0 |
| | ര | 0 | 10 | 24 | 0 | 16 | 12 | 0 | 27 | 0 | 0 | 18 | 54 | 1 | 18 | 36 |
| | ച | 1 | 6 | 0 | 0 | 27 | 0 | 1 | 15 | 0 | 1 | 1 | 30 | 2 | 21 | 0 |
| | കു | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 22 | 3 | 1 | 26 | 42 |
| വ്യാഴം.—16 | ഗു | 2 | 1 | 18 | 1 | 8 | 24 | 2 | 4 | 0 | 1 | 14 | 48 | 3 | 25 | 12 |
| | മ | 2 | 6 | 12 | 1 | 15 | 36 | 2 | 16 | 0 | 1 | 23 | 12 | 4 | 16 | 48 |
| | ബു | 2 | 9 | 3 | 1 | 10 | 48 | 2 | 8 | 0 | 1 | 17 | 36 | 4 | 2 | 24 |
| | ശി | 0 | 11 | 6 | 0 | 16 | 48 | 0 | 28 | 0 | 0 | 19 | 36 | 1 | 20 | 24 |
| | ശു | 2 | 8 | 0 | 1 | 18 | 0 | 2 | 20 | 0 | 1 | 26 | 0 | 4 | 24 | 0 |
| | ര | 0 | 9 | 18 | 0 | 14 | 24 | 0 | 24 | 0 | 0 | 16 | 48 | 1 | 13 | 12 |
| | ച | 1 | 4 | 0 | 0 | 24 | 29 | 1 | 10 | 0 | 0 | 28 | 0 | 2 | 12 | 0 |
| | കു | 0 | 11 | 6 | 0 | 16 | 48 | 0 | 28 | 0 | 0 | 19 | 36 | 1 | 20 | 24 |
| | സ | 2 | 4 | 24 | 1 | 13 | 12 | 2 | 12 | 0 | 1 | 20 | 24 | 4 | 9 | 36 |
| ശനി—19 | മ | 3 | 0 | 3 | 1 | 24 | 9 | 3 | 0 | 15 | 2 | 3 | 10½ | 5 | 12 | 27 |
| | ബു | 2 | 8 | 9 | 1 | 18 | 27 | 2 | 20 | 45 | 1 | 26 | 31½ | 4 | 25 | 21 |
| | ശി | 1 | 1 | 9 | 0 | 19 | 57 | 1 | 3 | 15 | 0 | 23 | 16½ | 1 | 29 | 51 |
| | ശു | 3 | 2 | 0 | 1 | 27 | 0 | 3 | 5 | 0 | 2 | 6 | 30 | 5 | 21 | 0 |
| | ര | 0 | 11 | 12 | 0 | 17 | 6 | 0 | 28 | 30 | 0 | 19 | 57 | 1 | 21 | 18 |
| | ച | 1 | 7 | 0 | 0 | 28 | 30 | 1 | 17 | 30 | 1 | 3 | 15 | 2 | 25 | 30 |
| | കു | 1 | 1 | 9 | 0 | 19 | 57 | 1 | 3 | 15 | 0 | 23 | 16½ | 1 | 29 | 51 |
| | സ | 2 | 10 | 6 | 1 | 21 | 18 | 2 | 25 | 30 | 1 | 29 | 51 | 5 | 3 | 54 |
| | ഗു | 2 | 2 | 12 | 1 | 15 | 36 | 2 | 16 | 0 | 1 | 23 | 12 | 4 | 16 | 48 |

## ദശാപഹാരചരിത്രങ്ങൾ

വരുന്ന ചരിത്രങ്ങളുടെ വിവരം

| വ്യാഴം | | | ശനി | | | ബുധൻ | | | കേതു | | | ശുക്രൻ | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| 4 | 9 | 36 | 5 | 3 | 54 | 4 | 17 | 42 | 1 | 26 | 42 | 5 | 12 | 0 |
| 3 | 25 | 12 | 4 | 16 | 48 | 4 | 2 | 24 | 1 | 20 | 24 | 4 | 24 | 0 |
| 4 | 16 | 48 | 5 | 12 | 27 | 4 | 25 | 21 | 1 | 29 | 51 | 5 | 21 | 0 |
| 4 | 2 | 24 | 4 | 25 | 21 | 4 | 10 | 3 | 1 | 23 | 33 | 5 | 3 | 0 |
| 1 | 20 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| 4 | 24 | 0 | 5 | 21 | 0 | 5 | 3 | 0 | 2 | 3 | 0 | 6 | 0 | 0 |
| 1 | 13 | 12 | 1 | 21 | 18 | 1 | 15 | 54 | 0 | 18 | 54 | 1 | 24 | 0 |
| 2 | 12 | 0 | 2 | 25 | 30 | 2 | 16 | 30 | 1 | 1 | 30 | 3 | 0 | 0 |
| 1 | 20 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| | | | | | | | | | | | | | | |
| 3 | 12 | 24 | 4 | 1 | 36 | 3 | 18 | 48 | 1 | 14 | 48 | 4 | 8 | 0 |
| 4 | 1 | 36 | 4 | 24 | 24 | 4 | 9 | 12 | 1 | 23 | 12 | 5 | 2 | 0 |
| 3 | 18 | 48 | 4 | 9 | 12 | 3 | 25 | 36 | 1 | 17 | 36 | 4 | 16 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 4 | 8 | 0 | 5 | 2 | 0 | 4 | 16 | 0 | 1 | 26 | 0 | 5 | 10 | 0 |
| 1 | 8 | 24 | 1 | 15 | 36 | 1 | 10 | 48 | 0 | 16 | 48 | 1 | 18 | 0 |
| 2 | 4 | 0 | 2 | 16 | 0 | 2 | 8 | 0 | 0 | 28 | 0 | 2 | 20 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 3 | 25 | 12 | 4 | 16 | 48 | 4 | 2 | 24 | 1 | 20 | 24 | 4 | 24 | 0 |
| | | | | | | | | | | | | | | |
| 4 | 24 | 24 | 5 | 21 | 28½ | 5 | 3 | 25½ | 2 | 3 | 10½ | 6 | 0 | 30 |
| 4 | 9 | 12 | 5 | 3 | 25½ | 4 | 17 | 16½ | 1 | 26 | 31½ | 5 | 11 | 30 |
| 1 | 23 | 12 | 2 | 3 | 10½ | 1 | 26 | 31½ | 0 | 23 | 16½ | 2 | 6 | 30 |
| 5 | 2 | 0 | 6 | 0 | 30 | 5 | 11 | 30 | 2 | 6 | 30 | 6 | 10 | 0 |
| 1 | 15 | 36 | 1 | 24 | 9 | 1 | 18 | 27 | 0 | 19 | 57 | 1 | 27 | 0 |
| 2 | 16 | 0 | 3 | 0 | 15 | 2 | 20 | 45 | 1 | 3 | 15 | 3 | 5 | 0 |
| 1 | 23 | 12 | 2 | 3 | 10½ | 1 | 26 | 31½ | 0 | 23 | 16½ | 2 | 6 | 30 |
| 4 | 16 | 48 | 5 | 12 | 27 | 4 | 25 | 21 | 1 | 29 | 51 | 5 | 21 | 0 |
| 4 | 1 | 36 | 4 | 24 | 24 | 4 | 9 | 12 | 1 | 23 | 12 | 5 | 2 | 0 |

| ദശാനാഥന്മാരും വർഷവും | അപഹാരനാഥന്മാർ | അപഹാരങ്ങൾ | | | ഓരോ അപഹാരങ്ങളിൽ സൂര്യാദി നവഗ്രഹങ്ങളുടെ — സൂര്യൻ | | | ചന്ദ്രൻ | | | ചൊവ്വ | | | രാഹു | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|---|---|
| | | വർഷം | മാസം | ദിവസം | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| ബുധൻ—17 | ബു | 2 | 4 | 27 | 1 | 13 | 21 | 2 | 12 | 15 | 1 | 20 | 34½ | 4 | 10 | 3 |
| | ശി | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49½ | 1 | 23 | 33 |
| | ശു | 2 | 10 | 0 | 1 | 21 | 0 | 2 | 25 | 0 | 1 | 29 | 30 | 5 | 3 | 0 |
| | ര | 0 | 10 | 6 | 0 | 15 | 18 | 0 | 25 | 30 | 0 | 17 | 51 | 1 | 15 | 54 |
| | ച | 1 | 5 | 0 | 0 | 25 | 30 | 1 | 12 | 30 | 0 | 29 | 45 | 2 | 16 | 30 |
| | കു | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49½ | 1 | 23 | 33 |
| | സ | 2 | 6 | 18 | 1 | 15 | 54 | 2 | 16 | 30 | 1 | 23 | 33 | 4 | 17 | 42 |
| | ഗു | 2 | 3 | 6 | 1 | 10 | 48 | 2 | 8 | 0 | 1 | 17 | 36 | 4 | 2 | 24 |
| | മ | 2 | 8 | 9 | 1 | 18 | 27 | 2 | 20 | 45 | 1 | 26 | 31½ | 4 | 25 | 21 |
| കേതു—7 | ശി | 0 | 4 | 27 | 0 | 7 | 21 | 0 | 12 | 15 | 0 | 8 | 34½ | 0 | 22 | 3 |
| | ശു | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 2 | 3 | 0 |
| | ര | 0 | 4 | 6 | 0 | 6 | 18 | 0 | 10 | 30 | 0 | 7 | 21 | 0 | 18 | 54 |
| | ച | 0 | 7 | 0 | 0 | 10 | 30 | 0 | 17 | 30 | 0 | 12 | 15 | 1 | 1 | 30 |
| | കു | 0 | 4 | 27 | 0 | 7 | 21 | 0 | 12 | 15 | 0 | 8 | 34½ | 0 | 22 | 3 |
| | സ | 1 | 0 | 18 | 0 | 18 | 54 | 1 | 1 | 30 | 0 | 22 | 3 | 1 | 26 | 42 |
| | ഗു | 0 | 11 | 6 | 0 | 16 | 48 | 0 | 28 | 0 | 0 | 19 | 36 | 1 | 20 | 24 |
| | മ | 1 | 1 | 9 | 0 | 19 | 57 | 1 | 3 | 15 | 0 | 23 | 16½ | 1 | 29 | 51 |
| | ബു | 0 | 11 | 27 | 0 | 17 | 51 | 0 | 29 | 45 | 0 | 20 | 49½ | 1 | 23 | 33 |
| ശുക്രൻ—20 | ശു | 3 | 4 | 0 | 2 | 0 | 0 | 3 | 10 | 0 | 2 | 10 | 0 | 6 | 0 | 0 |
| | ര | 1 | 0 | 0 | 0 | 18 | 0 | 1 | 0 | 0 | 0 | 21 | 0 | 1 | 24 | 0 |
| | ച | 1 | 8 | 0 | 1 | 0 | 0 | 1 | 20 | 0 | 1 | 5 | 0 | 3 | 0 | 0 |
| | കു | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 2 | 3 | 0 |
| | സ | 3 | 0 | 0 | 1 | 24 | 0 | 3 | 0 | 0 | 2 | 3 | 0 | 5 | 12 | 0 |
| | ഗു | 2 | 8 | 0 | 1 | 18 | 0 | 2 | 20 | 0 | 1 | 26 | 0 | 4 | 24 | 0 |
| | മ | 3 | 2 | 0 | 1 | 27 | 0 | 3 | 5 | 0 | 2 | 6 | 30 | 5 | 21 | 0 |
| | ബു | 2 | 10 | 0 | 1 | 21 | 0 | 2 | 25 | 0 | 1 | 29 | 30 | 5 | 3 | 0 |
| | ശി | 1 | 2 | 0 | 0 | 21 | 0 | 1 | 5 | 0 | 0 | 24 | 30 | 2 | 3 | 0 |

| ദശാപഹാരഛിദ്രങ്ങൾ | | | | | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| വരുന്ന ഛിദ്രങ്ങളുടെ വിവരം | | | | | | | | | | | | | | |
| വ്യാഴം | | | ശനി | | | ബുധൻ | | | കേതു | | | ശുക്രൻ | | |
| മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക | മാസം | ദിവസം | നാഴിക |
| 3 | 25 | 36 | 4 | 17 | 16½ | 4 | 2 | 49½ | 1 | 20 | 34½ | 4 | 24 | 30 |
| 1 | 17 | 36 | 1 | 26 | 31½ | 1 | 20 | 31½ | 0 | 20 | 49½ | 1 | 29 | 30 |
| 4 | 16 | 0 | 5 | 11 | 30 | 4 | 24 | 30 | 1 | 29 | 30 | 5 | 20 | 0 |
| 1 | 10 | 48 | 1 | 18 | 27 | 1 | 13 | 21 | 0 | 17 | 51 | 1 | 21 | 0 |
| 2 | 8 | 0 | 2 | 20 | 45 | 2 | 12 | 15 | 0 | 29 | 45 | 2 | 25 | 0 |
| 1 | 17 | 36 | 1 | 26 | 31½ | 1 | 20 | 34½ | 0 | 20 | 49½ | 1 | 29 | 30 |
| 4 | 2 | 24 | 4 | 25 | 21 | 4 | 10 | 3 | 1 | 23 | 33 | 5 | 3 | 0 |
| 3 | 18 | 48 | 4 | 9 | 12 | 3 | 25 | 36 | 1 | 17 | 36 | 4 | 16 | 0 |
| 4 | 9 | 12 | 5 | 3 | 25½ | 4 | 17 | 16½ | 1 | 26 | 31½ | 5 | 11 | 30 |
| | | | | | | | | | | | | | | |
| 0 | 19 | 36 | 0 | 23 | 16½ | 0 | 20 | 49½ | 0 | 8 | 34½ | 0 | 24 | 30 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |
| 0 | 16 | 48 | 0 | 19 | 57 | 0 | 17 | 51 | 0 | 7 | 21 | 0 | 21 | 0 |
| 0 | 28 | 0 | 1 | 3 | 15 | 0 | 29 | 45 | 0 | 12 | 15 | 1 | 5 | 0 |
| 0 | 19 | 36 | 0 | 23 | 16½ | 0 | 20 | 49½ | 0 | 8 | 34½ | 0 | 24 | 30 |
| 1 | 20 | 24 | 1 | 29 | 51 | 1 | 23 | 33 | 0 | 22 | 3 | 2 | 3 | 0 |
| 1 | 14 | 48 | 1 | 23 | 12 | 1 | 17 | 36 | 0 | 19 | 36 | 1 | 26 | 0 |
| 1 | 23 | 12 | 2 | 8 | 10½ | 1 | 26 | 31½ | 0 | 23 | 16½ | 2 | 6 | 30 |
| 1 | 17 | 36 | 1 | 26 | 31½ | 1 | 20 | 34½ | 0 | 20 | 49½ | 1 | 29 | 30 |
| | | | | | | | | | | | | | | |
| 5 | 10 | 0 | 6 | 10 | 0 | 5 | 20 | 0 | 2 | 10 | 0 | 6 | 20 | 0 |
| 1 | 18 | 0 | 1 | 27 | 0 | 1 | 21 | 0 | 0 | 21 | 0 | 2 | 0 | 0 |
| 2 | 20 | 0 | 3 | 5 | 0 | 2 | 25 | 0 | 1 | 5 | 0 | 3 | 10 | 0 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |
| 4 | 24 | 0 | 5 | 21 | 0 | 5 | 3 | 0 | 2 | 3 | 0 | 6 | 0 | 0 |
| 4 | 8 | 0 | 5 | 2 | 0 | 4 | 16 | 0 | 1 | 26 | 0 | 5 | 10 | 0 |
| 5 | 2 | 0 | 6 | 0 | 30 | 5 | 11 | 30 | 2 | 6 | 30 | 6 | 10 | 0 |
| 4 | 16 | 0 | 5 | 11 | 30 | 4 | 24 | 30 | 1 | 29 | 30 | 5 | 20 | 0 |
| 1 | 26 | 0 | 2 | 6 | 30 | 1 | 29 | 30 | 0 | 24 | 30 | 2 | 10 | 0 |

## പൊരുത്തശോധന

മനുഷ്യജീവിതത്തിലെ പരമപ്രധാനമായ ഒരു ബന്ധമാണ് വിവാഹം. ഇതു് ജയത്തിലൊ അപജയത്തിലൊ വന്നു കലാശിക്കുക എന്നു് കേവലം ജ്യോത്സ്യൻെറ സഹായം കൂടാതെത്തന്നെ സാധാരണക്കാർക്കു് ഗ്രഹിക്കുവാൻ തക്കവണ്ണം തനി മലയാളഭാഷയിൽ അച്ചടിച്ച ഈ പുസ്തകം അവിവാഹിതക്കും വിവാഹിതക്കുംകൂടി ഉപകരിക്കുന്ന രീതിയിൽ പ്രൊഫസർ കെ. സി. കേശവൻ തയ്യാറാക്കിയതു്.

## നിമിത്തശാസ്ത്രം

[ഭാഷാവ്യാഖ്യാനം]

ആയുർലക്ഷണം, ധനവൃദ്ധി, സന്താനലാഭം, വിവാഹം, അസൽപ്രജ മുതലായ 22 വിഷയങ്ങളുടെ ലക്ഷണങ്ങളെ 22 അദ്ധ്യായങ്ങളായി വിവരിച്ചിട്ടുള്ള 'പ്രശ്നലാഞ്ഛനം'വും; നിമിത്തം ഭാഷ, കാലനിണ്ണയം, വായസവിരുതം, ശ്വചക്രം മൃഗചേഷ്ടിതം, ശകുനം. ശകുനേ അന്തരചക്രം. അംഗചലനലക്ഷണം എന്നീ വിഷയങ്ങളാം അടങ്ങിയതും കോണത്തു് ശങ്കരവാരിയരവർകൾ വ്യാഖ്യാനിച്ചതുമായ ഈ പുസ്തകത്തിൻെറ 8-ാംപതിപ്പു് തയ്യാറായിരിക്കുന്നു.

## പഞ്ചാംഗഫലങ്ങളും ദശാഫലങ്ങളും

ജനനദിവസത്തെ ആഴ്ച, നക്ഷത്രം, തിഥി, കരണം, യോഗം എന്നീ പഞ്ചാംഗങ്ങളുടെ ഫലങ്ങളും, സൂര്യൻ, ചന്ദ്രൻ, കുജൻ മുതലായ നവഗ്രഹങ്ങളുടെ ദശാഫലങ്ങളും, ഓരോ ദശയിലും വരുന്ന സൂര്യാദി നവഗ്രഹങ്ങളുടെ അപഹാരഫലങ്ങളും, സവിസ്തരം പ്രതിപാദിക്കുന്ന ദശാസാമാന്യഫലങ്ങളും, ദശാനയനവും സൂര്യാദി ഗ്രഹങ്ങളുടെ ദശാപഹാരചരിത്രങ്ങളുടെ പട്ടികയും ചേർത്തിരിക്കുന്നു.

**പഞ്ചാംഗം പുസ്തകശാല,**

**കുന്നംകുളം, 680503.**

# കൃഷ്ണീയം

## (ചതുരസുന്ദരീവ്യാഖ്യാനസഹിതം)

രാശ്യധിപന്മാർ, രാശിസ്വഭാവം, ത്രികോണരാശികൾ; ഗ്രഹങ്ങളുടെ സത്വരജസ്തമോഗുണങ്ങൾ, പുരുഷാദിഭേദങ്ങൾ, മൂലത്രികോണരാശികൾ, ശത്രുമിത്രത്വം, ബലാബലങ്ങൾ, ഉച്ചരാശികൾ, ദർശനവിശേഷഫലങ്ങൾ, വർണ്ണങ്ങൾ, ധാതു–മൂല–ജീവ ഭാവങ്ങൾ മുതലായ ജ്യോതിഷത്തിലെ പ്രാഥമിക തത്വങ്ങൾക്കു പുറമെ പ്രോഷിതാഗമനം, നഷ്ടജാതകം, വിസ്തരിച്ച ഭോജനപ്രശ്നം, കാര്യസിദ്ധി, മരണലക്ഷണം, രോഗാരംഭാവസാനലക്ഷണം, ത്രിദോഷജന്യരോഗലക്ഷണം, പ്രവാസചിന്താലക്ഷണം, പ്രോഷിത പ്രത്യാഗമനം; കളവുപോയ മുതലിൻെറ അവസ്ഥ, ലക്ഷണം, സ്ഥാനം (കുളം, കിണർ, ഗൃഹം), കള്ളൻെറ ലക്ഷണങ്ങൾ മുതലായ വിവരങ്ങൾ സവിസ്തരം പ്രതിപാദിക്കുന്ന ചോരപ്രശ്നം; മൈഥുനപ്രശ്നം; സ്വർണ്ണം, വെള്ളി, ചെമ്പ്, രത്നങ്ങൾ, ആഭരണങ്ങൾ മുതലായവയുടെ നഷ്ടപ്രശ്നം, മുഷ്ടിപ്രശ്നം മുതലായ നൂററിഎഴുപതോളം വിഷയങ്ങൾ 32 അദ്ധ്യായങ്ങളിലായി പ്രതിപാദിച്ചിരിക്കുന്നു. ചതുരസുന്ദരീ സംസ്കൃതവ്യാഖ്യാനത്തോടുകൂടിയ പ്രശ്നവിഷയത്തിലെ ഈ ഉപരിഗ്രന്ഥത്തിന്നു് പ്രസിദ്ധ ജ്യോത്സ്യനും, പണ്ഡിതനുമായ ബ്രഹ്മശ്രീ പുതുശ്ശേരി വിഷ്ണു നമ്പൂതിരി ലളിതമായ മലയാളഭാഷയിൽ വ്യാഖ്യാനം എഴുതിയിരിക്കുന്നു. ഞങ്ങളുടെ ഗുരുഭൂതനും, പണ്ഡിതനും ശ്രീകൃഷ്ണാകോളേജിലെ സംസ്കൃതവിഭാഗം മുൻ പ്രൊഫസറുമായ ശ്രീ വിജയനുണ്ണിമാസ്റ്റർ പരിശോധിച്ചതും, പ്രസിദ്ധ ജ്യോത്സ്യനും പണ്ഡിതനുമായ പ്രൊഫസർ ശിവരാമമേനോൻ അവർകളുടെ പ്രൌഢമായ അവതാരികയോടുകൂടിയതുമായ ഈ പുതിയ ഗ്രന്ഥം തയ്യാറായി.

പ്രസാധകന്മാർ:

**പഞ്ചാംഗം പുസ്തകശാല, കുന്നംകുളം.**